നവംബർ – ഡിസംബർ 2021

# ക്രൈസ്തവ കാഹളം



## മനുഷ്യാവതാരം
### ദൈവത്തിന്റെ സ്നേഹ സമ്മാനം







## ആളും ആരവവുമില്ലാതെ 2030 പേർക്ക് വീടൊരുങ്ങി
### സ്നേഹപൂർവം ഒരു വീട്



കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. സ്വീകാര്യമായ സമയത്തു നിന്റെ ദാസ്യതയും കന്യത്വവും അവിടുന്നു മാനിച്ചു ഫലവത്താക്കി. അതിനാൽ രക്ഷയുടെ ദിവസം പാപികളായ ഞങ്ങൾക്കു വന്നുചേർന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ.

ആമ്മേൻ.

ക്രൈസ്തവ കാഹളം
നവംബർ-ഡിസംബർ 2021 വാല്യം 82 ലക്കം 11-12

# ഉള്ളടക്കം



രക്ഷാധികാരി
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവ

പ്രിന്റർ ആന്റ് പബ്ലിഷർ
റൈറ്റ് റവ. ജെയിംസ് പാറവിള കോർ എപ്പിസ്കോപ്പാ

എഡിറ്റർ
റവ. ഫാ. ഷീൻ പാലക്കുഴി

ചീഫ് എഡിറ്റർ
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943 bovasmathew@gmail.com

പത്രാധിപ സമിതി
റവ. ഡോ. ജോൺ പടിപ്പുരക്കൽ
റവ. ഫാ. ജോസഫ് വള്ളിയാട്ട്
റവ. ഫാ. ജോസഫ് പൂവത്തുംതറയിൽ
റവ. ഫാ. ഗീവർഗീസ് വലിയചാങ്ങവീട്ടിൽ
റവ. ഫാ. വർഗീസ് വിനയാനന്ദ് ഒ.ഐ.സി
ഡോ. കെ. വി. തോമസ്കുട്ടി
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ഷേർളി സ്റ്റുവർട്ട്
ശ്രീ. രാജു മാത്യു

ഉപദേശക സമിതി
ശ്രീ. ജേക്കബ് പുന്നൂസ്
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
റവ, ഫാ. തോമസ് കയ്യാലക്കൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
ശ്രീ. ബോബി എബ്രഹാം

സർക്കുലേഷൻ മാനേജർ
റവ. ഫാ. തോമസ് മുകളുംപുറത്ത് - 9446703056

കവർ & ലേഔട്ട്
Fingraph - 9387811920

ഫോട്ടോഗ്രാഫ്സ്
തോമസ് മാത്യു നെല്ലുവേലിൽ

പ്രിന്റിംഗ്
സെന്റ് മേരീസ് പ്രസ്, പട്ടം, തിരുവനന്തപുരം-4

വിലാസം
ക്രൈസ്തവ കാഹളം , സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്, പട്ടം, തിരുവനന്തപുരം-4










# “രക്ഷിതരാം ജാതികളെ വരുവിൻ നിങ്ങൾ തനയൻ തൻ ജനനത്തിൽ സ്തോത്രം പാടിൻ”

നമ്മുടെ കർത്താവിന്റെ ജനനപ്പെരുന്നാൾ വീണ്ടും ഡിസംബറിലെ തണുപ്പിന്റെയും , ഒരുക്കുന്ന പുൽക്കൂടിന്റെയും , അലങ്കരിച്ച ക്രിസ്മസ് മരങ്ങളുടെയും , രാവേറെ നീണ്ടു നിൽക്കുന്ന കരോൾ സംഗീതങ്ങളുടെയും അകമ്പടിയോടെ വരികയാണ്. 25 ദിവസങ്ങൾ നോമ്പ് നോക്കി പ്രാർത്ഥിച്ച് വിശ്വാസസമൂഹം ഉച്ചസ്വരത്തിൽ ദൈവാലയങ്ങളിൽ ആർത്തുപാടും..

“രക്ഷിതരാം ജാതികളെ വരുവിൻ നിങ്ങൾ
തനയൻ തൻ ജനനത്തിൽ സ്തോത്രം പാടിൻ”

ക്രിസ്തീയ ജീവിതം ഒരു വിളിയും നിയോഗവുമാണ്. രക്ഷകനായ കർത്താവിന്റെ മനുഷ്യാവതാരത്തിലൂടെയാണ് നമുക്കിത് കരഗതമായത്. പറുദീസായിൽ ആദാമിനു നഷ്ടപ്പെട്ട മഹത്വ വസ്ത്രം ദൈവപുത്രനായ കർത്താവേശു മിശിഹായുടെ മനുഷ്യാവതാരത്തോടുകൂടി മനുഷ്യകുലത്തിന് തിരികെ ലഭിക്കുകയാണ്. യേശുവിന്റെ തിരുപ്പിറവിയിലൂടെ ദൈവപിതാവിനെ ആബാ–പിതാവേ എന്ന് മക്കൾക്കടുത്ത സ്വാതന്ത്ര്യത്തോടെ വിളിക്കുവാനുള്ള നിയോഗം സംലഭ്യമായിരിക്കുന്നു. സ്വർഗ്ഗത്തിന്റെ വാഗ്ദാനവും പ്രവചനങ്ങളുടെ പൂർത്തീകരണവും നൂറ്റാണ്ടുകളുടെ കാത്തിരിപ്പും ക്രിസ്തുമസ് എന്ന മഹാ സംഭവത്തിൽ പൂർത്തിയാവുകയാണ്. ചരിത്രത്തെ ക്രിസ്തുവിന് മുൻപും ക്രിസ്തുവിന് ശേഷവുമെന്ന് രേഖപ്പെടുത്തിക്കൊണ്ടാണ് യേശുവിന്റെ ജനനം നടക്കുന്നത്. യേശുവിന്റെ ജനനത്തോടു കൂടി വരാനിരിക്കുന്ന രക്ഷകനെ സംബന്ധിച്ചുള്ള വാഗ്ദാനം പൂർത്തിയാവുകയാണ്. ഇനിയും ഞങ്ങൾ മറ്റൊരാളെ കാത്തിരിക്കണമോ എന്നുള്ള യോഹന്നാന്റെ ശിഷ്യന്മാർ ഉന്നയിക്കുന്ന സംശയത്തിന് യേശു നൽകുന്ന മറുപടി വളരെ വ്യക്തമാണ്.

യേശുവിന്റെ ജനനം മനുഷ്യ ദൃഷ്ടിയിലും ബുദ്ധിയിലും മനസിലാക്കുന്നതിന് പ്രയാസമുണ്ട്. സ്വർഗ്ഗത്തിന്റെ വെളിപ്പെടുത്തലുകൾ മാത്രമാണ് ദൈവപുത്രന്റെ മനുഷ്യാവതാരത്തിനുള്ള മറുപടി. രാത്രിയിലെ മാലാഖമാരുടെ സംഗീതം മുതൽ ഇന്നോളം സ്വർഗ്ഗം നൽകിയ വെളിപാടുകൾ മനുഷ്യകുലത്തിന്റെ രക്ഷയ്ക്കായി യേശുനാമമല്ലാതെ മറ്റൊന്നും നൽകപ്പെട്ടിട്ടില്ലായെന്ന് വ്യക്തമാക്കുന്നു. മനുഷ്യരക്ഷയ്ക്ക് സ്വർഗ്ഗീയ പദ്ധതിയിൽ വലിയ പ്രാധാന്യം ഉണ്ട് എന്നതിന്റെ ശക്തമായ അടയാളമാണ് യേശുവിന്റെ മനുഷ്യാവതാരം. അതാണ് ക്രിസ്തുമസ് നമുക്ക് നൽകുന്ന പ്രത്യാശയുടെ സന്ദേശവും. ദൈവദൃഷ്ടിയിൽ നാം വിലയുള്ളവരാണ്. മനുഷ്യൻ മനുഷ്യന് വിലകൽപിക്കാത്ത ലോകത്ത് സ്വർഗ്ഗം മനുഷ്യന് വലിയ വിലയിടുന്നു. അതിനായി ദൈവം നമ്മോടു കൂടെ, ഇമ്മാനുവേൽ ആയി അവൻ പിറക്കുന്നു. എല്ലാ മാന്യ വായനക്കാർക്കും പ്രതീക്ഷയുടെ ക്രിസ്തുമസ് ആശംസകൾ!!!

അത്യഭിവന്ദ്യ കാതോലിക്കാ ബാവാ തിരുമേനി തന്റെ പൗരോഹിത്യ രജത ജൂബിലിയോടനുബന്ധിച്ച് ഭവനരഹിതരായ 25 കുടുംബങ്ങൾക്ക് വീട് നിർമ്മിച്ചു നൽകുവാൻ ചെറിയ തോതിൽ ആരംഭിച്ച പദ്ധതി ഇന്ന് സ്നേഹപൂർവ്വം ഒരു വീട് എന്ന മഹത്തായ പദ്ധതിയായി പരിണമിച്ച് 2030 കുടുംബങ്ങൾക്ക് ഇതിനോടകം ഒരു ഭവനം എന്ന സ്വപ്നം യാഥാർത്ഥ്യമായി. കാരുണ്യത്തിന്റെ നിലയ്ക്കാത്ത പ്രവാഹം ആയിരങ്ങളിലേക്ക് എത്തിച്ചേരുവാൻ ബാവാ തിരുമേനിക്ക് പ്രചോദനമായ സാഹചര്യങ്ങളും സന്ദർഭങ്ങളും ഒഴുകിയെത്തിയ കരുണയുടെ നീർച്ചാലുകളും ഈ ലക്കത്തിൽ പങ്കുവയ്ക്കുന്നുണ്ട്.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പരമാദ്ധ്യക്ഷനായി പരിശുദ്ധ ബസേലിയോസ് മാർത്തോമ്മ മാത്യൂസ് ത്രിതീയൻ കാതോലിക്കാ ബാവാ തിരുമേനി പരുമലയിൽ വച്ച് അഭിഷിക്തനാവുകയും സഭാഭരണ ചുമതല ഏറ്റെടുക്കുകയും ചെയ്തിരിക്കുന്നു. മലങ്കരയിലെ സഹോദരി സഭകളെല്ലാം പുതിയ നേതൃത്വത്തെ വളരെ അഭിമാനത്തോടും പ്രതീക്ഷയോടെയുമാണ് നോക്കികാണുന്നത്. പരിശുദ്ധ ബാവാ തിരുമേനിക്ക് പുതിയ നിയോഗ പൂർത്തീകരണത്തിനായി പരിശുദ്ധാത്മാവിന്റെ ചൈതന്യവും സ്വർഗ്ഗത്തിന്റെ വലിയ സംരക്ഷണവും ആയുസ്സും ആരോഗ്യവും ലഭിക്കട്ടെയെന്ന് പ്രത്യേകം പ്രാർത്ഥിക്കുന്നു.



ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ,
bovasmathew@gmail.com 9447661943




# ഇമ്മാനുവേൽ കൂടെയുള്ളപ്പോൾ എന്തിന് ഭയം?

"ജനിക്കാൻ പോകുന്ന ശിശു ദൈവം നമ്മോടുകൂടെ എന്നർത്ഥമുള്ള ഇമ്മാനുവേൽ എന്നു വിളിക്കപ്പെടും".

മനുഷ്യകുലത്തിന്റെ രക്ഷനായ കർത്താവ് ഇമ്മാനുവേൽ എന്ന് വിളിക്കപ്പെടുന്നത് സ്വർഗ്ഗത്തിന്റെ പദ്ധതിയാണ്. കൂടെ വസിക്കുന്ന ദൈവം എന്നത് ഇസ്രായേലിന് സമാഗമ കൂടാരത്തിലൂടെ ലഭിച്ച അനുഭവമാണ്. അത് അതിന്റെ മൂർത്തരൂപമായ പുൽക്കൂട്ടിൽ പിറന്ന യേശുവിലൂടെ മനുഷ്യകുലത്തിന് അനുഭവേദ്യമാവുകയാണ്. ഏദൻ തോട്ടത്തിൽ ആദി മാതാപിതാക്കളായ ആദാമിനോടും ഹവ്വായോടുമൊപ്പം നടക്കുന്ന ദൈവത്തെ നാം കാണുന്നുണ്ട്. വാഗ്ദത്ത ഭൂമിയിലേക്ക് മരുഭൂമിയിലൂടെ യാത്രചെയ്യുന്ന ഇസ്രയേൽ ജനത്തിന് സമാഗമകൂടാരത്തിലൂടെ ദൈവം സംലഭ്യനാകുന്നുണ്ട്. പൂർവ്വ കാലങ്ങളിൽ പ്രവാചകന്മാരിലൂടെ നമ്മോട് സംസാരിച്ച ദൈവം കാലത്തിന്റെ പൂർണ്ണതയിൽ തന്റെ ഏകജാതൻ വഴി നമ്മോട് സംസാരിച്ചു. എല്ലാകാലത്തും നമ്മോട് സംസാരിക്കുന്നത് ഒരേ ദൈവമാണ്. പക്ഷേ, കാലത്തിന്റെ പൂർണ്ണതയിൽ നമ്മോട് സംസാരിച്ചത് അതുവരെയും നമുക്ക് അന്യമായിരുന്ന പുതിയ രൂപത്തിലും ഭാവത്തിലുമാണ്. മനുഷ്യന്റെ എക്കാലത്തെയും വലിയ ആഗ്രഹമാണ് ദൈവത്തോടൊത്ത് വസിക്കുക എന്നത്. മനുഷ്യനോടൊത്ത് ആയിരിക്കുന്നതിൽ നിന്ന് ദൈവത്തെ മാറ്റി നിർത്തിയത് മനുഷ്യന്റെ പ്രവർത്തികൾ തന്നെയാണ്. വ്യക്തി ജീവിതത്തിലും കുടുംബങ്ങളിലും നമ്മുടെ സാമൂഹ്യ ബന്ധങ്ങളിലും അന്ധകാരം വ്യാപിച്ചു. അവിടെയാണ് ലോകത്തിന്റെ വെളിച്ചമായ യേശുക്രിസ്തുവിന്റെ പ്രസക്തി.

ക്രിസ്തുമസ് നമ്മെ നിരന്തരം ഓർമ്മപ്പെടുത്തുന്നത് ദൈവം മനുഷ്യകുലത്തെ ഇടമുറിയാതെ സ്നേഹിക്കുന്നു എന്നുള്ളതാണ്. അത് വ്യത്യാസങ്ങളില്ലാതെ, ആരെയും മാറ്റിനിർത്താതെ, അവസാനത്തവരിലേക്കും വ്യാപിക്കുന്നതാണ്. അതുകൊണ്ടാണ് മാലാഖമാർ രാത്രിയുടെ യാമങ്ങളിൽ സർവ്വജനത്തിനുമുള്ള സന്തോഷവാർത്തയെന്ന് യേശുവിന്റെ ജനനത്തെക്കുറിച്ച് പറഞ്ഞത്. അപരനിലേക്ക് പരക്കേണ്ട ദൈവസ്നേഹത്തെ നിഷേധാത്മകതയുടെ മതിലുകൾ കെട്ടി നാം തടയുകയാണ്. ഒരു നല്ല ജീവിതം സ്വപ്നം കാണുന്നവരെയും അതിനായി അദ്ധ്വാനിക്കുന്നവരെയും ക്രിസ്തുസ്നേഹത്തിന്റെ വെളിച്ചത്തിൽ സഹായിക്കുവാൻ നമുക്ക് സാധിക്കണം. ക്രിസ്തുവിന്റെ ജനനം അത്തരം സ്ഥിതിവിശേഷങ്ങളിലെ വലിയ മാറ്റങ്ങൾക്കാണ് തുടക്കം കുറിക്കുന്നത്. രക്ഷകന്റെ ജനനമായ ക്രിസ്തുമസ് എല്ലാവർഷവും മനുഷ്യകുലത്തിന് പുനർ ജനിക്കുവാനും തങ്ങളെ രക്ഷകനിൽ കണ്ടെത്തുവാനും ഉള്ള ഒരവസരം കൂടിയാണ്. നമുക്ക് രക്ഷകൻ പിറന്നിരിക്കുന്നു എന്നു പറയുന്നതിന്റെ അടിസ്ഥാനം അവിടെയാണ്. ദൈവപുത്രനായ കർത്താവ് ജനിച്ചത് നമ്മെ ദൈവമക്കളാക്കാനും ദൈവകൃപയിൽ വിശുദ്ധീകരിക്കാനുമാണ്.

ചരിത്രപരമായ ഒരു കൂടിക്കാഴ്ച റോമിൽ നടന്ന വിവരം നിങ്ങൾക്കെല്ലാവർക്കും അറിയാമല്ലോ. പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പയും നമ്മുടെ മാതൃരാജ്യത്തിന്റെ പ്രധാനമന്ത്രി ശ്രീ. നരേന്ദ്ര മോഡിയും വത്തിക്കാനിൽ കൂടിക്കാഴ്ച നടത്തി. ചരിത്രപരമായ പ്രാധാന്യമുള്ള കൂടിക്കാഴ്ചയാണത്. രണ്ടു രാജ്യത്തലവന്മാർ പരസ്പരം കണ്ടു എന്നതിനപ്പുറത്ത് ലോകത്തെ ഏറ്റവും വലിയ ജനാധിപത്യവും അതിപുരാതനമായ സംസ്കാരവും നിലനിൽക്കുന്ന ഇന്ത്യാ രാജ്യത്തിന്റെ പ്രാധാനമന്ത്രി ലോകത്തിലെ ഏറ്റവും വലിയ മതവിശ്വാസ സമൂഹത്തിന്റെ തലവനെ കാണുന്നത് വലിയ പ്രത്യാശ പകരുന്ന കാര്യങ്ങളാണ്. പ്രധാനമന്ത്രിയുടെ സന്ദർശനം മാർപാപ്പയുടെ ഇന്ത്യാ സന്ദർശനത്തിന് വഴിയൊരുക്കുമെന്നു പ്രതീക്ഷിക്കുന്നു. പ്രതീക്ഷയോടെ നമുക്ക് കാത്തിരിക്കാം.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയ്ക്ക് പുതിയ നേതൃത്വം കൈവന്നിരിക്കുന്നു. സഭയുടെ പരമാദ്ധ്യക്ഷനും കാതോലിക്കായുമായി പരിശുദ്ധ ബസേലിയോസ് മാർത്തോമ്മ മാത്യുസ് ത്രിതീയൻ ബാവ തിരുമേനി പരുമലയിൽ വച്ച് അഭിഷിക്തനായപ്പോൾ ഞാനും അതിൽ സംബന്ധിച്ച് ബാവാ തിരുമേനിക്കു വേണ്ടി പ്രാർത്ഥിക്കുകയും ആശംസകൾ നേരുകയും ചെയ്തത് അഭിമാനത്തോടെ ഓർക്കുന്നു. മലങ്കയിലെ രണ്ടു സഭാ സമൂഹങ്ങളും തമ്മിൽ ഐക്യത്തിലും സമാധാനത്തിലും മുന്നേറുവാൻ പുതിയ കാതോലിക്കാ ബാവ തിരുമേനിയുടെ നനേതൃത്വം ഏറെ ഉപകരിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു. പരിശുദ്ധ ബാവാ തിരുമേനിക്ക് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രാർത്ഥനകളും ആശംസകളും നേരുന്നു. എല്ലാവർക്കും ഒരിക്കൽ കൂടി ക്രിസ്തുമസ് പുതുവത്സരാശംസകൾ നേരുന്നു.

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്



**മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പരമാദ്ധ്യക്ഷൻ
പരിശുദ്ധ മാർത്തോമാ മാത്യൂസ് ത്രിതീയൻ കാതോലിക്കാ
ബാവായ്ക്ക് ആശംസകളും പ്രാർത്ഥനയും**

## മലങ്കര ഓർത്തഡോക്സ് സഭയുടെ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് ത്രിതീയൻ ബാവാ സ്ഥാനാരോഹിതനായ പ്പോൾ പരുമലയിൽ നടന്ന അനുമോദന സമ്മേളനത്തിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പരമാദ്ധ്യക്ഷനായ അത്യഭിവന്ദ്യ കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവാ നൽകിയ അനുഗ്രഹ സന്ദേശം



ദൈവത്തിന്റെ തിരുനാമത്തിന് മഹത്വമുണ്ടായിരിക്കട്ടെ. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പരമാദ്ധ്യക്ഷനായി സ്ഥാനാരോഹിതനായ പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യുസ് ത്രിതീയൻ കാതോലിക്കാ ബാവാ തിരുമേനി, ഈ സമ്മേളനം ഔപചാരികമായി ഉദ്ഘാടനം ചെയ്ത സീറോ മലബാർ സഭയുടെ പരമാദ്ധ്യക്ഷനും കേരള കത്തോലിക്കാ മെത്രാൻ സമിതിയുടെ അദ്ധ്യക്ഷനുമായ അത്യുന്നത കർദ്ദിനാൾ മാർ ജോർജ്ജ് ആലഞ്ചേരി പിതാവേ, ഈ സമ്മേളനത്തിന്റെ അദ്ധ്യക്ഷൻ അഭിവന്ദ്യനായ കുര്യാക്കോസ് മാർ ക്ലീമിസ് മെത്രാപ്പോലീത്താ തിരുമേനി, ബഹുമാന്യനായ പാണക്കാട് സാദിക്ക് അലി ഷിഹാബ് തങ്ങൾ അവർകളെ, മാർത്തോമാ സഭയുടെ സഫ്രഗൻ മെത്രാപ്പോലീത്ത അഭിവന്ദ്യ യുയാക്കീം മാർ കൂറിലോസ് തിരുമേനി, സംസ്ഥാന സർക്കാരിനെ പ്രതിനിധാനം ചെയ്യുന്ന ബഹു. മന്ത്രി ശ്രീ. വാസവൻ അവർകൾ, കൽദായ സുറിയാനി സഭയുടെ അഭിവന്ദ്യ മാർ കുരിയാക്കോസ് ഔഗേൻ തിരുമേനി, പുനലൂർ രൂപതാദ്ധ്യക്ഷൻ അഭിവന്ദ്യനായ സിൽവെസ്റ്റർ പുന്നമുക്കൻ തിരുമേനി, മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ അഭിവന്ദ്യരായ പിതാക്കന്മാരെ, ആർച്ചുബിഷപ്പ് തോമസ് മാർ കൂറിലോസ് തിരുമേനി, ബഹുമാന്യനായ എം. ഒ. ജോണച്ചൻ, ബഹുമാന്യനായ ശ്രീ. ബിജു ഉമ്മൻ, ബഹുമാന്യരായ എം.പി. മാരെ, എം.എൽ.എ. മാരെ, മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ മാനേജിംഗ് കമ്മിറ്റി അംഗങ്ങളെ, വന്ദ്യരായ വൈദിക സഹോദരങ്ങളെ, സഭാമക്കളെ, സ്നേഹിതരെ, സുഹൃത്തുക്കളെ എല്ലാവർക്കും അഭിവാദ്യങ്ങൾ അർപ്പിക്കുന്നു. ഈ പരിശുദ്ധ പിതാക്കന്മാരോടും നിങ്ങളോടും ചേർന്ന് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പരമാദ്ധ്യക്ഷനായ പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് ത്രിതീയൻ ബാവാ തിരുമേനിയെ അഭിനന്ദിക്കുന്നതിനും, തിരുമേനിയുടെ അനുഗ്രഹീതമായ വഴികളിൽ ഞങ്ങളുടെ എളിയ സ്നേഹവും സമർപ്പണവും ബന്ധവും അറിയിക്കുന്നതിനും ഈ അവസരം ഉപയോഗിക്കുകയാണ്. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ നാമത്തിലുള്ള പ്രാർത്ഥനയും സ്നേഹവും വിനയപൂർവ്വം, സന്തോഷപൂർവ്വം പരിശുദ്ധ പിതാവിന് ഞാൻ അർപ്പിക്കുന്നു. നാം ജീവിക്കുന്ന ഈ കാലഘട്ടത്തിൽ സഭയും സമൂഹവും ഏറെ വെല്ലുവിളികളെ നേരിട്ടാണ് മുൻപോട്ട് പോവുക. ലോകത്തിലെ അതിപുരാതനമായ ഒരു അപ്പസ്തോലിക സഭയുടെ പ്രത്യേകമായ ശബ്ദവും സാക്ഷ്യവും ലോകം പ്രതീക്ഷിക്കുന്ന നാളുകളിലാണ് പരിശുദ്ധ ബാവാ തിരുമേനി ഈ സഭയുടെ സാരഥ്യം സ്വീകരിക്കുക. ലോകത്തിലെ മറ്റേത് അപ്പസ്തോലിക സഭയോളവും, ചില സഭകളേക്കാൾ കൂടുതൽ പാരമ്പര്യവും, പൈതൃകത്തിന്റെ ഉറവിടവുമെല്ലാം അഭിമാനത്തോടെ അവകാശപ്പെടാവുന്ന മലങ്കരയിലെ മാർത്തോമാ ശ്ലീഹായുടെ

അപ്പസ്തോലിക പൈതൃകം! അതിന് തിരുസഭയിൽ അതിന്റെ സജീവ സാക്ഷ്യം വഹിക്കുന്നതിൽ ഈ പരിശുദ്ധപിതാവിന് പ്രത്യേകമായ ഒരു സ്ഥാനവും, ചുമതലയും അനുഗ്രഹീതമായ ഒരു നിയോഗവും ഉണ്ട് എന്ന് ഞാൻ വിശ്വസിക്കുന്നു. മാർത്തോമാ ശ്ലീഹായുടെ അപ്പസ്തോലിക സഭയെന്നത് ഒരു പ്രദേശത്ത് പരിമിതമായിരിക്കുന്ന ഒരു സഭാസമൂഹമോ സംവിധാനമോ അല്ല. പരിശുദ്ധ പത്രോസ് ശ്ലീഹായും മറ്റ് അപ്പസ്തോലിക പ്രമുഖരും ലോകത്തിൽ ഏത് പ്രദേശത്ത് ക്രൈസ്തവ സമൂഹത്തിന് അടിസ്ഥാനമിട്ടോ, അതുപോലെയും ചില സ്ഥലങ്ങളിൽ അതിനേക്കാൾ മുൻപും ക്രൈസ്തവ സാന്നിദ്ധ്യം ലഭ്യമായവരോടൊപ്പം നമുക്കഭിമാനത്തോടെ ക്രിസ്തുമാർഗ്ഗത്തിന്റെ ഈ സവിശേഷത ജീവിക്കുവാൻ നമുക്ക് ഭാഗ്യം സിദ്ധിച്ചിരിക്കുന്നു. ഈ അപ്പസ്തോലിക പൈതൃകം, ദൗർഭാഗ്യവശാൽ അത് ഇന്ന് വിഭജിതമായിരിക്കുന്നുവെങ്കിലും അതിനെ കൂടുതൽ ശക്തമാക്കുന്നതിനുള്ള ഒരു നിയോഗവും പരിശുദ്ധ ബാവാ തിരുമേനിയിൽ നിക്ഷിപ്തമാണ് എന്നത് സന്തോഷത്തോടുകൂടി ഓർക്കുകയാണ്. ഈ സഭയുടെ നാളിതുവരെയുള്ള ചരിത്രത്തിൽ ദൈവാത്മാവിന്റെ പ്രവർത്തനത്തിൽ ഈ സമൂഹത്തോട് ബന്ധപ്പെട്ട് ജീവിക്കുന്നതിന് സാധിച്ചതുപോലെ വെല്ലുവിളികളുടെ നാളുകളിലും ഉദാത്തമായ ക്രൈസ്തവ ജീവിതം അതിന്റെ മാതൃകയായി മുന്നേറുന്നതിന് പരിശുദ്ധാത്മാവ് തുണയ്ക്കട്ടെയെന്ന് ഞാൻ പ്രാർത്ഥിക്കുന്നു. ഭാരതത്തിലെ ജനസംഖ്യയിൽ സംഖ്യാബലംകൊണ്ട് നാം നിസ്സാരരാണ്. (2.5%) രണ്ടര ശതമാനം. രണ്ടര ശതമാനം മാത്രം വരുന്ന ഒരു ജനസമൂഹത്തിന് അതിമഹത്തായ ഒരു ജനത എങ്ങനെയാണ് ഇത്രയേറെ പ്രാമുഖ്യം നൽകുക? ഞാൻ കരുതുന്നതും വിശ്വസിക്കുന്നതും, നമുക്കുള്ള കരുത്ത് നമ്മുടെ സംഖ്യാബലത്തിനപ്പുറത്ത് നാം പ്രതിനിധാനം ചെയ്യുന്ന ഒരു വലിയ സാക്ഷ്യവും, നമ്മുടെ ശുശ്രൂഷകളും, നമ്മുടെ മനോഭാവവുമാണ്. അതിമഹത്തായ ഒരു സംസ്കാരത്തിൽ, ലോകത്തിലെ അതി പുരാതനമായ ഒരു സംസ്കാരത്തിൽ ഒരു വലിയ ജനത നമ്മെ സ്വന്തമായി ഹൃദയത്തിൽ കരുതിയതിന്റെ അനുരണനങ്ങളാണ് നാം സമൂഹമായി ജീവിക്കുന്നതിന് നമ്മെ പ്രാപ്തരാക്കിയത്. അതിപുരാതനമായ ഈ രാജ്യത്തെ ഹൈന്ദവ മഹാകുടുംബം നമുക്ക് നൽകിവന്ന വലിയ വാത്സല്യവും, പൈതൃകവും ക്രൈസ്തവ സമൂഹമായി ഓർക്കുന്നതിനും, ഉദാത്ത ഭാവത്തിൽ അതിനെ കാണുന്നതിനും നമുക്ക് സാധിക്കുമല്ലോ. ഈ രാജ്യത്തിന്റെ പുരോഗതിയിൽ സഭ നന്മ ചെയ്യുന്നു. പ്രേഷിത പ്രവർത്തനത്തിൽ യേശുക്രിസ്തുവിനെ രക്ഷകനും, നാഥനും, കർത്താവുമായി പ്രഖ്യാപിച്ചുകൊണ്ട് ഈ രാജ്യത്ത് സവിശേഷമായ ഒരു ക്രൈസ്തവ സാക്ഷ്യം നൽകുന്നതിന് നേതൃത്വം നൽകുവാൻ പരിശുദ്ധ പിതാവിന് സവിശേഷമായ ഒരു നിയോഗം ഇവിടെ ലഭിക്കുകയാണ്. നമ്മുടെ ചുറ്റുപാടുമുള്ള നമ്മുടെ സഹോദര സമൂഹങ്ങളോടുള്ള ബന്ധം കാത്തുസൂക്ഷിച്ചുകൊണ്ട് ജീവിപ്പാൻ നമുക്ക് കഴിയണം. പാവപ്പെട്ടവരെ കരുതുന്ന, സുവിശേഷത്തിന്റെ ആ കരുതൽ സ്പർശം അഭിവന്ദ്യ പിതാവിന്റെ ശുശ്രൂഷകളിൽ എപ്പോഴും സജീവമായിരുന്നു. ഒരു സഭയായി അതിനെ കരുപ്പിടിപ്പിക്കുന്നതിനും ഒരു സഭയായി അതിനെ പരിപോഷിപ്പിക്കുന്നതിനും പരിശുദ്ധാത്മാവ് അങ്ങയുടെ കരങ്ങൾക്ക് കൂടുതൽ ബലം നൽകട്ടെയെന്ന് ഈ പുതിയ നിയോഗത്തിൽ അങ്ങേയ്ക്കുവേണ്ടി പ്രാർത്ഥിക്കുന്നു. ഈ സഭയുടെ വെല്ലുവിളികളെക്കുറിച്ച് ബോധ്യമുണ്ട്. എന്നാൽ അങ്ങയുടെ ഒരു അഭിമുഖം കൂടുതൽ പ്രത്യാശയിലേക്ക് ഞങ്ങളെ ഏവരേയും നയിക്കുകയാണ്. ഇതൊരു വലിയ കുടുംബമാണ്. മലങ്കര സഭയെന്നത് വലിയ ഒരു കുടുംബമാണ്. ആ കുടുംബത്തിന്റെ എല്ലാബന്ധങ്ങളും സവിശേഷമായി കാത്തുസൂക്ഷിക്കുന്നതിന് അങ്ങ് പ്രതിജ്ഞാബദ്ധനാണ് എന്നതാണ് ആ അഭിമുഖത്തിൽ നിന്ന് വായിച്ചെടുത്ത ഹൃദയത്തിന്റെ സന്ദേശം. സ്വാതന്ത്ര്യത്തോടും, വിനയത്തോടുംകൂടി പറയട്ടെ: മലങ്കര യാക്കോബായ സഭയുമായുള്ള ബന്ധത്തിൽ ഈ സഭയുടെ അനന്യതയും ഐഡന്റിറ്റിയും നിലനിർത്തിക്കൊണ്ടുതന്നെ വിശാലമായ മലങ്കര സഭയെന്ന വലിയ സ്വപ്നം യാഥാർത്ഥ്യമാക്കുന്നതിന് പരിശുദ്ധാത്മാവ് കൂടുതൽ കൃപചൊരിയട്ടെയെന്ന് സന്തോഷത്തോടെയും, ആത്മനിറവോടെയും പ്രാർത്ഥിക്കുന്നു. അങ്ങയെ ഞാൻ ആദ്യമായി കാണുന്നത് ദിവംഗതനായ മത്തായി നൂറനാലച്ചനോടൊപ്പം അങ്ങ് ബത്തേരിയിൽ വന്ന സന്ദർഭത്തിലാണ്. അന്ന് സിറിൽ ബസേലിയോസ് ബാവാ തിരുമേനി ബത്തേരി രൂപതയുടെ അദ്ധ്യക്ഷനായിരിക്കുമ്പോൾ അങ്ങ് അവിടെ വന്നത് സന്തോഷത്തോടെയോർക്കുന്നു. വന്ദ്യനായ നൂറനാലച്ചൻ ഞങ്ങളോട് സ്വകാര്യമായി അങ്ങ് കേൾക്കാതെ, പറഞ്ഞ ഒരു കാര്യം പറയുന്നു. അന്ന് പിതാവ് മെത്രാനായി നിയുക്തനായ സമയമാണ്. 'വലിയ ഭാവിയുള്ള ഒരു തിരുമേനിയാണ്' അച്ചൻ പറഞ്ഞത് ഈ പരിശുദ്ധ പരുമല തിരുമേനിയുടെ ദൈവാലയത്തിന്റെ മുൻപിലെ പവിത്രമായ ഈ തിരുമുറ്റത്ത് ഇന്ന് യാഥാർത്ഥ്യമായി. അത് കാണുമ്പോൾ സ്വർഗ്ഗത്തോടുചേർന്ന് ഞാനും സന്തോഷിക്കുന്നു. ഞാൻ പ്രതിനിധാനം ചെയ്യുന്ന മലങ്കര സുറിയാനി കത്തോലിക്കാ സഭയിൽ, അഭിവന്ദ്യ ആർച്ചുബിഷപ്പ് തോമസ് മാർ കൂറിലോസ് തിരുമേനിയോട് ചേർന്ന് പ്രാർത്ഥനകൾ അർപ്പിച്ച് അതിമഹത്തായ പൈതൃകമുള്ള സഭയുടെ അതിവിശാലമായ മലങ്കര സഭയെന്ന വലിയ കുടുംബത്തിന്റെ ഉത്തരവാദിത്വ നിയോഗം പൂർത്തിയാക്കുന്നതിന് ഞങ്ങൾ പ്രാർത്ഥിക്കുന്നു. ഞങ്ങളുടെ പ്രാർത്ഥനയിൽ അങ്ങ് ഉണ്ടാകും, അങ്ങ് സധൈര്യം മുൻപോട്ട് പോവുക. ഈ വലിയ മലങ്കര സഭാ പൈതൃകം ലോക സഭയിൽ ശ്രദ്ധിക്കപ്പെടുന്ന പൈതൃകമായിത്തീരുന്നതിന് അങ്ങയുടെ സാന്നിധ്യം പ്രയോജകീഭവിക്കട്ടെ,പരിശുദ്ധാത്മാവ് ബലപ്പെടുത്തട്ടെ. എല്ലാവർക്കും നന്ദി! നമസ്കാരം!

മലങ്കര ഓർത്തഡോക്സ് സഭയുടെ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ
പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് ത്രിതീയൻ ബാവായ്ക്ക്
തിരുവനന്തപുരം പട്ടം മേജർ ആർച്ച്ബിഷപ്പ്സ് ഹൗസിൽ നൽകിയ സ്വീകരണ ചടങ്ങിൽ നിന്ന്














# മലങ്കര ഓർത്തഡോക്സ് സഭയുടെ പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് ത്രിതീയൻ കാതോലിക്കാ ബാവായ്ക്ക് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ആദരം

(26-11-2021)

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പരമാദ്ധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യുസ് ത്രിതീയൻ കാതോലിക്കാബാവാ തിരുമേനിക്ക് മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ ആദരവ് അർപ്പിച്ചുകൊണ്ട് സഭയുടെ ആസ്ഥാന ഭദ്രാസന കാര്യാലയമായ പട്ടം മേജർ ആർച്ചുബിഷപ്സ് ഹൗസിൽ സഭയുടെ പരമാദ്ധ്യക്ഷൻ കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവായുടെ നേതൃത്വത്തിൽ പ്രൗഢഗംഭീരമായ സ്വീകരണം നൽകി.

മലങ്കര അപ്പസ്തോലിക സഭാപൈതൃക സംരക്ഷണത്തിനും സുറിയാനി സഭാസമ്പത്ത് കൂടുതൽ വ്യാപകമാക്കുന്നതിനും ഭാരത സംസ്കൃതിയിലെ സംവാദ സമ്പർക്ക ചൈതന്യം ഊഷ്മളമാക്കുന്നതിനും പാവപ്പെട്ടവരെ മുഖ്യധാരയിലെത്തിക്കുന്നതിനും അതിനു ജാതിമത ഭേദം കൂടാതെ ഒറ്റക്കെട്ടായി മുന്നോട്ടു പോകുന്നതിനും ക്രൈസ്തവ സഭകൾ ഒരുമയോടെ നീങ്ങേണ്ടുന്ന ഈ കാലയളവിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ തിരുമേനിയുടെ നേതൃത്വവും സമർപ്പണവും ഏറെ പ്രതീക്ഷ നൽകുന്നു, സമർപ്പണത്തിന് വഴിയൊരുക്കുന്നു. സഭയെന്ന നിലയിൽ നമ്മുടെ മാർത്തോമ്മൻ പൈതൃകവും അപ്പസ്തോലികതയും ഭാരതമെന്ന നിലയിൽ നമ്മുടെ മതേതര സമീപനവും ശൈലിയും നാം ഏറെ അഭിമാനത്തോടെ കാണുന്നു. നീതി ആനുപാതികമായും ഇനിയും ലഭിച്ചിട്ടില്ലാത്തവരുടെ ശബ്ദം ഇന്നും ദേശത്ത് മുഴങ്ങുന്നു. അത് ശ്രദ്ധിക്കുവാൻ ക്രൈസ്തവ സഭകൾക്ക് പ്രബോധനമേകി അങ്ങ് മുൻപിൽ ഉണ്ടാകണം. പരിശുദ്ധ ബാവാതിരുമേനിയുടെ സഭാശുശ്രൂഷയുടെ ഈ കാലഘട്ടം സഭൈക്യത്തിന്റെയും ദേശബന്ധത്തിന്റെയും കരുണയുടെയും വസന്തകാലമായി മലങ്കര ഓർത്തഡോക്സ് സഭയിലും ദേശം മുഴുവനിലും നിറയട്ടെ എന്ന് കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവാ ആശംസിച്ചു.

സഭ ലോകത്തിൽ ആയിരിക്കുന്നത് സമൂഹത്തിനുവേണ്ടിയാണ്. സമൂഹത്തിലെ പാവട്ടവരെയും ആലംബഹീനരെയും കരുതാതെ നാം സുരക്ഷിതരായി ജീവിക്കുന്നത് ദൈവേഷ്ടമല്ല. എല്ലാ സഭാസമൂഹങ്ങളും അർഹരായവരെ പരിഗണിക്കുന്നതിനും അവരുടെ പ്രശ്നങ്ങൾ പരിഹരിക്കുന്നതിനുമുള്ള ക്രിയാത്മക പ്രവർത്തനങ്ങൾ കൂടുതൽ തീഷ്ണതയോടെ നിർവ്വഹിക്കാൻ സാധിക്കട്ടെ എന്ന് പരിശുദ്ധ ബസേലിയോസ് മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ തന്റെ പ്രസംഗത്തിൽ പ്രത്യേകം ഓർമ്മിപ്പിച്ചു.

പരിശുദ്ധ ബസേലിയോസ് മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായ്ക്ക് മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ ഉപഹാരം കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് ബാവാ സമർപ്പിച്ചു.

സ്വീകരണ പരിപാടികളിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദിയസ്കോറസ്, ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്, ഡോ. സഖറിയാസ് മാർ അപ്രേം, മാർത്തോമ്മാ സഭയുടെ സഫ്രഗൻ മെത്രാപ്പോലീത്താ ജോസഫ് മാർ ബർണബാസ്, നെയ്യാറ്റിൻകര ബിഷപ്പ് ഡോ. വിൻസന്റ് സാമുവൽ, സി.എസ്.ഐ. ബിഷപ്പ് ഡോ. ഉമ്മൻ ജോർജ്ജ്, മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി ആർച്ചുബിഷപ്പ് തോമസ് മാർ കൂറിലോസ്, ഡോ. ജോഷ്വാ മാർ ഇഗ്നാത്തിയോസ്, ഡോ. ജോസഫ് മാർ തോമസ്, ഡോ. വിൻസന്റ് മാർ പൗലോസ്, ഡോ. സാമുവൽ മാർ ഐറേനിയോസ്, ഡോ. തോമസ് മാർ യൗസേബിയോസ്, ഡോ. യൂഹാനോൻ മാർ തെയഡോഷ്യസ്, ഡോ. ഗീവർഗ്ഗീസ് മാർ മക്കാറിയോസ്, യൂഹാനോൻ മാർ ക്രിസോസ്റ്റം, മന്ത്രിമാരായ ശ്രീ ആന്റണി രാജു, ശ്രീ വി ശിവൻകുട്ടി, ശ്രീ സജി ചെറിയാൻ, ശ്രീമതി വീണാ ജോർജ്ജ്, ശ്രീ ജി.ആർ. അനിൽ എന്നിവരും ശാന്തിഗിരി ആശ്രമം ഓർഗനൈസിംഗ് സെക്രട്ടറി സ്വാമി ഗുരുരത്നം ജ്ഞാനതപസ്വി, പാളയം ഇമാം ഡോ. സുഹൈബ് മൗലവി, ശിവഗിരി മഠം സെക്രട്ടറി സ്വാമി ഋതംബരാനന്ദ, ഫാ. വർഗ്ഗീസ് വിനയാനന്ദ് ഓ.ഐ.സി., ഫാ. ഡോ. സെബാസ്റ്റ്യൻ ചാമത്തറ സി.എം.ഐ., ഫാ. ഡോ. മത്തായി കടവിൽ ഓ.ഐ.സി. ശ്രീ വി.കെ. പ്രശാന്ത് എം.എൽ.എ., ഡെപ്യൂട്ടി മേയർ ശ്രീ പി.കെ. രാജു, മേജർ അതിരൂപതാ പാസ്റ്ററൽ കൗൺസിൽ സെക്രട്ടറി മുൻ ഡി.ജി.പി. ശ്രീ ജേക്കബ് പുന്നൂസ് ഐ.പി.എസ്, മുൻ ചീഫ് സെക്രട്ടിമാരായ ശ്രീ കെ.എം. ഏബ്രഹാം ഐ.എ.എസ്, ശ്രീ ജോൺ മത്തായി ഐ.എ.എസ്, ശ്രീ ബാബു ജേക്കബ് ഐ.എ.എസ്, ശ്രീമതി ലിസ്സി ജേക്കബ് ഐ.എ.എസ്, ശ്രീ ജിജി തോംസൺ ഐ.എ.എസ്, മുൻ ഡപ്യൂട്ടി സ്പീക്കർ ശ്രീ പാലോട് രവി, കൗൺസിലർമാരായ ശ്രീ ജോൺസൻ ജോസഫ്, ശ്രീ അംശു വാമദേവൻ തുടങ്ങി വിവിധ സമുദായ, സാംസ്കാരിക രാഷ്ട്രീയ നേതാക്കന്മാർ സംബന്ധിച്ചു.

**മലങ്കര മാർത്തോമാ സുറിയാനി സഭയുടെ**

**സഫ്രഗൻ മെത്രാപ്പോലീത്താമാരായി തെരഞ്ഞെടുക്കപ്പെട്ട**

# അഭിവന്ദ്യ യുയാക്കിം മാർ കൂറിലോസ് തിരുമേനിക്കും അഭിവന്ദ്യ ജോസഫ് മാർ ബർണബാസ് തിരുമേനിക്കും

**അഭിനന്ദനങ്ങൾ**





## മാർത്തോമ്മാ സഭയുടെ സഫ്രഗൻ മെത്രാപ്പോലീത്താമാർക്ക് സ്വീകരണം

മലങ്കര മാർത്തോമ്മാ സുറിയാനി സഭയിൽ പുതുതായി സഫ്രഗൻ മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ട ഡോ. യുയാക്കിം മാർ കൂറിലോസ് (കൊട്ടാരക്കര-പുനലൂർ, ഭദ്രാസനം), ജോസഫ് മാർ ബർന്നബാസ് (തിരുവനന്തപുരം-കൊല്ലം, ഭദ്രാസനം) എന്നീ മെത്രാപ്പോലീത്താമാർക്ക്, തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ സ്വീകരണവും ആദരവും അർപ്പിച്ചു. പട്ടം മേജർ ആർച്ചുബിഷപ്സ് ഹൗസിൽ നടന്ന സ്വീകരണ സമ്മേളനത്തിൽ കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവാ മുഖ്യസന്ദേശം നൽകുകയും ഉപഹാരം സമർപ്പിക്കുകയും ചെയ്തു. ദൈവത്തിന്റെ മുഖം ലോകത്തിന് കാണിച്ചുകൊടുക്കുവാനും എല്ലാവരെയും ദൈവമക്കളായി കരുതുവാനും പുതിയ സഫ്രഗൻ മെത്രാപ്പോലീത്താമാർക്ക് കഴിയട്ടെ എന്ന് കാതോലിക്കാബാവാ ആശംസിച്ചു. ശ്രീ കാനം രാജേന്ദ്രൻ, സ്വാമി ഗുരുരത്നം ജ്ഞാനതപസ്വി, പാളയം ഇമാം ഡോ. സുഹൈബ് മൗലവി, മോൺ. ഡോ. മാത്യു മനക്കരക്കാവിൽ കോറെപ്പിസ്കോപ്പാ, മോൺ. ഡോ. വർക്കി ആറ്റുപുറത്ത്, ഡോ. ശശി തരൂർ എം.പി., ശ്രീ ജേക്കബ് പുന്നൂസ്, ശ്രീ രഘുചന്ദ്രൻ നായർ, കുഞ്ചെറിയാ പി. ഐസക്, ശ്രീ ജിനു സക്കറിയതുടങ്ങിയവർ സംബന്ധിച്ചു.



# സ്നേഹപൂർവം ഒരു വീട് @2K

**അനേകം കുടുംബങ്ങളിൽ പ്രത്യാശയുടെ ദീപം തെളിച്ചുകൊണ്ടിരിക്കുന്ന ഭവന നിർമ്മാണ പദ്ധതിയാണ് സ്നേഹപൂർവം ഒരു വീട്. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവും തിരുവനന്തപുരം മേജർ അതിരൂപതാദ്ധ്യക്ഷനുമായ മോറാൻ മോർ ബസേലിയോസ് കർദിനാൾ ക്ലീമീസ് കാതോലിക്കാ ബാവായുടെ പൗരോഹിത്യ രജത ജൂബിലിയോടനുബന്ധിച്ച് 2011- ൽ ആരംഭിച്ച ഈ ഭവനപദ്ധതിയിലൂടെ ഇതുവരെ (2021 നവംബർ 15 വരെ) 2030 കുടുംബങ്ങളെ വീട് നിർമ്മാണത്തിൽ സഹായിക്കാൻ കഴിഞ്ഞു. അടിസ്ഥാന വികസന മേഖലയിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭ മുന്നോട്ടു വയ്ക്കുന്ന വികസന മാതൃക. ഒരു പതിറ്റാണ്ട് പിന്നിട്ട ഈ ഭവന പദ്ധതിയുടെ അമരക്കാരൻ, അനേകർക്ക് വീടെന്ന മേൽവിലാസം മെനഞ്ഞ മേൽപട്ടക്കാരൻ അത്യഭിവന്ദ്യ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവാ ആത്മസംതൃപ്തിയോടെ ഈ വീടുപദ്ധതിയെക്കുറിച്ച് മനസ്സുതുറക്കുന്നു....**



തയ്യാറാക്കിയത്:
**ഫാ. ഡോ. പ്രഭീഷ് ജോർജ്ജ്**

### വീടുപണി ആഘോഷമാക്കിയ പൗരോഹിത്യം

ഞാൻ സെമിനാരിയിൽ പഠിക്കുമ്പോഴാണ് വൈദികരുടെ ജൂബിലി ആഘോഷങ്ങളെക്കുറിച്ച് ആദ്യമായി കേൾക്കുന്നത്. ദൈവശാസ്ത്രത്തിന്റെ വിമോചന മേഖലയെക്കുറിച്ച് പഠിച്ചപ്പോൾ സാധാരണക്കാരുടെ ജീവിതത്തിലേയ്ക്ക് ഇറങ്ങിച്ചെല്ലേണ്ടതിന്റെ ആവശ്യകതയെക്കുറിച്ച് അന്നത്തെ വൈദികർ പറഞ്ഞുതന്നത് ഓർക്കുന്നു. വൈദിക പട്ടസ്വീകരണത്തിന്റെ ഒരുക്കത്തിന്റെ ഭാഗമായി എന്റെ മനസ്സിൽ ഒരുപാട് സ്വപ്നങ്ങളൊക്കെ ഉണ്ടായിരുന്നു. അപ്പോൾ മനസ്സിൽ തീരുമാനിച്ചു പട്ടത്തിന് വീഡിയോ ഒന്നും വേണ്ടാ, മറ്റുവലിയ ആഘോഷങ്ങളൊന്നും വേണ്ടാ. അതുപോലെ, 25 വർഷം കഴിഞ്ഞ് ജൂബിലി ആഘോഷിക്കുമ്പോൾ, മോടിയായ ഒരാഘോഷവും ഞാൻ ഉദ്ദേശിക്കുന്നില്ല. സാധിക്കുമെങ്കിൽ 25 കുടുംബങ്ങൾക്ക് കേറികിടക്കാൻ വീട് നിർമ്മിക്കാൻ, പൂർണമായിട്ടല്ല, സഹായിക്കാൻ പറ്റണമെന്ന് എപ്പോഴും മനസിലുണ്ടായിരുന്നു. 2011-ലാണ് എന്റെ പൗരോഹിത്യ ജൂബിലി

വർഷം. സഭാദ്ധ്യക്ഷനായും തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിന്റെ അദ്ധ്യക്ഷനായും ഞാൻ തിരുവനന്തപുരത്ത് അപ്പോൾ ശുശ്രൂഷയിലാണ്. സ്വാഭാവികമായിട്ടും ജൂബിലി ആഘോഷത്തിന്റെ ചിന്തകൾ എന്റെ സഹപ്രവർത്തകരായ വൈദികർ പങ്കുവച്ചു തുടങ്ങി. ഞാൻ അതു നിരുത്സാഹ പ്പെടുത്തി. വലിയ ഒരു സമ്മർദ്ദം ചെലുത്തേണ്ടി വന്നു അങ്ങനെയൊരു തീരുമാനം (ആഘോഷം നടത്തണം) എടുക്കാതിരിക്കാൻ. അവർക്കത് പ്രയാസമായിരുന്നെങ്കിലും എന്റെ തീരുമാനത്തിൽ ഉറച്ചു നിൽക്കണമെന്ന് ഒരു ദൃഢനിശ്ചയമുണ്ടായിരുന്നു. എന്റെ ആഗ്രഹം 25 കുടുംബങ്ങൾക്ക് വീടുവച്ചുകൊടുക്കാനുള്ള സഹായം ചെയ്യണം എന്നതായിരുന്നു. എന്നാൽ അതിരൂപതയുടെ ഒരു പൈസപോലും ചെലവാക്കാതെ എന്റെ സ്നേഹിതരും, എന്റെ കുടുംബക്കാരും പരിചയമു ള്ളവരുമായിട്ടുള്ള ആളുകളോട് ചോദിക്കുക. അങ്ങനെ ആദ്യഘട്ടത്തിൽ അതു ചെയ്യുമ്പോൾ, എനിക്ക് അതിശയം ജനിപ്പിക്കുമാറ് സംഭവിച്ച കാര്യം, 36 കുടുംബങ്ങൾക്ക് വീട് വയ്ക്കാൻ സഹായം നൽകാൻ ജൂബിലി വർഷത്തിൽ സാധിച്ചു എന്നുള്ളതാണ്.

**തുടരാനുള്ള കാരണം...**

വാസ്തവത്തിൽ ഞാൻ ഉദ്ദേശിച്ചത് 25 വീട് ആയിരുന്നു. എന്നാൽ 36 വീടായി. വലിയ സന്തോഷം തോന്നി. പദ്ധതി പൂർത്തിയാക്കാൻ തീരുമാനിച്ചു. അപ്പോൾ അച്ചന്മാർ പലരും പറഞ്ഞു, "പിതാവേ ഈ പദ്ധതി അവസാനിപ്പിക്കേണ്ടാ. വീടിന് ആവശ്യമുള്ളവർ ഇനിയും വരും. അത് നിർത്തേണ്ട തുടരട്ടെ." അത് 'സ്നേഹപൂർവം ഒരു വീട്' എന്ന പദ്ധതിയായി വളർന്നത് പലരുടേയും സ്നേഹ പൂർവമായ നിർബന്ധം കാരണമാണ്.

**സ്വപ്നത്തിൽ നിന്ന് യാഥാർത്ഥ്യത്തിലേയ്ക്ക്...**

25 ഭവനങ്ങൾ എന്ന സ്വപ്നത്തിൽ നിന്ന് 2030 വീടുകൾ എന്ന യാഥാർത്ഥ്യത്തിൽ നാം എത്തി ച്ചേർന്നിരിക്കുന്നു. ഒരു വൈദികനെന്ന ശുശ്രൂഷയിലും മെത്രാനടുത്ത ശുശ്രൂഷയിലും സഭാദ്ധ്യ ക്ഷൻ എന്ന ശുശ്രൂഷയിലും അത് എനിക്ക് വലിയ ആത്മ സംതൃപ്തി നൽകുന്നുണ്ട്. എന്റെ ഹൃദയത്തിൽ എപ്പോഴും പച്ചപിടിച്ചു നിൽക്കുന്ന ഒരു കാര്യം, നന്മചെയ്യുന്നതിൽ മടുപ്പ് തോന്ന രുത് എന്നതാണ്. ഈ ഭവനപദ്ധതി എന്നെ നിർബന്ധപൂർവം ഓർമപ്പെടുത്തുന്നതും അതു തന്നെ യാണ്. ഇത്രയും കുടുംബങ്ങളിലേയ്ക്ക് ഞാൻ അനുഭവിക്കുന്ന യേശുവിന്റെ സ്നേഹം ഒരു ചെറിയ അംശമെങ്കിലും എത്തിക്കാൻ സാധിച്ചു എന്നതിൽ ദൈവത്തോട് നന്ദി പറയുന്നു. ഒപ്പം കൂടെ നിന്ന സകലരേയും സന്തോഷത്തോടെ ഓർക്കുന്നു.

**ഹൃദയപൂർവം ഒരു വീട്...**

എന്റെ ഇടയ ശുശ്രൂഷയുടെ ആപ്തവാക്യം, സ്നേഹത്തിൽ ഒന്നിപ്പിക്കുക (Unite in Love) എന്ന താണ്. എനിക്ക് തുടങ്ങാൻ സാധിച്ച പല പദ്ധതികളുടേയും പേര് സ്നേഹപൂർവം എന്ന വാക്കു മായി ചേർത്തായിരുന്നു. സ്നേഹ വിരുന്നുശാല, സ്നേഹ വീട്, സ്നേഹവിരുന്ന്, തുടങ്ങിയവ. സ്നേഹപൂർവം ഒരു വീട് എന്നുള്ളത് നമ്മൾ ചെയ്യേണ്ട ശുശ്രൂഷയുടെ ഒരു തലക്കെട്ടായി ഞാൻ കണ്ടു. സങ്കീർണ്ണതയില്ലാതെ പെട്ടെന്ന് വായിച്ചെടുക്കാൻ കഴിയുന്ന, മനസിലാക്കാൻ കഴിയുന്ന ഒരു ശുശ്രൂഷ പൊതു സമൂഹത്തിൽ പരിചപ്പെടുത്താൻ സഹായകരമായ ഒരു പേരായി സ്നേഹ പൂർവം ഒരു വീട് എന്ന പേര് സ്വീകരിച്ചു. വാസ്തവത്തിൽ അതിന്റെ അന്തർധാര സ്നേഹമാണ്. സ്നേഹം പ്രകടിപ്പിക്കാൻ ആരെങ്കിലും തയ്യാറാകുന്നതുകൊണ്ടാണ് ഒരു കുടുംബത്തിന് ആ സ്നേഹം പങ്കുവയ്ക്കാൻ സാധിക്കുന്നത്. ഞാൻ അതിനൊരു മധ്യവർത്തി മാത്രമാണ്. യഥാർത്ഥ ത്തിൽ ഇത് സ്നേഹപൂർവം ഒരു വീടുപദ്ധതി തന്നെയാണ്. ആ പേരു സൂചിപ്പിക്കുന്നതുപോലെ, സ്നേഹംകൊണ്ട് അടുത്തുവരുകയും സ്നേഹംകൊണ്ട് വീർപ്പുമുട്ടിക്കുകയും സ്നേഹംകൊണ്ട് വീട് കെട്ടിപ്പണിയുകയും ചെയ്യുന്ന ഒരു പദ്ധതിയായിട്ടാണ് ഞാൻ അതിനെ കാണുന്നത്.

**വീടെന്ന സ്വപ്നം**

വീടിന്റെ ആവശ്യകതയെക്കുറിച്ച് പലഘട്ടങ്ങളിലും ഞാൻ ചിന്തിച്ചിട്ടുണ്ട്. ഞാൻ സ്കൂളിൽ പഠിക്കുമ്പോൾ ഞങ്ങളുടെ വീട് പണിതത് ഞാൻ ഓർക്കുന്നു. വെട്ടുകല്ലിലാണ് ഞങ്ങളുടെ വീട് പണിതത്. ഞാനിപ്പോഴും ഓർക്കുന്നു പണിയാരംഭിക്കാനായി കല്ലിട്ട ദിവസം. ആ ദിവസം വികാ രിയച്ചൻ വീട്ടിൽ എത്തിയപ്പോൾ ഒരു കൊച്ചു സ്റ്റൂളിൽ വെള്ളവിരിയിട്ട് മെഴുകുതിരിയൊക്കെ കത്തിച്ചുവച്ച് പ്രാർത്ഥിച്ച് കല്ലിട്ടത്. അച്ചൻ കാപ്പി കുടിച്ചിട്ട് പോയി. എനിക്ക് അന്ന് സ്കൂളിൽ പോകാനുള്ള സമയമായി. പക്ഷേ ഞാൻ അമ്മയുടെ അടുക്കൽ കരഞ്ഞുകൊണ്ട് പറഞ്ഞു, "ഞാനിന്ന് സ്കൂളിൽ പോകുന്നില്ല." അമ്മ ചോദിച്ചു, "എന്താ?" ഞാൻ പറഞ്ഞു, "വീടുപണിയു ന്നത് എനിക്ക് കാണണം." ഞാൻ വിചാരിച്ചു ഒറ്റദിവസം കൊണ്ട് എല്ലാ പണിയും തീരുമെന്ന്. അതുകൊണ്ട് വെട്ടുകല്ലെടുത്തു വയ്ക്കുന്നതും സിമെന്റ് തേയ്ക്കുന്നതും വാതിൽ വയ്ക്കുന്നതും

എല്ലാം എനിക്ക് കാണണം. അമ്മപോയി അച്ചായനോട് എന്റെ ആവശ്യം പറഞ്ഞു: “അവനിന്ന് വീടിന്റെ പണികാണണമെന്ന് ഒരാഗ്രഹം.” സാധാരണ ഗതിയിൽ അത്തരം ആവശ്യങ്ങളൊന്നും അച്ചായൻ അംഗീകരിക്കുന്നതല്ല. “അവൻ അത്യാവശ്യത്തിന് എന്തെങ്കിലുമൊക്കെ എടുത്തുകൊടുത്തു സഹായിക്കുമല്ലോ...” അമ്മയുടെ ഒരു ശുപാർശകൂടി. അങ്ങനെ ഞാൻ അന്നു സ്കൂളിൽ പോയില്ല. നിന്നും ഇരുന്നും മാറിനിന്ന് നോക്കിയും കല്ലുകൾ മറിച്ചിട്ടു നോക്കിയുമൊക്കെ പണികണ്ടു. അപ്പോൾ മനസിലാക്കി വീട് പണിയുന്നത് കൂട്ടായ സുദീർഘമായ പരിശ്രമമാണെന്ന്. ആ സ്വപ്നം യാഥാർത്ഥ്യമാകുമ്പോൾ നമ്മുടെ ഹൃദയത്തിൽ നിറയുന്നത് സന്തോഷത്തിന്റെ വികാരമാണ്.

**വീടെന്ന മേൽവിലാസം**

വീടെന്നത് ഒരു identity-യുടെ അടയാളമാണ്. ഒരു മേൽവിലാസം നിശ്ചയിക്കുന്ന സങ്കേതമാണ് വീട്. അതില്ലാത്ത അവസ്ഥയിലൂടെ കടന്നുപോകുന്ന പല പാവപ്പെട്ടവരുടേയും കഥ ഞാൻ കേട്ടിട്ടുണ്ട്. വീടില്ലാത്തവന്റെ മേൽവിലാസം എവിടെ ഒട്ടിച്ചുവയ്ക്കും? അത് തെങ്ങേൽ ഒട്ടിച്ചു വയ്ക്കാൻ പറ്റില്ലല്ലോ? സ്വന്തമായി ഒരു വീടുണ്ടാകുക ഒരു identity ആണ്. രണ്ടു മുറിയിൽ ഒരു വീട് ഒരാൾക്ക് ഉണ്ടാക്കിക്കൊടുക്കാൻ കഴിഞ്ഞാൽ അത് വലിയ കാര്യമാണ്. അത് ഉണ്ടാക്കികൊടുക്കുക എന്നത് എന്റെ വലിയ ആഗ്രഹമാണ്. ഇത് കാലാകാലങ്ങളിൽ എന്നെ ഓർമപ്പെടുത്തികൊണ്ടിരിക്കുന്ന ഒരു ചിന്തയാണ്. വീടില്ലാത്തവർക്ക് വീടുണ്ടായി എന്നു പറയുമ്പോൾ സമാനമായ സാഹചര്യത്തിൽ ജീവിക്കുന്നവർക്ക് ഒരു പ്രത്യാശ കൊടുക്കൽ കൂടിയാണ്. അതായത് അത്രയും അരക്ഷിതാവസ്ഥ സമൂഹത്തിൽ കുറയും. ആര് സഹായിച്ചു എന്നല്ല. തമ്പുരാൻ ആരെങ്കിലും വഴി നടത്തിക്കൊള്ളും. ഇത് ഒരു പ്രത്യാശയാണ്.

**എളിയ തുടക്കം**

തിരുവല്ലായിൽ ഞാൻ ശുശ്രൂഷ ചെയ്യുമ്പോഴാണ് 100 കുടുംബങ്ങൾക്ക് വീട് എന്ന പദ്ധതി ആദ്യമായി ആരംഭിക്കുന്നത്. തിരുവല്ല അതിരൂപതയുടെ സോഷ്യൽ സർവീസ് സൊസൈറ്റിയായ ബോധനയുടെ നേതൃത്വത്തിലാണ് അത് ചെയ്ത് തീർത്തത്. അന്ന് ബഹു. മാത്യു പുനകുളത്തിലച്ചനായിരുന്നു അതിന്റെ ഡയറക്ടർ. 100 വീട് എങ്ങനെ പണിയുമെന്ന് പലരും അന്തിച്ചു നിന്നു. പക്ഷേ ദൈവം നടത്തി. ഒരു അന്താരാഷ്ട്ര സംഘടനയുടെ ആൾ എന്നെ കാണാൻ തിരുവല്ലാ അരമനയിൽ വന്നു. ഞാനിക്കാര്യത്തെക്കുറിച്ച് പറഞ്ഞപ്പോൾ ഞങ്ങളുടെ മുൻഗണനാക്രമത്തിൽ ഇപ്പോൾ കേരളത്തിലെ പ്രോജക്ടുകൾ ഏറ്റെടുക്കില്ല. നിങ്ങളുടെ വീടുപദ്ധതിയിൽ സഹായിക്കാൻ ഞങ്ങൾക്ക് സാധിക്കില്ല എന്ന് അദ്ദേഹം പറഞ്ഞു. ഞാൻ അദ്ദേഹത്തോട് മറുപടി പറഞ്ഞു: “നിങ്ങളുടെ priority ൽ അത് വരുന്നില്ല. അതുകൊണ്ട് നിങ്ങൾക്ക് സഹായിക്കാൻ സാധിക്കില്ല. അത് എനിക്ക് മനസ്സിലാകും. എന്നാൽ എനിക്ക് ഈ കുടുംബങ്ങളെ സഹായിച്ചേ പറ്റൂ. എന്റെ ഇപ്പോഴുള്ള priority- ഹൈന്ദവരുൾപ്പെടെയുള്ള ഈ കുടുംബങ്ങളെ സഹായിക്കുക എന്നതാണ്. I'am very sorry that you are not able to help me.” ഞാൻ സംഭാഷണം അവസാനിപ്പിച്ചു. അദ്ദേഹം എന്റെ മുറിക്ക് പുറത്തേയ്ക്ക് പോയി. എന്നാൽ പെട്ടെന്ന് തിരിച്ചു വന്ന് പറഞ്ഞു, “ഏതെങ്കിലും വിധത്തിൽ ബിഷപ്പിനെ സഹായിക്കാൻ പറ്റുമോ എന്ന് നോക്കട്ടെ...” അതുകേട്ട് ഞാൻ പറഞ്ഞു. "That is your good will. എനിക്ക് വേറെ option ഇല്ല. ഈ ജനങ്ങളെ സഹായിച്ചേ പറ്റൂ.” പിന്നീട് അദ്ദേഹം എന്നെ സഹായിച്ചു. അദ്ദേഹം പറഞ്ഞു: "Your approach towards the cause really touched me." 100 കുടുംബങ്ങൾക്ക് അങ്ങനെ വീടുണ്ടാക്കാൻ സാധിച്ചു. അപ്പർ കുട്ടനാട് തുടങ്ങുന്ന സ്ഥലത്തെ ഹൈന്ദവ കുടുംബങ്ങൾ ഉൾപ്പെടുന്ന കുടുംബങ്ങൾക്കാണ് അന്ന് വീടുപണിതത്.

**ആദ്യത്തെ അനുഭവം...**

അതുമായി ബന്ധപ്പെട്ട് ഹൃദയസ്പർശിയായ ഒരു അനുഭവമുണ്ട്. ഒരു ഹൈന്ദവ കുടുംബത്തിന്റെ വീടിനു കല്ലിടണം. ഞാൻ പറഞ്ഞു നിങ്ങളുടെ ആചാരപ്രകാരമുള്ള പ്രാർത്ഥന നടത്തി കല്ലിടുക. അതിനുശേഷം ഞാൻ വന്നോളാം. എന്നാൽ ആ വീട്ടിലെ അച്ചനും അമ്മയ്ക്കും പിള്ളേർക്കും ഞാൻ വന്നുതന്നെ കല്ലിടണമെന്ന് നിർബന്ധം. “ഞാൻ വന്ന് കല്ലിട്ടാൽ എനിക്ക് അറിയാവുന്ന പ്രാർത്ഥനകളെ ചൊല്ലാൻ സാധിക്കുകയുള്ളൂ. അതുകൊണ്ട് നിങ്ങളുടെ ഹിന്ദു ആചാരപ്രകാരമുള്ള ചടങ്ങു നടത്തി കല്ലിട്ടു കഴിയുമ്പോൾ ഞാൻ വരാം. നിങ്ങളോടൊപ്പം കാപ്പികുടിക്കാം.” അവരോട് ഞാൻ പറഞ്ഞു. എന്നാൽ അവർ പറഞ്ഞു: “തിരുമേനി വന്ന് ഞങ്ങളുടെ വീടിനു കല്ലിടുന്നില്ലെങ്കിൽ ഞങ്ങൾക്ക് വീടു വേണ്ടാ. തിരുമേനിക്ക് അറിയാവുന്ന പ്രാർത്ഥന ചൊല്ലിയാൽ മതി.” അവസാനം അവരുടെ നിർബന്ധത്തിനു ഞാൻ വഴങ്ങേണ്ടി വന്നു. അവരുടെ വീട്ടിൽപോയി എനിക്ക് അറിയാവുന്ന പ്രാർത്ഥന ചൊല്ലി കല്ലിട്ടു. അവരോടൊന്നിച്ച് കാപ്പിക്കുടിച്ചു. അതൊരു വഴിത്തിരിവായിരുന്നു. ഞാൻ വീടുപണിയാൻ സഹായിക്കാമെന്നേ പറഞ്ഞുള്ളൂ. പക്ഷേ ആ മനുഷ്യന്റെ ഔദാര്യം നിമിത്തം ഞാൻ അവിടെപോയി പ്രാർത്ഥിച്ചു. മതാന്തര സംവാദത്തെക്കുറിച്ച്

സെമിനാറു നടത്തുമ്പോൾ നാം കണ്ടുമുട്ടാത്ത മേഖലയാണിത്. മറ്റൊരു മതത്തിന്റെ നേതാവിനെ ബഹുമാനിക്കേണ്ടതിന്റെ maximum level ലാണ് ആ കുടുംബം എന്നെ ബഹുമാനിച്ചത്. ഈ നൂറു വീടുപദ്ധതിയാണ് ഭവന നിർമ്മാണപദ്ധതിയിൽ എനിക്ക് ആവേശം നൽകിയത്.

**കടപ്പാട്....**

ഈയൊരു കാര്യത്തിന് എന്നെ സഹായിക്കണമെന്ന് ഞാൻ ചോദിച്ചവരെല്ലാം വളരെ ഔദാര്യത്തോടെ സഹായിച്ചു. നമ്മുടെ മേജർ അതിരൂപതയിലെ ബഹു. വൈദികരെല്ലാവരും ഇതിൽ പങ്കാളികളായവരാണ്. മറ്റു രൂപതകളിലെ ധാരാളം ബഹു. വൈദികർ ഇതിൽ പങ്കുചേർന്നിട്ടുണ്ട്. നമ്മുടെ സഭയിലെ വിശിഷ്യാ മേജർ അതിരൂപതയിലെ വിവിധ തലങ്ങളിലുള്ള ആളുകളുണ്ട്, പ്രത്യേകിച്ച് സിസ്റ്റേഴ്സ് താമസിക്കുന്ന മഠങ്ങൾ, ആശ്രമങ്ങൾ, നമ്മുടെ സ്ഥാപനങ്ങളിലുള്ള അദ്ധ്യാപകർ വിദ്യാർത്ഥികൾ എന്നിവർ വളരെ ഗണ്യമായി സഹായിച്ചിട്ടുണ്ട്. ഇത്രവീട് പണിതുതരാമെന്ന് പറഞ്ഞ സ്ഥാപനങ്ങളുണ്ട്. ചിലപ്പോഴൊക്കെ പറഞ്ഞതിനേക്കാൾ കൂടുതൽ വീടുകൾ പണിയാൻ സഹായം നൽകിയിട്ടുണ്ട്. ഇവരോടൊക്കെ എനിക്ക് കടപ്പാടുണ്ട്. സ്നേഹമുണ്ട്. ഇവരുടെ മുമ്പിൽ കൈനീട്ടിയപ്പോൾ ഒരു അപമാനബോധവും എന്നെ ഭരിച്ചില്ല. മറിച്ച് എനിക്ക് വലിയ സന്തോഷമാണ് പാവപ്പെട്ടവർക്കുവേണ്ടി ഇവരുടെ മുമ്പിൽ കൈനീട്ടുന്നതിന്. നമ്മുടെ സഭയിലെ നാനാതുറകളിലുള്ളവർ, മെത്രാന്മാർ, വൈദികർ, സന്യസ്തർ, നമ്മുടെ കുടുംബങ്ങൾ, നമ്മുടെ ഉദ്യോഗസ്ഥർ, മറ്റു സഭകളിൽപ്പെട്ട ആളുകൾ, മറ്റു മതവിശ്വാസത്തിൽപ്പെടുന്ന ആളുകൾ, അങ്ങനെ പലരും ഈ പദ്ധതിയിൽ എന്നോടൊപ്പം പങ്കാളികളായവരാണ്. അവരൊന്നും ഏതെങ്കിലും കാര്യസാധ്യത്തിനുവേണ്ടി തന്നവരല്ല. എന്റെ സതീർത്ഥ്യരായിട്ടുള്ള കർദ്ദിനാളന്മാർ, വിദേശത്തുള്ള നമ്മുടെ സ്നേഹിതർ അവരും ഈ പദ്ധതിയിൽ ഔദാര്യപൂർവം പങ്കാളികളായി. ഗൾഫ് രാജ്യങ്ങളിലേയും യൂറോപ്പിലേയും അമേരിക്കയിലേയും നമ്മുടെ സഭാമക്കൾ. അവരുടേതായ രീതിയിൽ ഇതിൽ സംഭാവന ചെയ്തിട്ടുണ്ട്. അതുകൊണ്ടാണ് ഇത്രയും കുടുംബങ്ങളെ സഹായിക്കാൻ നമുക്ക് സാധിച്ചത്. അങ്ങനെ ഒരുപാട് മനുഷ്യർ, വലിയ ആളുകൾ, ഔദാര്യത്തോടുകൂടെ സഹായിച്ചിട്ടുള്ള ആളുകൾ, ധനികരായ ആളുകൾ, ആഗ്രഹം കൊണ്ട് സഹായിച്ചിട്ടുള്ളവർ, ജോലി ചെയ്ത് ജീവിക്കുന്നതിനോടൊപ്പം അതിന്റെ ഒരുഭാഗം നൽകിയിട്ടുള്ളവർ... കടപ്പാടുകളുടെ പട്ടിക നീളുന്നതിന് കാരണമായത് എന്റെ അടുക്കൽ വരുന്ന ജീവിതങ്ങളാണ്. ഈ മേഖലയിൽ കൈത്താങ്ങ് നൽകിയിട്ടുള്ള എല്ലാവരുടേയും മുമ്പിൽ നിറഞ്ഞ മനസ്സോടുകൂടി എനിക്ക് പറയാനുള്ളത്, നിങ്ങളുടെ ബലപ്പെടുത്തൽ എനിക്ക് ഒരു വലിയ ശക്തിയാണ്.



**ഗുണഭോക്താക്കൾ....**

2011-ൽ ഈ പദ്ധതിക്ക് തുടക്കം കുറിച്ചു. 2013-ൽ ഇത് സജീവമായി പ്രവർത്തനം ആരംഭിച്ചു. ഇത് ഒരിക്കലും നിറുത്തിയിട്ടില്ല. മറ്റൊരുകാര്യം, ഇതിനോടൊപ്പം മറ്റനേകം ജീവകാരുണ്യ പ്രവർത്തനങ്ങളും നാം തുടരുന്നുണ്ട്. ഈ ഭവന പദ്ധതിയുടെ ഗുണഭോക്താക്കൾ കേരളത്തിലുള്ളവർ മാത്രമല്ല. ഗോഹട്ടി, നാഗ്പൂർ, ഷില്ലോംഗ്, ബോംബെ, ഡൽഹി, തുടങ്ങിയ പലസ്ഥലങ്ങളിലെ പാവപ്പെട്ട കുടുംബങ്ങളുമുണ്ട്. മലങ്കര കത്തോലിക്കാ സഭയിലെ രൂപതകളിലെ മാത്രമല്ല സീറോ മലബാർ സഭയിലെ രൂപതകളിലേയും ലത്തീൻ സഭയിലെ രൂപതകളിലേയും മറ്റു സഹോദരീ സഭകളിലെ രൂപതകളിലേയും ധാരാളം കുടുംബങ്ങളെ വിശാലമായ ഈ ബന്ധത്തിൽ ചേർത്തു നിറുത്താൻ നമ്മൾ ശ്രമിച്ചിട്ടുണ്ട്.

**ആശങ്കകൾ...**

തുടക്കത്തിൽ ആശങ്ക ഉണ്ടായിരുന്നു. സഭയിലെ ശുശ്രൂഷകളിൽ ആദ്യം നിരുത്സാഹപ്പെടുത്തുന്ന ഒരു രീതി നമുക്കുണ്ട്. നമ്മൾ തനി

യെയോ മറ്റുള്ളവരുടെ പ്രേരണകൊണ്ടോ അങ്ങനെ ഉണ്ടാവാറുണ്ട്. ഇത് നടക്കുകേലാ.... എന്നാൽ ഇന്ന് എനിക്ക് എഴുന്നേറ്റു നിന്ന് പറയാൻ സാധിക്കും, ഒരു ചാരിറ്റി പ്രവർത്തനവും നടക്കാതെ പോവുകയില്ല. അതിന് പണം ഒരു തടസ്സമാവുകയില്ല. ദൈവത്തിന്റെ ഇഷ്ടമാണെങ്കിൽ അതിലേയ്ക്ക് ആളുകൾ ഇങ്ങോട്ട് വന്നു സഹായിക്കും. ആശങ്ക ഉണ്ടായിരുന്നു ആരംഭത്തിൽ. എന്നാലിപ്പോൾ പ്രത്യാശമാത്രമേ അവശേഷിക്കുന്നുള്ളൂ. Everything will be done if the Lord desings it.

**പ്രത്യേക ശ്രദ്ധ...**

ഈ പദ്ധതി തുടങ്ങിയതു മുതൽ എനിക്ക് ഒരു നിർബന്ധമുണ്ടായിരുന്നു, വീടു പദ്ധതിയിൽ നമ്മൾ കബളിപ്പിക്കപ്പെടരുത്. നമ്മൾ ധർമ്മം ചോദിച്ചു ഉണ്ടാക്കുന്ന പണമാണത്. അത് അനാവശ്യമായ രീതിയിൽ ചെലവാക്കരുത്. അതുകൊണ്ടാണ് ഇടവകയിലെ കമ്മിറ്റിക്കാരേയും ഇടവക വികാരിമാരേയുമൊക്കെ ഇതിൽ പങ്കാളികളാക്കണം എന്ന് ഞാൻ നിഷ്കർഷിച്ചത്. ഇക്കാര്യത്തിൽ അച്ചന്മാരുടേയും ഇടവകക്കാരുടേയും പ്രത്യേകിച്ച് കമ്മിറ്റിക്കാരുടേയും എം.സി.വൈ.എം. അംഗങ്ങളുടേയും നല്ല സഹകരണം നമുക്ക് ലഭിച്ചിട്ടുണ്ട്. അതുകൊണ്ട് വലിയ പ്രതിസന്ധികളുണ്ടാകാതെ ആവശ്യക്കാരെ കണ്ടെത്താനും സഹായം എത്തിക്കാനും നമുക്ക് സാധിച്ചു. അന്നുമുതൽ ഒരു ഓഫീസ് സംവിധാനം വളരെ ശാസ്ത്രീയമായും അതേസമയം കരുണാർദ്രമായും ഇവിടെ പ്രവർത്തിക്കുന്നുണ്ടായിരുന്നു. ആവശ്യക്കാരെ കണ്ടെത്തി അവരുടെ സാഹചര്യം നേരിട്ട് മനസിലാക്കി ഈ പദ്ധതി ആവിഷ്ക്കരിക്കാൻ അത് സഹായിച്ചു.

ഈ പദ്ധതി നടപ്പിലാക്കുന്നതിൽ ഒരു നിബന്ധനയും നാം വച്ചിരുന്നു. നമ്മൾ കൊടുക്കുന്ന തുക കൊണ്ട് വീട് പണി പൂർത്തിയാക്കാൻ സാധിക്കില്ല. സർക്കാരിന്റെ പദ്ധതിക്കൂടി ലഭിക്കത്തക്കവിധത്തിലുള്ള ഇടപെടൽ അവിടുത്തെ പള്ളിയുടെ ഭാഗത്തു നിന്ന് ഉണ്ടാകണം എന്നതാണ്. അത്തരം ഇടപെടലുകൾ അർഹതപ്പെട്ട ഭവനങ്ങൾ കണ്ടെത്താനുള്ള പ്രേരണയും പ്രചോദനവുമായിരുന്നു.

**മുടങ്ങാത്ത പ്രാർത്ഥന**

ഞാനൊരിക്കൽ എന്നോടൊപ്പം റീജൻസി ചെയ്ത ബ്രദറിനോട് പറഞ്ഞു, "പ്ലാറ്റിനം ജൂബിലി വർഷത്തിൽ ഭവനരഹിതർക്കുവേണ്ടി തയ്യാറാക്കിയ പ്രാർത്ഥന ഒരിക്കലും മുടക്കരുത്. അവസാനത്തെ ആളിനുവരെ വീടു കിട്ടുന്നതുവരെ പ്രാർത്ഥിക്കണം." എവിടെ കുർബാനയ്ക്ക് പോയാലും ആ ബ്രദർ ഈ പ്രാർത്ഥന മുടങ്ങാതെ ചൊല്ലുമായിരുന്നു. ആ പ്രാർത്ഥന മുടങ്ങാതെ തുടർന്നതിന്റേയും ദൈവകരുണയുടേയും ഒരു ഓർമപ്പെടുത്തൽ കൂടിയായിരുന്നു സ്നേഹപൂർവം ഒരു വീട് പദ്ധതി. പ്രാർത്ഥനയിൽ നമുക്ക് ലഭിക്കുന്ന അസാധാരണമായ ഒരു ഉറപ്പ് തമ്പുരാന് ഇഷ്ടപ്പെട്ട പദ്ധതിയാണോ അവിടുന്ന് ആളുകളെ ഒരുക്കും എന്നതാണ്.

**തിരിച്ചറിഞ്ഞ ദൈവസ്വരം**

അനേക ജീവിതങ്ങളെ, കുടുംബങ്ങളെ അടുത്തറിയാൻ ഈ കാലഘട്ടത്തിൽ എനിക്ക് ഇടയായിട്ടുണ്ട്. അതിൽ ഞാൻ പെട്ടെന്ന് ഓർക്കുന്നത് പത്തനംതിട്ട കൈപ്പട്ടൂർ വച്ചുള്ള സംഭവമാണ്. ഒരിക്കൽ ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ അനുസ്മരണാ പദയാത്രയിൽ നടന്നുവരുമ്പോൾ കൈപ്പട്ടൂരിനടുത്ത് റോഡിന്റെ കരയിലുള്ള ഒരു കുടിൽ എന്റെ ശ്രദ്ധയിൽപ്പെട്ടു. തങ്കച്ചൻ എന്ന ഒരാൾ കമ്പിളിയൊക്കെ പുതച്ചു മുറ്റത്ത് തെങ്ങിന്റെ പുറകിൽ ചുമച്ചുകൊണ്ട് നിൽക്കുന്നത് ഞാൻ കണ്ടു. ഞാൻ മറ്റു പദയാത്രികരോടൊപ്പം മുന്നോട്ട് നടന്നു. പെട്ടെന്ന് എന്റെ മനസ്സിൽ ഒരു ചിന്ത വന്നു, ഞാൻ തിരിച്ചു പോകണം. എന്റെ മനസ്സിൽ അത്തരം ചിന്ത വന്നാൽ സാധാരണഗതിയിൽ അത് അനുസരിക്കാൻ ശ്രമിക്കുകയാണ് പതിവ്. കൂട്ടത്തിൽ നടന്നവരോട് മുന്നോട്ട് നടക്കാൻ പറഞ്ഞിട്ട് ഞാൻ പുറകോട്ട് നടന്നു. പേര് ചോദിച്ചു. ഏതു പള്ളിയാണെന്നോ ഏതു സമുദായമാണെന്നോ ഒന്നും ഞാൻ ചോദിച്ചില്ല. എവിടെ താമസിക്കുന്നു എന്നു ചോദിച്ചു. കുടിലിലേയ്ക്ക് കൈചൂണ്ടിക്കൊണ്ട് പറഞ്ഞു, "ഇവിടെയാണ്." അദ്ദേഹത്തിന് നല്ല ഒരു വീട് പണിയാൻ സഹായിക്കാമെന്ന് ഞാൻ വാഗ്ദാനം ചെയ്തു. അതിനുവേണ്ട കാര്യങ്ങൾ ക്രമീകരിക്കാൻ അടുത്തുള്ള ഇടവകയിലെ വികാരിയച്ചനെ വിളിച്ച് ചുമതലപ്പെടുത്തി. അവരുടെ വീടു പണി തുടങ്ങിയപ്പോൾ കല്ലിടാൻ ഞാൻ പോയിരുന്നു. അവർക്ക് വലിയ സന്തോഷം. പഞ്ചായത്തുകാരുടേയും സഹായം ലഭിച്ചു. അങ്ങനെ മനോഹരമായ ഒരു വീട് പണി പൂർത്തിയായി. അവരുടെ ഒരു വലിയ സന്തോഷം ഞാൻ അവിടെ കണ്ടു. "തിരിച്ചു പോകണം" എന്ന് എന്റെ മനസ്സിൽ പറഞ്ഞ ശബ്ദം ദൈവത്തിന്റെ സ്വരമായിരുന്നു. അത് ഞാൻ അനുസരിച്ചില്ലായിരുന്നെങ്കിൽ ക്രമേണ ക്രമേണ ദൈവസ്വരം തിരിച്ചറിയാൻ പറ്റാതെ പോകുമായിരുന്നു.

**ബന്ധങ്ങളിൽ പൂത്തുലയുന്ന നന്മമരം**

എന്റെ ജീവിതത്തിൽ ദൈവം എപ്പോഴും എന്നെ വഴിനടത്തിയിട്ടുള്ളത് ഒറ്റയ്ക്കല്ല. അത് സഭയിലെ ഒരു ചുറ്റുവട്ടത്തിലും മാത്രമല്ല. എനിക്ക് ചുറ്റും എന്നോട് ചേർന്ന് വലിയ ഒരു സമൂഹത്തെ,

ഒരു സുഹൃത്ബന്ധത്തെ ദൈവം എനിക്ക് നൽകിയിട്ടുണ്ട്. ഞാനൊരിക്കലും പരിചയപ്പെടാൻ ഇടയില്ലാത്ത വലിയ മനുഷ്യർ ഈ ബന്ധത്തിൽ ഇങ്ങോട്ട് വന്നിട്ടുണ്ട്. വലിയ ആളുകളെ എനിക്ക് പരിചയമുണ്ടെന്ന് മറ്റുള്ളവർ പറയുമ്പോൾ എന്റെ മനസ്സിൽ വരുന്ന ചിന്ത, ദൈവം എത്ര വലിയ കരുണയാണ് നമ്മുടെ സഭയോട് കാണിക്കുന്നത് എന്നാണ്. സാധാരണഗതിയിൽ എന്നോട് വ്യക്തിപരമായി ബന്ധമുള്ള ആൾ എന്റെ കാലത്തോടുകൂടി ആ ബന്ധം അവസാനിപ്പിക്കേണ്ടതാണ് അല്ലെങ്കിൽ ആ പ്രവർത്തി തീരുന്നതോടുകൂടി അവസാനിപ്പിക്കേണ്ടതാണ്. എന്നാൽ എന്റെ അനുഭവം അങ്ങനെയല്ല. എന്നോട് ബന്ധമുള്ളവർ സഭയുമായി ബന്ധത്തിലാണ്. പൊതു സമൂഹത്തിൽ നന്മ ചെയ്യാൻ മനസ്സുള്ളവരുടെ ഒരു കൂട്ടായ്മയുമായി ബന്ധത്തിലാണ്. ഒരു ഉദാഹരണം പറഞ്ഞാൽ കോവിഡുകാലത്ത് നമ്മുടെ മേജർ അതിരൂപതയിലെ 217 ഇടവകയിലേയും ഒരോ കുടുംബത്തിനും എല്ലാ മാസവും 1000 രൂപ വച്ച് ധനസഹായം കൊടുക്കുന്ന ഒരു പദ്ധതി നാം ആരംഭിച്ചു. ഒരു വർഷം മുഴുവൻ നാം അത് ചെയ്തു. ഇത് കേട്ടറിഞ്ഞ് തിരുവനന്തപുരം നഗരത്തിലെ ഹിന്ദു-മുസ്ലീം-ക്രിസ്തീയ സഹോദരങ്ങൾ എന്നോട് പറഞ്ഞു, തിരുമേനി നമുക്ക് അത് ചെയ്യണമല്ലോ. ഹൃദയപൂർവം കോവിഡുകാലത്ത് ചെയ്ത ഒരു കാര്യം, ഏകദേശം 100 പാവപ്പെട്ട കുടുംബങ്ങളെ ഏറ്റെടുത്ത് പ്രതിമാസം 1500 രൂപാവീതം ധനസഹായം കൊടുക്കാൻ സാധിച്ചു. പട്ടണത്തിൽ വച്ച് നടക്കുന്ന വിവിധ പരിപാടികളിൽ വന്നുപോകുന്ന വ്യത്യസ്ത മതസ്തരായ സഹോദരങ്ങൾ ഒരുമിച്ചു കൂടി ചെയ്ത നന്മയാണ്. ഇതിന് പ്രത്യേകിച്ച് വ്യവസ്ഥാപിതമായ പ്രവർത്തന ശൈലിയില്ല. എന്നാൽ പൊതുസമൂഹത്തിൽ നന്മ പ്രസരിപ്പിക്കുന്നതിന് സഭ ചെയ്ത വ്യവസ്ഥാപിതമായ ഒരു പ്രവർത്തനത്തിൽ നിന്ന് പ്രചോദനം ഉൾക്കൊണ്ടുകൊണ്ട് ചെയ്ത കാര്യമാണത്. ഇതാണ് നന്മ ചെയ്യുന്നതിന്റെ ആകർഷണീയത. സഹായിക്കണമെന്ന് പറഞ്ഞു ഞാൻ കൈനീട്ടുമ്പോൾ തിരുമേനിയെ സഹായിക്കാൻ മനസ്സില്ലാ എന്ന് ഇന്നുവരെ ആരും എന്നോട് പറഞ്ഞിട്ടില്ല. ഇതാണ് ഞാൻ ജീവിതത്തിൽ അനുഭവിച്ചറിയുന്ന ഒരു വലിയ പ്രത്യാശ.



**ആരോപണങ്ങൾ**

മതനേതാക്കന്മാർ നടത്തുന്ന സാമൂഹിക ഇടപെടലുകളെ തെറ്റിധരിക്കുകയോ വർഗീയമായി ദുർവ്യാഖ്യാനം ചെയ്യപ്പെടുകയോ ചെയ്യുന്ന പ്രവണതകൾ ആധുനിക സമൂഹത്തിലുണ്ട്. എന്നാൽ അതിനെക്കുറിച്ച് കൂടുതലായി ഞാൻ ആകുലപ്പെടുന്നില്ല. അതിനെക്കുറിച്ച് ആകാംക്ഷയോ സംഘർഷമോ മനസ്സിൽ അനുഭവിക്കുന്ന ആളല്ല ഞാൻ. ഓണം, ക്രിസ്തുമസ്, തുടങ്ങിയ പൊതു ആഘോഷ വേളകളിൽ ഇവിടെ സർക്കാരോ മറ്റു സ്വകാര്യ പ്രസ്ഥാനങ്ങളോ നടത്തുന്ന ജീവകാരുണ്യ ഭവനങ്ങളിൽ ഞാൻ പോകാറുണ്ട്. പേരൂർക്കടയിലെ മാനസികാരോഗ്യ കേന്ദ്രത്തിലെ അന്തേവാസികളോടൊരുമിച്ച്, പൂവർ ഹോം, സുഗതകുമാരി ടീച്ചർ നടത്തുന്ന അഭയ എന്നിവിടങ്ങളിൽ പോവുകയും അവരോടൊപ്പം

ഓണംപോലെയുള്ള ദിവസങ്ങളിൽ ഒരുമിച്ച് ആഘോഷിച്ചിട്ടുണ്ട്. ഗൾഫ് രാജ്യങ്ങൾ സന്ദർശിച്ചപ്പോൾ എനിക്ക് ആദ്യമായി കിട്ടിയ വിലപിടിപ്പുള്ള സമ്മാനം ഒരു സ്വർണമാലയും സ്വർണക്കുരിശുമായിരുന്നു. അപ്പോൾ ഇതു തന്ന സഭാമക്കളോട് ഞാൻ പറഞ്ഞു "ഇത് ഞാൻ കഴുത്തിലണിഞ്ഞ് നടക്കണമെന്ന് നിങ്ങൾ വാശിപിടിക്കരുത്. എനിക്ക് തന്നു കഴിഞ്ഞാൽ അത് എന്റേതാണ്. ഞാൻ ഇത് അർഹരായ ആർക്കെങ്കിലും കൊടുത്തെന്ന് അറിഞ്ഞാൽ നിങ്ങൾ എന്നോട് ഗർവിക്കരുത്." അഭയ സന്ദർശിക്കാൻ പോയപ്പോൾ 4 പവനോളം വരുന്ന കുരിശും മാലയും ഞാൻ എടുത്തിരുന്നു. ടീച്ചർ നിർധനരായ പെൺകുട്ടികളെ കെട്ടിച്ചുവിടുന്ന കാര്യമൊക്കെ എന്നോട് പറഞ്ഞു. ആ മാല ടീച്ചറിന്റെ കൈയിൽ കൊടുത്തിട്ടു പറഞ്ഞു, "ഇവിടെ നിന്ന് കെട്ടിച്ചു വിടുന്ന ഒരു പെൺകുട്ടിക്ക് ഇത് സമ്മാനമായി കൊടുക്കുക." ഇങ്ങനെ കൊടുക്കുന്നതു കണ്ടിട്ട് നമ്മളെക്കുറിച്ച് മറ്റെന്തെങ്കിലും ആരോപണം ആരെങ്കിലും പറഞ്ഞാൽ അത് കേട്ട് നാം പിന്മാററുത്. നന്മ ചെയ്യിക്കാതിരിക്കാൻ പിശാച് എടുക്കുന്ന അടവാണ് നമ്മുടെ മനസ്സ് മടുപ്പിക്കുക എന്നത്. അങ്ങനെ അതിൽ നിന്ന് പുറകോട്ട് പോവുക. ഓർക്കുക, നന്മ ചെയ്യിക്കാതിരിക്കാൻ പിശാച് എപ്പോഴും പ്രവർത്തിച്ചുകൊണ്ടിരിക്കും.

**മനസ്സു മടുക്കാതെ നന്മ ചെയ്യുക**

സഭാ നേതൃത്വത്തിലായിരിക്കുന്ന വ്യക്തി എന്ന നിലയിൽ പിന്നെ പള്ളിയിലെ charity യെക്കുറിച്ച് മാത്രമേ ചിന്തിക്കുകയുള്ളൂ എന്നു പറയാൻ പാടില്ല. ദൈവരാജ്യത്തിലെ ചാരിറ്റി പ്രവർത്തനം വളരെ പ്രധാനപ്പെട്ടതാണ്. വി. കുർബാനയിലും കുഷ്ഠരോഗിയിലും തെരുവോരത്ത് മൃതപ്രായരായി കിടക്കുന്നവരിലും ഞാൻ ഒരേ യേശുവിനെ കാണുന്നു എന്ന് വി. മദർ തെരേസ പറഞ്ഞതിന്റെ ദൈവശാസ്ത്രം ദൈവരാജ്യത്തിലെ ഈ കാഴ്ച തന്നെയാണ്. നമ്മൾ ആരോപണങ്ങളിൽ ഭയപ്പെട്ട് സുവിശേഷത്തിൽ കണ്ടെത്തിയ യേശുവിനെ പള്ളിക്കു പുറത്ത് പറയാതെ ഇരിക്കരുത്. ജീവകാരുണ്യ പ്രവർത്തനങ്ങളിൽ നമുക്ക് മടുപ്പ് തോന്നിയാൽ നമ്മൾ യേശുവിനെ ദൈവാലയത്തിനുള്ളിൽ ബന്ധിച്ചിടുകയാണ് ചെയ്യുന്നത്. അതുകൊണ്ട്, ആരോപണങ്ങൾക്കും തെറ്റിധാരണകൾക്കും വിലകൊടുക്കാതെ സുവിശേഷത്തിന് വിലകൊടുത്ത് സാധിക്കുന്നിടത്തോളം എല്ലാ മനുഷ്യരേയും ഉൾക്കൊള്ളിച്ചുകൊണ്ട് നന്മ ചെയ്യുക.

**വിശാല മനുഷ്യ സമൂഹം**

എനിക്ക് ഏറെ സന്തോഷമുള്ള കാര്യം ഈ പ്രദേശത്തെ നാനാജാതി മതസ്തരായ എല്ലാവർക്കും വാസയോഗ്യമായ വീട് ലഭ്യമാക്കുക എന്നതാണ്. അത് ഉടനടി പ്രായോഗികമായി യാഥാർത്ഥ്യമാകാൻ പ്രയാസമാണെങ്കിലും ഗണ്യമായ ഒരു പരിഗണന നൽകി ഈ പദ്ധതിയിൽ നാനാജാതി മതസ്തരെ ഉൾപ്പെടുത്താൻ പരിശ്രമിച്ചിട്ടുണ്ട്. പ്രതിസന്ധികളെ അതിജീവിച്ച് മുന്നോട്ട് പോകുമ്പോൾ ദൈവസാന്നിദ്ധ്യം ശക്തമായി അനുഭവിക്കാൻ നമുക്ക് സാധിക്കും.

**കർമ്മവീഥിയിലെ ആത്മസംഘർഷങ്ങൾ...**

സ്നേഹപൂർവം ഒരു വീട് പദ്ധതി അനേകരിലൂടെ ദൈവം നടത്തിയതാണ്. എങ്കിലും മുന്നിൽ നിൽക്കുമ്പോൾ വ്യക്തിപരമായി കൊടുക്കേണ്ട സമർപ്പണത്തിലുണ്ടാകുന്ന വേദനയും ആകാംക്ഷയും ആകുലതയുമൊക്കെയുണ്ട്. അത്തരം ആത്മസംഘർഷങ്ങൾ ഇല്ലാതിരുന്നു എന്ന് ഞാൻ പറയുന്നില്ല. എന്നെ സംബന്ധിച്ച് ആകുലത വീടുവയ്ക്കാൻ പണം കിട്ടുമോ എന്നതായിരുന്നില്ല. ഇപ്പോഴും അങ്ങനെയില്ല. എന്റെ ആകുലത, മറയില്ലാതെ പറഞ്ഞാൽ, എല്ലാവരും ഇങ്ങനെ മനസ്സുവയ്ക്കുന്നില്ല എന്നതാണ്. സഭയായി, ഭദ്രാസനമായി നാം ചെയ്യുമ്പോൾ എന്റെ കൂടെ നിൽക്കുന്ന എല്ലാവരും (അതിനകത്ത് ആരൊക്കെ വരുമെന്ന് നിങ്ങൾ വ്യാഖ്യാനിക്കുക) ഈ മാനദണ്ഡം പ്രാവർത്തികമാക്കി മുമ്പോട്ടു പോകാൻ അല്പംകൂടെ പങ്കാളിത്തം പ്രകടമാക്കിയിരുന്നെങ്കിൽ കുറച്ചുകൂടി തെളിവാർന്ന സാക്ഷ്യം കൊടുക്കാൻ നമുക്ക് കഴിയുമായിരുന്നു. അതായത് ഒരു ലക്ഷം ശമ്പളം വാങ്ങിക്കുന്ന ഉദ്യോഗസ്ഥനും ക്വാറിയിൽ പോയി ജോലി ചെയ്ത് കിട്ടിയ ഒരു ദിവസത്തെ ശമ്പളമായ 500 രൂപ എന്റെ കാറു കണ്ട് ഓടിവന്ന് എനിക്ക് തന്ന മകനും ബൊക്കെയുടെ ചുവടിൽ ആരും കാണാതെ ഒളിപ്പിച്ചു വച്ച് 500 രൂപ എനിക്ക് തന്ന വയോധികയായ ആ അമ്മയും! സാമൂഹിക തലത്തിൽ ഇവർ തമ്മിൽ വലിയ വ്യത്യാസമുണ്ട്. നന്മ ചെയ്യാൻ നീ നിന്റെ ദൈവവുമായി ആലോചിച്ച് ഒരു തുക നിശ്ചയിക്കണമെന്ന് ഞാൻ പലപ്പോഴും പലരോടും പറയാറുണ്ട്. വിവാഹം കഴിക്കുന്ന മക്കളോട് ഞാൻ പറയാറുണ്ട്, മക്കൾ ദൈവത്തോട് ആലോചിച്ച്, മറ്റാരോടും ആലോചിക്കാതെ, നിങ്ങളുടെ വരുമാനത്തിൽ ഒരു തുക നിശ്ചയിച്ച് പാവപ്പെട്ടവരെ സഹായിക്കണമെന്ന്. ദൈവത്തോട് ആലോചിക്കണമെന്ന് പറയുവാൻ കാരണം അത് പൂർണമായി നടപ്പിലാക്കാൻ വേണ്ടിയാണ്. ദൈവത്തോട് ആലോചിക്കുമ്പോൾ, ഒരു ലക്ഷം രൂപ ശമ്പളം വാങ്ങിക്കുന്നവന്റേയും ക്വാറിയിൽ പണിയെടുക്കുന്നവന്റേയും സാമൂഹിക പ്രതിബദ്ധതയ്ക്ക് പൊതുവായി ഒരു മാനദണ്ഡം പറയുവാൻ ആർക്കാണ് കഴിയുക? ദൈവത്തിന് കഴിയും. ആ സ്വരം ശ്രവിക്കണമെന്നാണ് എന്റെ ആഗ്രഹം. ആ മേഖലയിലൊക്കെ എനിക്ക് മനഃപ്രയാസം അനുഭവപ്പെടുന്നുണ്ട്.

ആനുപാതികമായ സമർപ്പണം നമ്മുടെ എല്ലാവരുടേയും ഭാഗത്തുനിന്നും ഉണ്ടായിരുന്നെങ്കിൽ നന്നായിരുന്നു എന്ന് ഞാൻ ആഗ്രഹിച്ചുപോകുന്നു.

**മനോഭാവങ്ങളിലെ മാറ്റമാണ് പ്രധാനം...**

അപേക്ഷ കൊടുക്കാനുള്ള തീയതി കഴിഞ്ഞാലും അപേക്ഷാ ഫോം പ്രിന്റു ചെയ്യേണ്ട സാഹചര്യമാണ് നമുക്ക് ഉള്ളത്. സമയ ബന്ധിതമായി ഒരു പദ്ധതി ശാസ്ത്രീയമായി നടപ്പിലാക്കാനുള്ള സമീപനം നമ്മൾ ഇനിയും സ്വീകരിക്കണം. നമ്മൾ തീരെ മോശപ്പെട്ടവർ എന്നർത്ഥത്തിലല്ല. സമയബന്ധിത ക്രമീകരണം നമുക്കാവശ്യമുണ്ട്. മറ്റുകാര്യങ്ങളിൽ നാം കാണിക്കുന്ന സൂക്ഷ്മത നന്മ ചെയ്യുന്നതിലും കാണിക്കേണ്ടിയിരിക്കുന്നു. അതായത് ബാക്കി എല്ലാ കാര്യത്തിലും നമുക്ക് സമയവും പണവും ഉണ്ട്. എന്നാൽ അടിസ്ഥാനപരമായ ഒരു ജീവകാരുണ്യ പ്രവർത്തനത്തിന് സാക്ഷ്യം കാണിക്കാൻ സമയവും സമ്പത്തുമുണ്ടായിട്ടും മനസ്സുതുറക്കാത്തവർ. അത് എനിക്ക് ഒരു വേദനയാണ്.

**പാരമ്പര്യത്തിന്റെ തഴമ്പല്ല വേണ്ടത്....**

മാർ ഈവാനിയോസ് പിതാവിനെ സഹായിച്ച ചരിത്രം പറയുന്ന ഒരുപാട് പേരെ ഞാൻ കണ്ടിട്ടുണ്ട്. നല്ലകാര്യം. ഗ്രിഗോറിയോസ് പിതാവുമായുള്ള വളരെ ആഴമായ ബന്ധത്തെക്കുറിച്ച് വാചാലമായി സംസാരിക്കുന്ന ആളുകളെ കണ്ടുമുട്ടിയിട്ടുണ്ട്. അന്നു ജീവിച്ചിരുന്ന ദൈവം മരിച്ചുപോയോ? യേശുക്രിസ്തു ഇന്നലെയും ഇന്നും എന്നും ഒരാൾ തന്നെ. അവൻ ഇന്നും ജീവിക്കുന്നു. ഈ വിശ്വാസം നമുക്ക് നഷ്ടപ്പെട്ടുപോയോ? നമുക്കുണ്ടാകേണ്ട വർദ്ധമാനമായ സഭാസ്നേഹം ഇപ്പോൾ എവിടെ ഒളിപ്പിച്ചു വച്ചിരിക്കുന്നു? അതെക്കുറിച്ച് നിന്റെ പുതിയ തലമുറ എന്തുപറയുന്നു? ഇതിനോടാണ് നാം പ്രത്യുത്തരിക്കേണ്ടത്. പണ്ട് നടന്ന നല്ലകാര്യങ്ങളെക്കുറിച്ച് പറയുമ്പോൾ അതിനെ പിൻതുടരുന്ന ഒരു വൈദിക സമൂഹം ഇവിടെയുണ്ട്. അത് ജീവിക്കുന്ന കുടുംബങ്ങൾ ഇപ്പോഴുമുണ്ട്. മാർ ഈവാനിയോസ് പിതാവ് കുറെ കുടുംബങ്ങളെ നമ്മുടെ സഭയുടെ ചങ്കിനോട് ചേർത്തു വച്ചുവെങ്കിൽ, പിതാവ് കാലയവനികയ്ക്കുള്ളിൽ മറഞ്ഞപ്പോൾ ഈ മക്കളെ ആര് ഏറ്റെടുക്കും? തിരുമേനിയുടെ ശുശ്രൂഷ ആര് തുടരും ഈ കാലഘട്ടത്തിൽ? ശതാബ്ദിയിലേയ്ക്ക് ഇനി എട്ടര വർഷമേയുള്ളൂ. മാർ ഈവാനിയോസ് പിതാവ് ചങ്കോട് ചേർത്തുവച്ച ഈ കുടുംബങ്ങളെ ആര് ചേർത്തു നിറുത്തും? ഇവിടെയാണ് ജീവകാരുണ്യപ്രദമായ സമ്പർക്കവും സാമീപ്യവും സഭയ്ക്കുള്ളിലും ദൈവരാജ്യത്തിനുള്ളിലും നമ്മൾ വ്യാപിപ്പിക്കേണ്ടത്.

**വൈദികരുടെ പിൻതുണ**

നമ്മുടെ വൈദികരോട് (ഈ പദ്ധതി ആരംഭിച്ചപ്പോഴുള്ള അവിഭക്തമായ തിരുവനന്തപുരം അതിരൂപതയിലെ വൈദികർ) ഇക്കാര്യത്തിൽ എന്നെ സഹായിക്കണമെന്ന് ഞാൻ ആവശ്യപ്പെട്ടു. നമ്മുടെ അച്ചന്മാരെല്ലാവരും അവരെക്കൊണ്ട് ആകുന്ന തരത്തിൽ സഹായകരമായിട്ടുള്ള ഒരു സമീപനവും പങ്കാളിത്തവുമാണ് ഈ ഭവന നിർമ്മാണ പദ്ധതിയിൽ നൽകിയിട്ടുള്ളത്. വ്യക്തിപരമായി കുടുംബങ്ങളേയും സ്നേഹിതരേയും കൊണ്ട് ഇതിലേയ്ക്ക് സംഭാവന നൽകിപ്പിച്ചിട്ടുണ്ട്. നമ്മുടെ സമൂഹത്തിൽ ഉയർന്ന ശമ്പളം വാങ്ങുന്ന ഗണമല്ല നമ്മുടെ വൈദികർ. എങ്കിലും ഇക്കാര്യത്തിലൊക്കെയുള്ള അവരുടെ പങ്കാളിത്തം എനിക്ക് വലിയ പ്രോത്സാഹനം നൽകിയിട്ടുണ്ട്. നമ്മുടെ സഭയിലെ വൈദികർ ഇക്കാര്യത്തിൽ കാട്ടുന്ന സഹകരണം വളരെ അനുകരണീയമാണ്.

**കുടുംബങ്ങളെ കരുതുന്ന ഒരു സഭ**

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രഥമ അസംബ്ലിയിൽ സഭയുടെ പ്രേഷിത നിയോഗത്തെക്കുറിച്ച് ഗഹനമായി ആലോചന നടത്തിയപ്പോൾ ഭവനരഹിതരായ കുടുംബങ്ങളെ കരുതണമെന്ന തീരുമാനം നാം കൈക്കൊണ്ടു. ദ്വിതീയ അസംബ്ലി കുടുംബങ്ങളിൽ നിറയേണ്ട ദൈവകൃപയെക്കുറിച്ച് ഗൗരവായി വിചിന്തനം നടത്തി. വളരെ സന്തോഷത്തോടു കൂടി ഞാൻ പറയും സഭയായി കുടുംബങ്ങളെ കരുതണമെന്ന ആഹ്വാനം സഭ മുഴുവനും വ്യാപിച്ചിട്ടുണ്ട്. നമ്മൾ പറഞ്ഞിരിക്കുന്ന ഒരു കാര്യം 2030-ൽ നാം പുനരൈക്യത്തിന്റെ ശതാബ്ദി ആഘോഷിക്കുമ്പോൾ നമ്മുടെ സഭയിലെ എല്ലാ കുടുംബങ്ങൾക്കും വാസയോഗ്യമായ വീട് ഉണ്ടാകണം എന്നതാണ്. അത് സാധിക്കും എന്നാണ് എന്റെ വിശ്വാസം. മേജർ അതിരൂപതയിൽ വരുന്ന വർഷങ്ങളിൽ അത് നടപ്പിലാകും. നമ്മുടെ പൊതുവായ ആഘോഷങ്ങൾ നമുക്ക് നൽകുന്ന അഭിമാനത്തേയും ആവേശത്തേയുംക്കാൾ എന്റെ മനസ്സിൽ എനിക്ക് സന്തോഷം തരുന്ന കാര്യം മലങ്കര സുറിയാനി കത്തോലിക്കാ സഭയെന്ന അപ്പസ്തോലിക സഭയിൽ വീടില്ലാത്ത ഒരു കുടുംബം പോലുമില്ലാ എന്ന് പ്രഖ്യാപിക്കുന്നതാണ്. അതിന് നമുക്ക് കഴിയുന്ന അവസരമാണ് ശതാബ്ദി ആഘോഷം. അതിന് സമയബന്ധിതമായ കർമപ്പദ്ധതികൾ ഓരോ ഭദ്രാസനവും നടപ്പിലാക്കണം.

**ഒരു കർമ്മരേഖ**

ആദ്യം ഒരു സർവേ എടുക്കുക. അപ്പോൾ മനസിലാകും എത്ര കുടുംബങ്ങളാണ് വാസയോഗ്യമായ വീടില്ലാത്തതെന്ന്. ഓരോ വർഷവും പൂർത്തിക്കരിക്കേണ്ട വീടുകളുടെ എണ്ണം നിശ്ചയിച്ച് മുന്നോട്ടു പോയാൽ 2030 ആകുമ്പോൾ ലക്ഷ്യം കൈവരിക്കാൻ സാധിക്കും. ഗവൺമെന്റിന്റെ (സംസ്ഥാനത്തിന്റേയും കേന്ദ്ര സർക്കാരിന്റേയും) ധാരാളം പദ്ധതികളുണ്ട്. ഇതൊക്കെ നമുക്ക് അന്യമാണെന്ന് കരുതി നാം മാറി നിൽക്കേണ്ട കാര്യമില്ല. നമുക്കു കൂടി ഉദ്ദേശിച്ച് സർക്കാർ വിഭാവനം ചെയ്തിരിക്കുന്നതാണ്. ഒരു കാരണം പറഞ്ഞും നാം അത്തരം അവകാശങ്ങളിൽ നിന്ന് പിന്നോട്ട് പോകേണ്ട കാര്യമില്ല. അതിനൊടൊപ്പം നമ്മൾ സമാഹരിക്കുന്ന ഒരു തുക കൂടി കൂട്ടി വയ്ക്കുമ്പോൾ അതിവേഗം ഈ ലക്ഷ്യം നമുക്ക് കൈവരിക്കാൻ സാധിക്കും. സ്നേഹപൂർവം ഒരു വീട് പദ്ധതി നൽകിയ അനുഭവം അതാണ്. നമ്മൾ സ്നേഹപൂർവം സമാഹരിച്ച തുക കൂട്ടിവച്ചപ്പോൾ 2000ത്തിലധികം കുടുംബങ്ങളിൽ പ്രത്യാശയുടെ വെളിച്ചം പകർന്നു. അഞ്ചപ്പവും രണ്ടു മീനും കർത്താവിന്റെ കരങ്ങളിലേയ്ക്ക് എടുത്തു വച്ചപ്പോൾ അയ്യായിരം വരുന്ന പുരുഷാരത്തിന് തൃപ്തിവരുവോളം ഭക്ഷിക്കാൻ സാധിച്ചതുപോലെ അത്ഭുതങ്ങൾ ഇന്നും നടക്കും. വിട്ടുകൊടുക്കാനുള്ള മനസ്സിന്റെ തുറവിയാണ് ആവശ്യം. നമ്മുടെ ചെറിയ കാണിക്ക കൂട്ടിവയ്ക്കുമ്പോൾ അത് വർദ്ധമാനമാകുകയാണ്.

**വികസന മാതൃക**

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ സാമൂഹിക വികസന-ക്ഷേമ പ്രവർത്തനങ്ങളുടെ ആനുകാലിക മാതൃകയാണ് സ്നേഹപൂർവം ഒരു വീട് എന്ന പദ്ധതി. ഇത് അടിസ്ഥാന വികസനത്തിന്റെ വിജയിച്ച മാതൃകയാണ്. വളർച്ച, അഭിവൃദ്ധി, പ്രോത്സാഹനം, പങ്കാളിത്തം, നീതി, സമാധാനം, സഹവർത്തിത്വം, സമ്പർക്കം, സാമീപ്യം, സംലഭ്യത ഇവയെല്ലാം ഒരു ദിശയിൽ ഒഴുകുന്ന വിവിധ പ്രവാഹങ്ങളാണ്. ഇതെല്ലാം ഒരു ദിശയിലൊഴുകിയെത്തുന്നതാണ് ഒരു മഹാസമുദ്രമെന്ന് നമുക്ക് പറയാൻ പറ്റുന്ന ഒരു കാര്യം. ഇവിടെ നമുക്ക് ഒരു ഭാഗം മാറ്റിവയ്ക്കാൻ പറ്റില്ല. ഞാൻ ഇനിയും വിമാനത്താവളങ്ങളുടെ വികസനം മാത്രമേ ശ്രദ്ധിക്കുകയുള്ളൂ എന്ന് ഒരു ഭരണാധികാരിക്കും പറയാൻ കഴിയില്ല. ഏതെങ്കിലും ഭരണാധികാരിക്ക് പറയാൻ കഴിയുമോ ഈ നാട്ടിൽ ഒറ്റ വിമാനത്താവളം പോലും ഞാൻ നടപ്പിലാക്കില്ല എന്ന്. There should be a balance between these two realities. നമ്മൾ നഗരത്തിന്റെ വികസന സാധ്യതകൾ വർദ്ധിപ്പിക്കുമ്പോൾ തന്നെ പാതയോരങ്ങളിൽ കിടക്കുന്നവരുടെ പുനരധിവാസവും പ്രധാനമാണ്. ഇവിടെ വലിയ കച്ചവടം നടക്കുന്നതിനുള്ള മാളുകൾ തുറക്കുന്നതിനോടൊപ്പം അവിടെപോയി വാങ്ങാൻ പാവപ്പെട്ടവനെക്കൂടി സഹായിക്കുന്ന ഒരു സമ്പദ് വ്യവസ്ഥ ഇവിടെ വളർത്തിക്കൊണ്ടുവരണം. അതായത് വിഭവശേഷിയുടെ സമാഹരണവും പങ്കുവയ്ക്കലും നീതിപൂർവം നടക്കണം. വലിയ മാളുകളിൽ സമ്പന്നർ വണ്ടിയിൽ വന്ന് സാധനങ്ങൾ വാങ്ങിപ്പോകുന്നത് നാട്ടുകാർ ദൂരെനിന്നു കാണേണ്ട ദുരവസ്ഥ ഉണ്ടാകാൻ പാടില്ല. സാധാരണക്കാർ അനുഭവിക്കുന്ന ജീവിതത്തിന്റെ നന്മയുടെ ഒരംശം പാവപ്പെട്ടവർക്കുകൂടി സംലഭ്യമാകുന്ന സാമൂഹിക സാമ്പത്തിക വികസനമാണ് നമുക്ക് വേണ്ടത്. സമ്പദ് വ്യവസ്ഥയുടെ നീതിപൂർവമായ പങ്കുവയ്ക്കൽ, ജോലി സാധ്യതയുടെ പങ്കുവയ്ക്കൽ, ജോലി സാധ്യതയ്ക്ക് പ്രാപ്തമാക്കുന്ന വിദ്യാഭ്യാസ പരിശീലനം, ഇതെല്ലാം നാം പറയുന്ന വികസനത്തിന്റെ പാഠശാലയിലെ മാറ്റിവയ്ക്കാനാവാത്ത അദ്ധ്യായങ്ങളും പേജകളുമാണ്.

**ദാരിദ്ര്യം കെട്ടി**
**മറയ്ക്കേണ്ടതല്ല**

വികസിത രാജ്യങ്ങൾ എന്നൊരു രാജ്യം ലോകത്തിലുണ്ടോ എന്ന് എനിക്ക് സംശയമുണ്ട്. A fully developed nation. അങ്ങനെയൊരു സാധനമുണ്ടോ? ഇല്ല. Fully developed എന്ന് പറയുന്നത് എല്ലാവർക്കും സ്വസ്ഥമായി ജീവിക്കാൻ സാധ്യമാകുന്ന സംവിധാനത്തെക്കുറിച്ചാണ്. അവിടെ സമാധാനമില്ലാത്ത അവസ്ഥയിൽ ഇതിനെ ഒരു വികസിത രാജ്യമെന്ന് പറയാൻ പറ്റുമോ? എന്തിന്റെയെങ്കിലും കുറവ് അവിടെയും ഉണ്ട്. അതുകൊണ്ട് ഞാൻ പറയും, എല്ലാ രാജ്യങ്ങളും വികസന പാതയിലാണ്. ആ പാതയിൽ പാവപ്പെട്ടവനെ പൂർണമായും ഉപേക്ഷിച്ചുകൊണ്ടുള്ള ഒരു പദ്ധതിയും ഫലപ്രദമാവുകയില്ല. ഗൗരവതരമായ ഉടമ്പടികളോ കരാറുകളോ രാജ്യങ്ങൾ തമ്മിൽ ഒപ്പുവയ്ക്കുമ്പോൾ ഈ വിഭാഗത്തെക്കൂടി മനസിൽ കണ്ടുകൊണ്ടുവേണം രാജ്യം ഭരിക്കുന്നവർ ചെയ്യേണ്ടത്. A social conscience and social auditing നമുക്ക് ആവശ്യമാണ്. സമൂഹ മനസ്സാക്ഷിയുടെ രൂപീകരണം പുതിയ കമ്പോള വ്യവസ്ഥിതിയിൽ നഷ്ടപ്പെടുകയാണ്. ഞാൻ മറ്റുള്ളവനെ കാണുമ്പോഴാണല്ലോ മനസ്സിന് പ്രയാസം. എന്നാൽ ആരേയും കാണാതിരിക്കാനുള്ള അതിവേഗ വാഹനം എന്റെ കൈവശമുണ്ട്. കാണാതിരിക്കാനുള്ള എല്ലാ സംവിധാനവും എന്റെ കൈയ്യിലുണ്ട്. ഞാനും എന്റെ ഫ്ളാറ്റും,



ഞാനും എന്റെ വാഹനവും, ഞാനും ഞാൻ മാത്രവും! പുതിയ കമ്പോള വ്യവസ്ഥിതിയിലെ മാറ്റമാണിത്. ദാരിദ്ര്യത്തെ കാണുമ്പോഴാണ് എനിക്ക് ബുദ്ധിമുട്ടുള്ളത്. ചേരിപ്രദേശം മുഴുവൻ മറച്ചു വച്ചിരിക്കുകയാണ്. പാവപ്പെട്ടവരെ ഞാൻ കാണുന്നില്ല. ചേരിതകർത്തു. എന്നിട്ട് നാം പറയുന്നു, ഇനി അവിടെ ചേരിയില്ല. എന്നാൽ അവിടെ താമസിച്ചിരുന്ന ജനങ്ങൾ എവിടെയാണ്? ആരും ചോദിക്കുന്നില്ല. നാം ചോദിക്കണം, ഈ ജനങ്ങൾ എവിടെപ്പോയി? ഈ കരുതലില്ലായ്മ നമ്മുടെ സമൂഹ മനസാക്ഷി രൂപീകരണവുമായി ബന്ധപ്പെട്ടതാണ്. മനഃസാക്ഷി രൂപീകരണം ഈ പുതിയ വ്യവസ്ഥിതിയിലെ constituent element (രൂപീകരണ ഘടകമായി) ആയി നിൽക്കണം. Formation of a social conscience. അതിനു നമ്മെ സഹായിക്കുന്ന ഒരു social auditing (സാമൂഹിക വിലയിരുത്തൽ) ആവശ്യമാണ്. അതായത് ഒരു സാമൂഹിക നിരീക്ഷണം. സമൂഹത്തെ കണ്ണുതുറന്നു കാണുമ്പോഴാണ് ദാരിദ്ര്യത്തെ കാണാൻ സാധിക്കുന്നത്.

**സംതുലിമായ ഒരു വികസന മാതൃക**

നമുക്ക് financial auditing ഉണ്ട് പല കാര്യത്തിലും. എന്നാൽ social auditing വളരെ കുറവാണ്. ഇത് അത്യാവശ്യമാണ്. സമൂഹത്തിന്റെ ആവശ്യകത എന്തെന്ന് കാണുമ്പോഴാണ് സമൂഹത്തോട് പ്രതികരിക്കേണ്ടതിന്റെ ആവശ്യകത ബോധ്യമാവുകയുള്ളൂ. അങ്ങനെയുള്ള ഒരു മനഃസാക്ഷിയെ കൂടി ഗൗരവമായി എടുത്തുകൊണ്ടുള്ള ഒരു സമ്പദ് വ്യവസ്ഥിതിയാണ് വർദ്ധമാന കാലത്ത് സഹായകരമാവുക. അല്ലെങ്കിൽ ഉള്ളവന് വീണ്ടും വീണ്ടും വർദ്ധിക്കുകയും സാധ്യതയില്ലാത്തവന് എന്നന്നേയ്ക്കുമായി നിരാകരിക്കപ്പെടുകയും ചെയ്യുന്ന ഒരവസ്ഥ ഉണ്ടാകും. രാജ്യത്ത് എല്ലാവരും ഐ.എ.എസ്.ഉം ഐ.പി.എസ്. ഉം ആകണമെന്നില്ല. രാജ്യത്ത് എല്ലാവരും അദാനിയും അംബാനിയും ടാറ്റായും ആകണമെന്നില്ല. പക്ഷേ രാജ്യത്ത് ഇവരോടൊപ്പം ജീവിക്കാൻ ഒരു ജനതതി ഉണ്ടെന്ന ധാരണ അവർക്കും ഈ ജീവിക്കേണ്ടവർക്കും ഉണ്ടാകണം. അത് അവരുടെ അവകാശമാണെന്ന് നാം തിരിച്ചറിയണം. സമ്മിശ്രമായ എന്നാൽ സംതുലിതമായ, യാഥാർത്ഥ്യബോധത്തോടുകൂടിയ, മനുഷ്യനെ മാനിക്കുന്ന ഒരു സമ്പദ് വ്യവസ്ഥ ഒരു വികസന മോഡലായി രൂപപ്പെട്ടു വരണം.

**വികസന പ്രത്യയശാസ്ത്രത്തിന്റെ അപര്യാപ്തത**

പൊതുവേ പറയുകയാണെങ്കിൽ, വികസനത്തിന്റെ കുത്തക രാഷ്ട്രീയ പാർട്ടികൾ നേതൃത്വം നൽകുന്ന സർക്കാരുകളുടെ അവകാശ വാദമായി തീരാറുണ്ട്. അതുകൊണ്ട് കേരളത്തിന്റെ ഭാവിക്ക് 5 വർഷമേ ആയുസ്സുള്ളൂ. തുടർഭരണം കിട്ടിയാൽ പത്തു വർഷം. ഈ പത്തുവർഷം കഴിഞ്ഞാൽ എന്തു ചെയ്യാൻ പോകുന്നു? ഇൻഡ്യാ മഹാരാജ്യത്ത് ഉയർന്നു വരേണ്ട ഒരു വ്യവസ്ഥിതിയെക്കുറിച്ച് പറയാം. എന്തുകൊണ്ട് നമ്മുടെ രാഷ്ട്രത്തലവന് 25 വർഷത്തേയ്ക്കുള്ള ഒരു മാസ്റ്റർ പ്ലാൻ

തയ്യാറാക്കികൂടാ? കാലഘട്ടത്തിനനുസരിച്ചുള്ള മാറ്റങ്ങൾ ഉൾക്കൊള്ളുന്ന, ഓരോ സംസ്ഥാനങ്ങളുടേയും ആവശ്യങ്ങൾ നിറവേറ്റാൻ പര്യാപ്തമായ ഒരു മാസ്റ്റർ പ്ലാൻ ഇൻഡ്യയ്ക്ക് ഉണ്ടാകണം. അതുപോലെ, 25 വർഷത്തേയ്ക്കുള്ള കേരളത്തിന്റെ ഒരു സമഗ്ര ചിത്രം വരയ്ക്കാൻ നമുക്ക് ത്രാണിയുണ്ടോ? Forget about the party politics, forget about the party affiliation. Can we think of a Kerala for 25 years? അതിന് രാഷ്ട്രീയ ബോധം വേണം. We need a poilitical ideology which need not be based on party politics. കക്ഷി രാഷ്ട്രീയത്തിൽ നിന്ന് ഉയർന്നു നിൽക്കുന്ന രാഷ്ട്രീയ ബോധം ഈ വികസനത്തിന്റെ പദ്ധതിക്ക് അവശ്യമാണ്. ഇതിനോട് സഭയുൾപ്പെടെയുള്ള ഘടകങ്ങൾ (NGOs) ഉൾച്ചേർന്നു നിന്ന് വികസന ചിത്രം വരയ്ക്കണം. ഇവിടെ ഗവൺമെന്റുകൾ ചെയ്യുന്നതുപോലെ സർക്കാരിതര സ്ഥാപനങ്ങൾക്ക് (NGO's) സഹായിക്കാൻ പറ്റും. ഉദാഹരണത്തിന് ജീവകാരുണ്യ പ്രവർത്തനങ്ങൾ സജീവമായി ചെയ്യാൻ സാധിക്കുന്നത് സഭയെപ്പോലുള്ള പ്രസ്ഥാനങ്ങൾക്കും സംവിധാനങ്ങൾക്കുമാണ്. ഒരു ഗവൺമെന്റ് സംവിധാനത്തിന് അത്ര ഹൃദ്യമായി ചെയ്യാൻ സാധിക്കില്ല എന്നതാണ് ഇതുവരെയുള്ള നമ്മുടെ അനുഭവം. സർക്കാരും സർക്കാരിനെപ്പോലെ പ്രവർത്തിക്കുന്ന സംവിധാനങ്ങളും ഒന്നിച്ചു നമ്മുടെ സംസ്ഥാനത്തിന്റെ 25 വർഷത്തേയ്ക്കുള്ള പടം വരയ്ക്കണം. ഈ ചിത്രത്തിൽ ആരെല്ലാം ഉണ്ടാകണം? എല്ലാരേയും ഉൾപ്പെടുത്താനുള്ള ശ്രദ്ധ ഉണ്ടാകണം. ഇതാണ് നമ്മുടെ രാഷ്ട്രീയ പ്രത്യയശാസ്ത്രത്തിൽ രാജ്യത്തെ നന്നാക്കാനുള്ള ബദൽ സംവിധാനം. ദൗർഭാഗ്യവശാൽ കേരളത്തിൽ 5 വർഷത്തേയ്ക്ക് വരയ്ക്കുന്ന ഒരു പടം മാത്രമേ നമ്മുടെ കൈയ്യിലുള്ളൂ. ഇതിനൊരു പൊളിച്ചെഴുത്ത് അനിവാര്യമാണ്. പൊളിച്ചെഴുത്ത് നടക്കേണ്ടത് നമ്മുടെ മനസ്സിലാണ്.

**വികസനമെന്ന സ്വപ്നം**

സ്വപ്നം കാണുന്നതിൽ പിശുക്കരാണ് പൊതുവേ മലയാളികൾ. നമുക്ക് ചെറിയ സ്വപ്നമേ ഉള്ളൂ. അതും 7 മിനിട്ടിന്റെ സ്വപ്നമേ നമുക്കുള്ളൂ. ഉടനെ നമ്മൾ ഉണരുകയാണ്. ദീർഘമായ സ്വപ്നങ്ങൾ നാം കാണണം. 5 മിനിട്ടിലേയും 5 വർഷത്തേയും സ്വപ്നം വിട്ട് 25 വർഷത്തേയ്ക്കുള്ള സ്വപ്നം കാണാൻ നമ്മുടെ നാടിനെ നാം പ്രാപ്തമാക്കണം.

**വികസനത്തിനുള്ള സംവാദങ്ങൾ...**

ഒരുമിച്ച് ഒരു മേശയ്ക്ക് ചുറ്റുമിരുന്ന് കേരളത്തിന്റെ സമഗ്രമായ ആവശ്യങ്ങൾ പറയാൻ നമുക്ക് സാധിക്കുമോ? ആദ്യഘട്ടമായി കേരളത്തിന്റെ ഭരണത്തിൽ priority കൊടുക്കേണ്ട 10 വിഷയങ്ങൾ. അതിനു അനുബന്ധമായി വരുന്ന വിഷയങ്ങൾ. അക്കാര്യങ്ങളെക്കുറിച്ച് രാഷ്ട്രീയ പാർട്ടികൾക്കും സർക്കാരിതര സംഘടനകൾക്കും ഒന്നിച്ചിരുന്നു ചർച്ച ചെയ്യാൻ സാധിക്കുമോ? കേൾക്കാൻ തുറവിയുള്ള ഒരു കാതും ഒരു മനസ്സും. ഇതിലേയ്ക്ക് ഹൃദയം തുറക്കാനുള്ള ഒരു മനസ്സിന്റെ സമർപ്പണം. ഭരണാധികാരികൾക്ക് ഇത് കേൾക്കാനുള്ള തുറവിയുണ്ടോ സാവകാശമുണ്ടോ? ഇത് സാധിക്കണമെങ്കിൽ ഇച്ഛാശക്തിയും നല്ല മനസ്സുമുള്ള നേതാക്കന്മാർ മുന്നിൽ നിന്ന് പ്രവർത്തിക്കണം. ഇക്കാര്യത്തിൽ സഭയുടെ നന്മയും നന്മ ചെയ്യാനുള്ള ആവേശവും പ്രചോദനവും ഭരണനേതൃത്വത്തിലുള്ളവരെ നിരന്തരം പ്രോത്സാഹിപ്പിക്കും.

**ക്രിയാത്മകമായ സംവാദങ്ങൾ**

സഭയെപ്പോലുള്ള സർക്കാരിതര സ്ഥാപനങ്ങളുടെ priority -ൽ നാടിന്റെ വികസനം വരുന്നുണ്ടോ? നമ്മുടെ കുരിശുപള്ളിയും, നമ്മുടെ സംവിധാനങ്ങളും, നമ്മുടെ ചെറിയ പ്രാർത്ഥനാ കൂട്ടായ്മകളുമായി ബന്ധപ്പെട്ട വിഷയങ്ങളിൽ മാത്രം കുടുങ്ങി നിൽക്കുന്ന ആത്മീയതയാണ് നാം പിൻതുടരുന്നതെങ്കിൽ നമുക്ക് തുറന്നു സംസാരിക്കാൻ സാധിക്കില്ല. നമ്മുടേതായ പ്രശ്നങ്ങളിൽ കുടുങ്ങി നിൽക്കുന്ന ബന്ധങ്ങൾ, അതിനപ്പുറത്തേയ്ക്ക് വിശാലമായി വളരാൻ സാധിക്കാത്ത സഭാപരമായ അന്തരീക്ഷങ്ങൾ. ഇതിനെയൊക്കെ അതിജീവിക്കുന്ന, അത്തരം ചട്ടക്കൂടുകളെ പൊളിച്ച് നമുക്ക് പുറത്തേയ്ക്ക് വരാൻ സാധിക്കുമെന്ന് ഭരണാധികാരികളെക്കൂടി അറിയിക്കേണ്ട ഉത്തരവാദിത്വം നമുക്കുണ്ട്. ഈ മേഖലയിലാണ് നമ്മൾ പലപ്പോഴും പരാജയപ്പെടുന്നത്. We are confined to our own safe zone. നാം നമ്മുടെ സുരക്ഷിത മേഖലയിൽ നിൽക്കുന്നു. വല്ലപ്പോഴുമൊക്കെ നല്ല കാര്യങ്ങളൊക്കെ പറയുന്നു. What we stand for എന്ന് നമ്മുടെ ഭരണാധികാരികളെ ബോധ്യപ്പെടുത്തേണ്ട ഉത്തരവാദിത്വം നമുക്കുണ്ട്. ഇരുവിഭാഗങ്ങളും (സർക്കാരും, സർക്കാരിതര സംവിധാനങ്ങളും) കുറച്ചുകൂടി അടുത്തുവന്ന് സംഭാഷണം നടത്തണം. ജനങ്ങളുടെ വ്യക്തമായ mandate ലഭിച്ച ഭരണ നേതൃത്വങ്ങളോട്, ഏതു പാർട്ടിയായാലും, സംവദിക്കാൻ നമുക്ക് സാധിക്കണം. പരസ്പരപൂരകമായ ചില കാര്യങ്ങളിൽ അല്പംകൂടി അവധാനതയും ഉറപ്പും രണ്ടു ഭാഗത്തും ഉണ്ടാകണം. I still believe that govt. should listen to such voices. At the same time, we should be able to respond to the needs of common man.

**ബന്ധങ്ങളിൽ വിരിഞ്ഞ വസന്തം**

'സ്നേഹപൂർവം ഒരു വീട്' എന്ന ഭവനപദ്ധതി ബന്ധങ്ങളിൽ വളർന്ന നന്മയാണ്. നമ്മുടെ സർവശക്തിയും ഈ ബന്ധമാണ്. നമ്മൾ ബലഹീനരായി പോയി എന്ന് നാം ചിന്തിക്കുന്നത് ആരും ഇല്ലാത്തപ്പോഴാണ്. ആരും നമ്മെ കാണാനില്ലാത്ത അവസ്ഥയിലാണ് നാം ഏറ്റവും ദുർബലരാകുന്നത്. ഒറ്റയ്ക്കു നിൽക്കുമ്പോൾ അസാധ്യമെന്ന് നാം കരുതുന്നവ ഊഷ്മളമായ ബന്ധങ്ങളിലൂടെ നേടിയെടുക്കാമെന്ന് ഈ വീടുപദ്ധതി സാക്ഷ്യപ്പെടുത്തുന്നു. ഈ വീടുപദ്ധതിയിൽ ചേർന്നു നിന്നത് ഗുണഭോക്താക്കളായ കുടുംബങ്ങൾ മാത്രമല്ല, ഇതിനായി പ്രാർത്ഥിച്ചവർ, ഇതിനായി മനസ്സുവച്ചവർ, സഹായ ഹസ്തം നീട്ടിയവർ, ഉള്ളവും ഉള്ളതും പങ്കുവച്ചവർ. പട്ടിക നീളുകയാണ്. ഒരു സഭാസംവിധാനത്തിലെ മുഴുവൻപേരും ഇതിൽ ഭാഗഭാക്കുകളായി എന്നതിൽ നിന്ന് ഈ സ്നേഹപദ്ധതിയുടെ ആഴവും പരപ്പും വ്യക്തമാവുകയാണ്. 2030 വീടു പണിഞ്ഞു എന്നു നാം പറയുമ്പോൾ കണക്കുകളിൽ അത് ചെറിയ സംഖ്യയാണ്. എന്നാൽ ലക്ഷകണക്കിന് മനസ്സുകളെ നാം സ്നേഹചരടിൽ ഹൃദയപൂർവം കോർത്തിണക്കി എന്നു പറയുമ്പോൾ ബന്ധങ്ങളുടെ സൗരഭ്യം പരക്കുകയാണ്. നന്മയായി... കരുതലായി.... വികസനമായി... അത് നാം തിരിച്ചറിയണം.

**ബന്ധങ്ങളുടെ സുവിശേഷം**

കോവിഡുകാലത്ത് നമുക്ക് ഉണ്ടായ ദുരവസ്ഥ, നമുക്ക് ആരുടേയും അടുത്തു പോകാൻ സാധിച്ചില്ല എന്നതാണ്. ആഗ്രഹമുണ്ടെങ്കിലും അവർക്ക് നമ്മുടെ അടുത്ത് വരാൻ പറ്റാത്ത സാഹചര്യമായിരുന്നു. ബന്ധങ്ങളുടെ നന്മയാണ് ജീവിതത്തിന്റെ സൗന്ദര്യം. വാസ്തവത്തിൽ സുവിശേഷങ്ങളുടെ പൊരുൾ ചുരുളഴിയുന്നത് ബന്ധങ്ങളിലാണ്. ആരും നഷ്ടപ്പെട്ടുപോകരുത് എന്ന് ദൈവം ആഗ്രഹിച്ചു. അതിനെന്താ പ്രതിവിധി? തന്റെ ഏകജാതനെ ഞാൻ അയയ്ക്കാം. മകനെ അയച്ച ഒരു പിതാവിന്റെ അടുപ്പം, ബന്ധം. ഇതാണ് മനുഷ്യാവതാരമായി സുവിശേഷങ്ങൾ പറയുന്നത്. ദൈവശാസ്ത്രം ബന്ധമാണെങ്കിൽ നമ്മുടെ സകലതും ഈ ബന്ധത്തിലാണ്. ബന്ധമില്ലാത്തവനാണ് ദുർഭഗനായ മനുഷ്യൻ. ചതിയും മറ്റു കുത്സിത മാർഗങ്ങളും ഉപയോഗിക്കുന്നത് പിശാചാണ്. അവൻ അധികാരം സ്ഥാപിക്കാനാണ് ശ്രമിക്കുന്നത്. അവന് ബന്ധമില്ല. മനുഷ്യനാകട്ടെ ബന്ധങ്ങളിലൂടെയാണ് നമ്മുടെ ഈ കാര്യങ്ങളെല്ലാം നേടുന്നത്. ഒരാളോട് ബന്ധമുണ്ടെന്ന് പറയുന്നതിലൂടെ നാം കൂടുതൽ കരുത്താർജ്ജിക്കുകയാണ്. ചിലപ്പോൾ ഇതിൽ നമ്മളെ മനുഷ്യർ സംശയിക്കാം. ആ ആളിനോട് തിരുമേനിക്ക് ബന്ധമുണ്ടോ? എന്ന് ചോദിക്കുമ്പോൾ നമ്മൾ ആ അർത്ഥത്തിലാണോ അദ്ദേഹത്തെ കണ്ടത്. അല്ല. അതുപോലെ, ബന്ധങ്ങൾ കാത്തുസൂക്ഷിക്കുക ചെറിയ കാര്യമല്ല. അതിന് വില കൊടുക്കേണ്ടതാണ്. നമുക്കൊരാളെ അറിയാം. ഫോൺ നമ്പർ അറിയാം. ഇ-മെയിൽ അറിയാം. എന്നാൽ ബന്ധം വളർത്തുന്നില്ലെങ്കിൽ രീമേരകേൾ നിർജ്ജീവ നമ്പരുകൾ മാത്രമാണ്. നമ്മോട് സംഭാഷണം നടത്തുന്നവർ നമ്മുടെ കരുത്താണ്.

**പരസ്പരം ബഹുമാനിക്കുന്നതിൽ മുന്നിട്ട് നിൽക്കുന്ന ബന്ധങ്ങൾ**

ഞാൻ ജീവിക്കുന്ന എന്റെ വിശ്വാസത്തിന്റെ മനസിലാക്കലിന് അപ്പുറത്ത് നിൽക്കുന്ന വേറൊരാൾക്ക് തടസ്സമായിട്ടോ മുറിവായിട്ടോ വേദനയായിട്ടോ എന്റെ വാക്കുകളും പ്രവൃത്തികളും ആയി പോകരുതെന്ന് ഞാൻ ആഗ്രഹിക്കാറുണ്ട്. ദൗർഭാഗ്യവശാൽ ആളുകളെ വിശേഷിപ്പിക്കുന്നത് അവർ ആയിരിക്കാത്ത അവസ്ഥയുടെ സ്ഥാനപേര് വിളിച്ചുകൊണ്ടാണ്. ഉദാഹരണത്തിന് അനദ്ധ്യാപകർ. അത് അവരുടെ ദോഷമല്ല. അദ്ധ്യാപനം അവർക്ക് നിഷിദ്ധമായിട്ടാണോ? അല്ല. അവർ ഇപ്പോൾ ചെയ്യുന്ന ജോലിയിൽ (ഓഫീസ് സഹായി) അതിനുള്ള സാഹചര്യം ലഭിക്കുന്നില്ല. നമ്മളെ കാണാൻ വരുന്ന ഒരാളെ നാം പരിചയപ്പെടുത്തുകയാണ് അക്രൈസ്തവനായ എന്റെ സ്നേഹിതൻ. എന്നാൽ അങ്ങനെയല്ല പറയേണ്ടത്. ഹിന്ദുവായ എന്റെ സ്നേഹിതൻ എന്നാണ്. ഇസ്ലാം മതവിശ്വാസിയായ എന്റെ സുഹൃത്ത്. അതേസമയം ഒരു എം.എൽ.എ. വരുമ്പോൾ മന്ത്രിയല്ലാത്ത ഒരു എം.എൽ.എ. എന്ന് പരിചയപ്പെടുത്താറില്ലല്ലോ. വിശ്വാസപരമായ കാര്യങ്ങളിൽ മറ്റാളുകളെ ബഹുമാനത്തോടുകൂടി കാണുവാൻ സാധിക്കണം. He is not a non-Christian. He is not a non-catholic. അവർക്ക് ഒരു identityയുണ്ട്. ഓർത്തഡോക്സ് സഭയിലെ ഒരു വൈദികനാണ് ഇത്. മാർത്തോമ്മാ സഭയിലെ ഒരു വൈദികനാണിത്. സി.എസ്.ഐ. സഭയിൽപെട്ട ഒരു അല്മായനാണിത്. അതിനുപകരം അവരെ non-catholic എന്നു വിളിച്ച് അധിക്ഷേപിക്കണ്ട. നമുക്ക് പരിചപ്പെടുത്താനും നാം വിളിക്കാനും ഉപയോഗിക്കുന്ന അഭിസംബോധനകളിൽപോലും നാം ബഹുമാനം നൽകേണ്ടതുണ്ട്. ഞാൻ എപ്പോഴും ശ്രദ്ധിച്ചിട്ടുള്ള ഒരു കാര്യം എന്റെ ഒരു പാഴ്വാക്കുകൊണ്ട് ഹിന്ദുമത വിശ്വാസിയായ എന്റെ ഒരു സഹോദരൻ വേദനിക്കാൻ പാടില്ല. വിശ്വാസ സംബന്ധമായ സംവാദങ്ങൾ അല്ലെങ്കിൽ വാദപ്രതിവാദങ്ങൾ, ചർച്ചകളിൽ ശ്രീ നാരായണ ഗുരുവിന്റെ ഒരു സന്ദേശമാണ് അനുകരണീയം. വാദിക്കാനും ജയിക്കാനുമല്ല, അറിയാനും അറിയാക്കാനുമാണ് ചർച്ചകൾ നടക്കേണ്ടത്.

**ബന്ധങ്ങളുടെ വളർച്ച**

ഞാൻ ഒരു ക്രിസ്ത്യാനിയാണ്. അതായത്, ഒരു പൂർണക്രിസ്ത്യാനിയാകാൻ പരിശ്രമിക്കുന്ന വ്യക്തിയാണ്. I am becoming Christian. ഇത് ഞാൻ പറയുന്നത് മാമോദീസായുടെ കൗദാശികമാനത്തെ തമസ്കരിച്ചുകൊണ്ടല്ല. ക്രിസ്തു എന്നിൽ രൂപപ്പെടുന്നതുവരെ ഞാൻ വേദനയനുഭവിക്കുന്നു എന്നു പറയുന്നത് ക്രിസ്തു പൂർണമായി എന്നിൽ രൂപപ്പെടുന്നതുവരെയുള്ള പ്രകിയയെക്കുറിച്ചാണ് പറയുന്നത്. കത്തോലിക്കാ സഭയുടെ identity യിലും ക്രിസ്തീയ പൗരോഹിത്യത്തിലും നൂറുശതമാനം ബോധ്യപ്പെട്ടിട്ടാണ് ഞാൻ ജീവിക്കുകയും എന്റെ പ്രബോധനങ്ങൾ ആ രീതിയിൽ നൽകുകയും ചെയ്യുന്നത്. ഇതിൽ എനിക്ക് നല്ല അഭിമാനബോധമുണ്ട്. വിശ്വാസത്തിന്റെ ഉറപ്പുണ്ട്. ഞാനൊരു ഉത്തമ ക്രിസ്ത്യാനിയായി ജീവിക്കുമ്പോഴും എന്റെ ബന്ധത്തിൽ മറ്റു വിശ്വാസത്തിൽ ജീവിക്കുന്ന അനേകായിരങ്ങൾ ഉണ്ട് എന്ന് പറയുന്നത് എനിക്ക് compliment തന്നെയാണ്. That is not something negative. അവരെന്നെ മനസിലാക്കാൻ ശ്രമിച്ചു. എനിക്കൊന്ന് അവിടേയ്ക്ക് കയറി ചെല്ലാൻ അവസരം തന്നു. അവിടെയാണ് ബന്ധങ്ങളുടെ നന്മ നാം മനസിലാക്കുന്നത്.

**ബന്ധങ്ങളുടെ ഓർമക്കുറിപ്പ്...**

എൻ.എസ്.എസ്.ന്റെ ജനറൽ സെക്രട്ടറിയായ യശ്ശശരീരനായ ശ്രീ നാരായണ പണിക്കരുമായി എനിക്ക് നല്ല അടുപ്പമുണ്ടായിരുന്നു. എന്നോട് അദ്ദേഹത്തിന് വാത്സല്യവും സ്നേഹവുമൊക്കെ ആയിരുന്നു. ഞങ്ങൾ ഇടയ്ക്കിടയ്ക്ക് കാണുകയും വർത്തമാനം പറയുകയുമൊക്കെ ചെയ്യുമായിരുന്നു. ഒരിക്കൽ ഒരു യാത്രാമദ്ധ്യേ അന്ന് അദ്ദേഹത്തിന്റെ ജന്മദിനമാണെന്ന് അറിഞ്ഞ് മുൻകൂട്ടി പറയാതെ വാഴപ്പള്ളിയിലെ അദ്ദേഹത്തിന്റെ വീട്ടിലേയ്ക്ക് ഞാൻ കയറിച്ചെന്നു. അദ്ദേഹം വരാന്തയിൽ ചാരുകസേരയിലിരിക്കുകയാണ്. അദ്ദേഹത്തിന്റെ മക്കളും കൊച്ചുമക്കളുമൊക്കെ ബോംബെയിൽ നിന്ന് വന്നിട്ടുണ്ട്. കൊച്ചുമക്കൾ മുറ്റത്ത് കളിക്കുകയാണ്. ഞാൻ വണ്ടി നിറുത്തി മുറ്റത്തേയ്ക്ക് ഇറങ്ങിച്ചെന്നു. പൊതുവെ ഗൗരവപ്രകൃതിക്കാരനായ അദ്ദേഹം എന്നെ കണ്ട ഉടനെ ചോദിച്ചു, "തിരുമേനി, എന്താ ഇവിടെ..." "വാഴപ്പള്ളിയിൽ ഇന്ന് ഒരു വല്യപ്പന്റെ ബർത്ത്ഡേ ആണ്. കാണാൻ വേണ്ടി പോവുകയാണ്" ഞാൻ പറഞ്ഞു. അതുകേട്ട് ചിരിച്ചുകൊണ്ട് അദ്ദേഹം എന്നെ സ്വീകരിച്ചു. അപ്പോൾ ഉച്ചസമയം ആയിരുന്നു. ഭക്ഷണത്തിനു സമയമായതുകൊണ്ട് എന്നെയും ഭക്ഷണത്തിനു ക്ഷണിച്ചു. ഞാൻ പറഞ്ഞു, "എനിക്ക് മുൻകൂട്ടി നിശ്ചയിച്ച പരിപാടിയനുസരിച്ച് എറണാകുളത്ത് എത്തണം അതുകൊണ്ട് ഭക്ഷണം കഴിക്കുന്നില്ല." അപ്പോൾ എന്നോട് പറഞ്ഞു, "എന്നാൽ ഒരു ഗ്ലാസ് പായസം കുടിക്കാം." അങ്ങനെ, പായസം കുടിച്ചുകഴിഞ്ഞ് ഞാൻ ഇറങ്ങാൻ തുടങ്ങി. അപ്പോൾ അദ്ദേഹം കുഞ്ഞുങ്ങളെയെല്ലാം അടുത്തു വിളിച്ചു. മുറ്റത്തു കളിച്ചുകൊണ്ടിരുന്ന എല്ലാവരും എത്തിച്ചേർന്നു. അവർ ഒരിക്കലും എന്നെ കണ്ടിട്ടില്ല. ഇനി എന്നെങ്കിലും കാണുമോ എന്ന് എനിക്ക് നിശ്ചയവുമില്ല. ഈ പണിക്കരു സാർ മക്കളേയും കൊച്ചുമക്കളേയും വിളിച്ചു കൂട്ടി പറഞ്ഞ വാക്കുകൾ ഇപ്പോഴും ഞാൻ ഓർക്കുകയാണ്. ജീവിതത്തിൽ ഒരിക്കലും മറക്കാനാഗ്രഹിക്കാത്ത സംഭാഷണമാണത്. അദ്ദേഹം പറഞ്ഞു, "എടാ പിള്ളാരേ, ഇത് ക്ലീമീസ് തിരുമേനി; നമ്മുടെ തിരുമേനിയാണ്. ഞാനില്ലാത്തപ്പോഴും തിരുമേനിയുടെ കാര്യം നോക്കിക്കോണം." ഞാനിതു പറയുമ്പോൾ അദ്ദേഹം ഇന്ന് നമ്മളോടൊപ്പമില്ല. പക്ഷേ അദ്ദേഹത്തിന്റെ രൂപവും ശബ്ദവും സംഭാഷണത്തിന്റെ രംഗവും എന്റെ മനസ്സിലും ഹൃദയത്തിലും നിറഞ്ഞു നിൽപ്പുണ്ട്. ഇപ്പോഴും എനിക്കുള്ള ഒരത്ഭുതം, what made him to say like that? ഇങ്ങനെ പറയാൻ അദ്ദേഹത്തെ പ്രേരിപ്പിച്ച ഘടകമെന്താണ്? അതാണ് ബന്ധങ്ങളുടെ ശക്തി. അതാണ് ഭാരതസംസ്ക്കാരത്തിന്റെ നേർക്കാഴ്ച. അതു നഷ്ടപ്പെട്ടു പോകാതിരിക്കാൻ സ്നേഹപൂർവം എല്ലാവർക്കും എപ്പോഴും ഒരുമിച്ചു നിൽക്കാം. സ്ന്ഹപൂർവം വീടു പണിയാം.



# ഇല കൊഴിയാത്ത വൃക്ഷത്തിന്റെ തണലിൽ



**ഫാ. ഷീൻ പാലക്കുഴി**

പത്തു നാൽപ്പതു വർഷങ്ങൾക്കു മുമ്പാണ്. തിരുവല്ലയിലെ ഗ്രാമത്തിൽ ഒരു വീടിനു തറക്കല്ലിടുകയാണ്.വികാരിയച്ചനെത്തി. പ്രാർത്ഥനാ മന്ത്രങ്ങളുതിർന്നു. വെള്ള വിരിപ്പിട്ട പീഠത്തിൻമേൽ മെഴുകുതിരികൾ എരിഞ്ഞു കത്തി. കുരിശു മുദ്ര ചാർത്തി ആശീർവദിച്ച കല്ല് അടിസ്ഥാന ശിലയായി വയ്ക്കപ്പെട്ടു. ചടങ്ങുകളവസാനിച്ച് എല്ലാവരും അടുത്ത ജോലികളിലേക്കു കടന്നിട്ടും ആ വനത്തിലെ ഒരു ചെറുമകന്റെ മനസ്സിൽ നിന്നും ആ ദൃശ്യങ്ങൾ മാഞ്ഞു പോയിരുന്നില്ല. കണ്ണിലെ കൗതുകം അവസാനിച്ചിരുന്നില്ല. സത്യത്തിൽ അന്നാ ശില വയ്ക്കപ്പെട്ടത് മണ്ണിൽ മാത്രമായിരുന്നില്ല, ആ വീട്ടിലെ ഇളമുറക്കാരനായ ആ ബാലന്റെ മനസ്സിലും കൂടിയായിരുന്നു.

അവനന്ന് സ്കൂളിൽ പോയില്ല. അപ്പനോടനുവാദം വാങ്ങി വീടുപണിയുടെ കാഴ്ചകളിൽ മുഴുകി. കല്ലുമിനുക്കുന്നതും ചാന്തു പൂശുന്നതും വരിയും നിരയുമൊപ്പിച്ചു കല്ലുപാകുന്നതും ചുവരുകളുയരുന്നതും അവൻ കണ്ടു. ഒട്ടനേകം പേരുടെ അധ്വാനത്തിന്റേയും വിയർപ്പിന്റേയും നനവിൽ മെല്ലെ മെല്ലെ ഒരു വീടുയരുന്നത് അവൻ അടുത്തു നിന്നു കണ്ടു. ഉയർന്നു കൊണ്ടിരുന്ന വീട്ടിൽ സന്ധ്യാനേരങ്ങളിൽ മുഴങ്ങിയ അമ്മയുടെ പ്രാർത്ഥനകളിൽ വീടെന്ന സ്വപ്നം നിറയുന്നത് അവൻ കണ്ടു. നിലാവൊഴുകുന്ന രാത്രികളിൽ മുറ്റത്തൊരു കോണിലിരുന്ന് തീർക്കാനുള്ള പണികളെ കൂട്ടിക്കുറച്ചെടുക്കുന്ന അപ്പന്റെ കണ്ണുകളിലും വീടെന്ന സ്വപ്നത്തെ അവൻ കണ്ടു.

മനുഷ്യർ എന്തുമാത്രമാണ് സ്വന്തമായി ഒരു വീടെന്ന സ്വപ്നത്തിനു വേണ്ടി അധ്വാനിക്കുന്നത്. വീട് ശരിക്കും ഒരു തണലാണ്. എല്ലാ അലച്ചിലുകൾക്കു ശേഷവും മടങ്ങിയെത്തി വിശ്രമിക്കാനുള്ള ഒരു തണൽ. അങ്ങനെയൊരു ബോധ്യം ദൈവം മെല്ലെ മെല്ലെ അവന്റെ മനസ്സിലേക്കു വച്ചു കൊടുക്കുകയാണ്. വീടില്ലാത്തവരെ കാണുമ്പോൾ അലിയാൻ കണക്ക് ദൈവം അവന്റെ ഹൃദയത്തെ തൊട്ടു. അതത്ര സാധാരണമായ ഒരു ബോധ്യമായിരുന്നില്ല. ശ്രേഷ്ഠമായ ഒരു തെരഞ്ഞെടുപ്പിന്റേയും ദൈവനിയോഗത്തിന്റേയും നാന്ദി കുറിക്കുകയായിരുന്നു ദൈവം!

പഠനം കഴിഞ്ഞു പ്രായമെത്തിയപ്പോൾ ദൈവഭവനത്തിന്റെ കെട്ടുപണിക്കാരനാകാൻ ദൈവം അവനെ വിളിച്ചു. അവൻ വൈദിക സെമിനാരിയിൽ ചേർന്നു. പുരോഹിതനായി. മേൽപ്പട്ട ശുശ്രൂഷയിലേക്കു വളർന്നു. ആഗോള കത്തോലിക്കാ സഭയുടെ പരമാധ്യക്ഷനായ പത്രോസിന്റെ പിൻഗാമിയുടെ ആലോചനക്കാരനായി. മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് കാലോചിതവും ധീരവുമായ നേതൃത്വം നൽകാൻ ദൈവം കരുതിവച്ചിരുന്ന ഇടയശ്രേഷ്ഠനായി. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവായെക്കുറിച്ചാണ് പറഞ്ഞു വന്നത്.

പൗരോഹിത്യം സ്വീകരിച്ച് ഇരുപത്തിയഞ്ചു വർഷങ്ങൾ പിന്നിട്ടപ്പോൾ ജൂബിലിയാഘോഷിക്കാൻ സുഹൃത്തുക്കളുടെ സമ്മർദ്ദമുണ്ടായി. പക്ഷെ ഒരാഘോഷത്തിനും അദ്ദേഹം നിന്നു കൊടുത്തില്ല. പ്രിയപ്പെട്ടവരുടെ പരിഭവങ്ങൾ അദ്ദേഹം കേട്ടില്ലെന്നു നടിച്ചു. പകരം കുറെ പാവപ്പെട്ട മനുഷ്യരുടെ

സങ്കടങ്ങൾക്ക് അദ്ദേഹം കാതു കൊടുത്തു. തലചായ്ക്കാൻ ഒരു കൂര യില്ലാത്തവർക്കായി 25 ഭവനങ്ങൾ നിർമ്മിക്കണം. അതായിരുന്നു തീരുമാനം. അങ്ങനെയായിരുന്നു ജൂബിലി യാഘോഷം. ആ തീരുമാനം ദൈവം അംഗീകരിച്ചു. 25 കുടുംബങ്ങൾക്ക് തല ചായ്ക്കാനൊരിടമായി. പിന്നീട് രഹസ്യമായും അല്ലാതെയും പല തവണ അതാവർത്തിച്ചു. നീർച്ചാലിനരികെ നട്ടതും ഇലകൊഴിയാത്തതുമായ തണൽ വൃക്ഷം കണക്കെ ദൈവം അദ്ദേഹത്തെ വളർത്തി. തലമുറകൾക്ക് തണലായി മാറാൻ ഒട്ടേറെ നന്മകൾക്ക് ദൈവം അദ്ദേഹത്തെ ഉപകരണമാക്കി. ഓർമ്മിക്കാനാണെങ്കിൽ ഒരുപാടുണ്ട്.

**കരുണയുടെ നറുപുഷ്പങ്ങൾ**

"നിങ്ങൾ ഇനി എന്നെ കാണാൻ വരുമ്പോൾ, വിലപിടിപ്പുള്ള ആഡംബര വസ്തുക്കൾ സമ്മാനമായി കൊണ്ടുവരരുത്! കഴിയുമെങ്കിൽ, ആ പണം കൊണ്ട്, ഒന്നു തലചായ്ക്കാൻ ഒരു കൂര പോലുമില്ലാത്ത പാവപ്പെട്ട ഒരു കുടുംബത്തിന് ഒരു കൈത്താങ്ങു കൊടുക്കാൻ എന്നെ സഹായിക്കുക.

എന്റെ പേരെഴുതി വച്ച, മധുരം പൊതിഞ്ഞ, അലങ്കാര കേക്കുകളോ മിഠായികളോ എനിക്കാവശ്യമില്ല; മനസ്സുണ്ടെങ്കിൽ, തെരുവിലലയുന്ന, കൊടും പട്ടിണിയിൽ കഴിയുന്ന, ആർക്കും വേണ്ടാത്ത എന്റെ കുറെ സഹോദരങ്ങൾക്ക് കൊടുക്കാൻ ഒരു നേരത്തെ അന്നം തരിക.

ഒരു വേദിയിൽ നിങ്ങളെന്നെ സ്വാഗതം ചെയ്യുമ്പോൾ, വർണ്ണ നിറമുള്ള പ്ലാസ്റ്റിക്കിൽ പൊതിഞ്ഞ പൂച്ചെണ്ടുകൾ എനിക്കാവശ്യമില്ല. പകരം, സാധിക്കുമെങ്കിൽ എന്റെ പാവപ്പെട്ട മക്കളിൽ ഒരാളുടെയെങ്കിലും നഗ്നത മറയ്ക്കാൻ എനിക്കൊരു വസ്ത്രം തരിക".

ഈ വാക്കുകൾ കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവയുടേതാണ്; ഇപ്പോൾ പറഞ്ഞതല്ല, പതിമൂന്നു വർഷങ്ങൾക്കു മുമ്പ് തിരുവനന്തപുരത്ത് അദ്ദേഹം കാതോലിക്കാ ബാവയായി സ്ഥാനമേറ്റെടുത്ത ആദ്യ നാളുകളിൽത്തന്നെ വ്യക്തമാക്കിയ ഒരു നിലപാടാണത്!

പതിമൂന്നു വർഷങ്ങൾക്കു മുമ്പ് ഒരു ജനുവരി മാസം ഒന്നാം തീയതി, തന്റെ നാമഹേതുകനായ വിശുദ്ധ ബസേലിയോസിന്റെ തിരുനാൾ ദിവസം, തനിക്ക് ആശംസകൾ നേരാനെത്തിയവരോട് അദ്ദേഹം പറഞ്ഞ വിപ്ളവാത്മകമായ നിലപാടും ഉറച്ച തീരുമാനവുമായിരുന്നു അത്. ഹൃദയത്തിൽ തൊട്ട് അദ്ദേഹം പറഞ്ഞ വാക്കുകൾ സഭയും സമൂഹവും ഏറെ സന്തോഷത്തോടെ ഉള്ളിൽ എറ്റെടുത്തു. പിന്നീടെന്തു സംഭവിച്ചു എന്നത് നമ്മെ ഏറെ പ്രചോദിപ്പിക്കുന്ന ഒരു ചരിത്രമാണ്.

അന്നു മുതൽ പിന്നീട് അധികമാരും വ്യക്തിപരമായ സമ്മാനങ്ങളുമായി അദ്ദേഹത്തിന് ആശംസ നേരാൻ ആ അരമനപ്പടിക്കലെത്തിയിട്ടില്ല. മറിച്ച്, ചെന്നവരെല്ലാം, തങ്ങൾക്കു ദൈവം തന്ന സമ്പത്തിന്റെ ഒരംശം, നിർദ്ധന വിധവയുടെ ചെമ്പുതുട്ടുകൾ പോലെ അദ്ദേഹത്തിന്റെ കരങ്ങളിലേൽപ്പിച്ചു. പിന്നെ, ദൈവത്തിന്റെ തെരഞ്ഞെടുക്കപ്പെട്ടവൻ എന്ന നിലയിൽ ഏറ്റവും അർഹിക്കുന്നവർക്ക് അങ്ങിതു നൽകുക എന്ന് ഹൃദയത്തിൽ മന്ത്രിച്ച്, കർദ്ദിനാളിന്റെ ആതിഥ്യവും ആശീർവാദവും ഏറ്റുവാങ്ങി അവർ സന്തോഷത്തോടെ മടങ്ങി. അക്കൂട്ടത്തിൽ പാവപ്പെട്ടവരും പണക്കാരുമുണ്ടായിരുന്നു. സമൂഹത്തിന്റെ നാനാതുറകളിൽ പ്രവർത്തിക്കുന്ന, നാനാ ജാതി മതസ്ഥരായ ആളുകളുണ്ടായിരുന്നു. ഹിന്ദുമത വിശ്വാസിയായ പാവപ്പെട്ട ഒരമ്മ അദ്ദേഹത്തിന്റെ പദ്ധതികളെ സഹായിക്കാനായി, എനിക്കിതേ ഉള്ളൂ, തിരുമേനി സ്വീകരിക്കണം എന്നൊരു കുറിപ്പെഴുതി, ആത്മാർത്ഥതയോടെ അയച്ചുകൊടുത്ത ഒരു ഇരുപതു രൂപയുടെ കാര്യം അദ്ദേഹം തന്നെ പല വേദികളിലും ഗദ്ഗദകണ്ഠനായി പറഞ്ഞു കേട്ടിട്ടുണ്ട്.

അതൊരു പുതിയ തുടക്കമായിരുന്നു! മലങ്കര സഭാചരിത്രത്തിൽ, പരിശുദ്ധാത്മാവിന്റെ തൂലികയിൽ, സ്നേഹത്തിന്റെ ചായം ചാലിച്ച്, കരുണയുടെ ചരിത്രമെഴുതാൻ ദൈവം അദ്ദേഹത്തെ ഒരു ഉപകരണമാക്കിയതിന്റെ തുടക്കം!

2008 മുതൽ പിന്നീട് ഇന്നു വരെയുള്ള പത്തു വർഷങ്ങളിൽ അദ്ദേഹത്തിന്റെ നാമഹേതുകത്തിരുനാൾ വെറും ആഘോഷങ്ങളായിരുന്നില്ല, മറിച്ച് കരുണയുടെ പുഷ്പങ്ങൾ വിടർന്ന ഉത്സവങ്ങളായിരുന്നു. അദ്ദേഹത്തിലൂടെ ഒഴുകിയ ദൈവകരുണയുടെ പതിമൂന്ന് അടയാളങ്ങൾക്ക് പൊതു സമൂഹം സാക്ഷിയായി.

1. **ബേതലഹേം ബോയ്സ് ഹോം**: കാട്ടാക്കടയിൽ, നിർദ്ധനരായ ആൺകുട്ടികൾക്ക് സൗജന്യമായി താമസിച്ച് പഠനം നടത്താനുള്ള ഭവനം (2008).

2. **സ്നേഹവീട് അഗതിമന്ദിരം**: തെരുവിൽ അലയുന്നതോ മാനസികമായി ദുർബലരോ ആയ പുരുഷൻമാരുടെ പുനരധിവാസത്തിനായി നാലാഞ്ചിറയിൽ സ്ഥാപിക്കപ്പെട്ട ഭവനം (2009).

3. **ആശ്വാസഭവൻ**: പത്തനംതിട്ട ജില്ലയിലെ ചീക്കനാൽ എന്ന സ്ഥലത്ത് ഭിന്നശേഷിക്കാരായ കുട്ടികൾക്കു വേണ്ടി സ്ഥാപിക്കപ്പെട്ട സൗജന്യ പരിശീലന പുനരധിവാസ കേന്ദ്രം (2010).

4. **പിരപ്പൻകോട് സ്ഥാപിതമായ സെന്റ് ജോൺസ് കമ്മ്യൂണിറ്റി ഹോസ്പിറ്റലിന്റെ** സമഗ്ര വികസനത്തിനുള്ള പദ്ധതി (2011).

5. **ഡയാലിസിസ് യൂണിറ്റ്**: വൃക്കതകരാറിലായ പാവപ്പെട്ട രോഗികൾക്ക് സൗജന്യ നിരക്കിൽ ഡയാലിസിസ് നടത്താനായി പിരപ്പൻകോട് മലങ്കര മെഡിക്കൽ വില്ലേജിൽ ആരംഭിച്ച പദ്ധതി (2012).

6. **പൊതു സമൂഹത്തിന് 50 ഭവനങ്ങൾ**: ഇതര മതസ്ഥരും ഭവനരഹിതരുമായ അൻപതു കുടുംബങ്ങൾക്ക് ഭവനം നിർമ്മിക്കാനുള്ള സഹായ പദ്ധതി (2013).

7. **സാന്ത്വനം ആതുര ഭവനം:** തിരുവനന്തപുരത്ത് വിവിധ ആശുപത്രികളിൽ ചികിത്സ തേടിയെത്തുന്ന പാവപ്പെട്ട രോഗികൾക്കും ശുശ്രൂഷകർക്കും സൗജന്യ താമസത്തിനും ഒരു നേരത്തെ സൗജന്യ ഭക്ഷണത്തിനും സൗകര്യമൊരുക്കാനായി പട്ടത്ത് ആരംഭിച്ച വനം (2014).

8. **കാൻസർ കെയർ സെന്റർ**: ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ജന്മശതാബ്ദി സ്മാരകമായി, കാൻസർ ബാധിതർക്ക് മികച്ച

ശുശ്രൂഷയും പരിചരണവും നൽകാനായി പിരപ്പൻകോട് സ്ഥാപിതമായ ഭവനം (2015).

9. **സായൂജ്യം കെയർ ഹോം**: വൃദ്ധരായ വൈദികർക്ക് തങ്ങളുടെ ജീവിത സായന്തനം സമാധാന പൂർണ്ണമായി ചെലവഴിക്കാൻ സ്ഥാപിക്കപ്പെട്ട ഭവനം (2016).

10. **ആന്ധ്ര, ഒറീസ- ഗ്രാമവികസന പദ്ധതി**: ആന്ധ്രായിലേയും ഒറീസായിലേയും രണ്ടു മിഷൻ ഗ്രാമങ്ങൾ തെരഞ്ഞെടുത്ത്, അവിടെയുള്ള മനുഷ്യരുടെ അടിസ്ഥാന സൗകര്യങ്ങളുടെ വികസനം വിഭാവനം ചെയ്യുന്ന പദ്ധതി (2017).

11.**ഓഖി ചുഴലിക്കാറ്റിൽ ദുരന്തങ്ങൾക്കിരയായവരുടെ പുനരധിവാസത്തിനുള്ള പദ്ധതി** (2018).

12.**പ്രളയം നാശം വിതച്ച പ്രദേശങ്ങളിലെ മനുഷ്യരുടെ പുനരധിവാസ ക്ഷേമ പ്രവർത്തനങ്ങൾ** (2019).

13. പാവപ്പെട്ടവരും നിരാലംബരും മനോദൗർബല്യം ഉള്ളവരുമായ സ്ത്രീകളുടെ സംരക്ഷണത്തിനായി അഞ്ചലിൽ ആരംഭിക്കുന്ന പദ്ധതിയായ **അമ്മവീട്** (2020).

ഇടതു കൈ ചെയ്യുന്നത് വലതു കൈ അറിയരുതെന്ന പ്രമാണം മറന്നു പോയതു കൊണ്ടല്ല ഇതൊക്കെ ഇവിടെ കുറിച്ചിട്ടത്. മറിച്ച്, കരുണയുടെ ശ്രദ്ധിക്കപ്പെടേണ്ട, ശക്തമായ ഒരു സന്ദേശം ഇതിലുള്ളതു കൊണ്ടാണ്.

ഒരു നല്ല തീരുമാനത്തിൽ നിന്ന് എന്തുമാത്രം നന്മയുണ്ടാകും എന്നതിന്റെ ശക്തമായ ഒരടയാളവും ഓർമ്മപ്പെടുത്തലുമാണിത്. കർദ്ദിനാളിന്റെ ഒരു നല്ല തീരുമാനത്തിന്റെ ഫലമെന്നവണ്ണം ഇന്ന് ജീവിതത്തിൽ സന്തോഷവും നന്മയുമനുഭവിക്കുന്ന അനേകായിരങ്ങൾ നമ്മുടെ ചുറ്റുവട്ടങ്ങളിലുണ്ട്.

2017 ജനുവരി രണ്ടാം തീയതി, തന്റെ വസതിയിൽ തിരുനാളാശംസകളറിയിക്കാൻ എത്തിച്ചേർന്നവർക്ക് കൃതജ്ഞത രേഖപ്പെടുത്തിയപ്പോൾ അദ്ദേഹം പറഞ്ഞു നിർത്തിയതിങ്ങനെയാണ്, ആയുസ്സിന്റെ ബലം എന്നു പറയുന്നത്, എത്ര പേരുടെ ജീവിതത്തിലേക്ക് അർത്ഥപൂർണ്ണമായി പ്രവേശിക്കാൻ നമുക്കു കഴിഞ്ഞു എന്നതിന്റെ അടിസ്ഥാനത്തിൽ നിർണ്ണയിക്കപ്പെടുന്ന ഒന്നാണ്. ആദിമ സഭാപിതാവായ വിശുദ്ധ ബസേലിയോസിന്റെ വാക്കുകൾ ഇപ്പോൾ ഓർമ്മിക്കുന്നത് നല്ലതാണ്. നിങ്ങൾ പാഴാക്കിക്കളയുന്ന ഭക്ഷണം വിശക്കുന്നവരുടേതാണ്. നിങ്ങൾ ഉപയോഗിക്കാത്ത വസ്ത്രം നഗ്നരുടേതാണ്. നിങ്ങൾ ധരിക്കാത്ത പാദരക്ഷകൾ നിഷ്പാദുകരുടേതാണ്. നിങ്ങൾ പൂട്ടിവച്ചിരിക്കുന്ന പണം ദരിദ്രരുടേതാണ്. നിങ്ങൾ ചെയ്യാതിരിക്കുന്ന നന്മ വലിയ അനീതിയാണ്.

### സ്നേഹപൂർവ്വം ഒരു വീട്

മേൽപ്പറഞ്ഞ ജീവകാരുണ്യ പ്രവർത്തനങ്ങളെല്ലാം നടന്നുകൊണ്ടിരിക്കുമ്പോൾ തന്നെയാണ് ഭവനരഹിതർക്ക് സഹായം നൽകുന്നതിനുള്ള ഒരു വലിയ പദ്ധതി അദ്ദേഹം ആവിഷ്കരിച്ചത്. 2011-ലായിരുന്നു അത്. സ്നേഹപൂർവ്വം ഒരു വീട്! രണ്ടായിരം കുടുംബങ്ങൾക്ക് ഭവനനിർമ്മാണ സഹായം നൽകുന്ന 20 കോടി രൂപയെങ്കിലും ആവശ്യമുള്ള പദ്ധതി. പദ്ധതിയാരംഭിക്കുമ്പോൾ പണമൊന്നും കയ്യിലില്ല. ദൈവകരുണയിലും ദൈവപരിപാലനയിലും ആശ്രയിച്ച് മുന്നോട്ടു തന്നെ നടന്നു. വ്യക്തികളോടും ഇടവകകളോടും സമൂഹങ്ങളോടുമൊക്കെ സഹായമഭ്യർത്ഥിച്ചു. ചോദിച്ചവരൊക്കെ കയ്യയച്ചു സഹായിച്ചു. വിധവയുടെ ചെമ്പുതുട്ടുകൾ കണക്കെ വന്നെത്തിയ സഹായങ്ങളെല്ലാം കൂരയില്ലാത്തവന്റെ ആവശ്യങ്ങൾക്കുതകിയപ്പോൾ അവ വിലമതിക്കാനാവാത്തതായി. ദൈവകരുണയുടെ പത്തു വർഷങ്ങൾ! 2030 വീടുകൾ! 20 കോടിയിൽപരം രൂപ! എല്ലാം ദൈവം നടത്തി. ഇലകൊഴിയാത്ത വൃക്ഷം അനേകം മനുഷ്യരുടെ സ്വപ്നങ്ങൾക്ക് തണലായി. ആത്മസംതൃപ്തിയോടെ ബാവാ തിരുമേനി ഓർമ്മിച്ചെടുക്കുന്ന ചിലതുണ്ട്.

### കൽപ്പൊടി പുരണ്ട നിക്ഷേപം

ഒരിക്കൽ ഒരു വൈകുന്നേരത്ത് കാരേറ്റ് പള്ളി സന്ദർശിച്ചു മടങ്ങാൻ തുടങ്ങുമ്പോൾ ഒരു ചെറുപ്പക്കാരൻ കാറിനടുത്തേക്ക് ഓടിവന്നു. മുഷിഞ്ഞ വേഷം. ഷർട്ടും കൈലിമുണ്ടും. കൽപ്പണിക്കാരനാണ്. ശരീരം മുഴുവൻ കൽപ്പൊടി പറ്റിപ്പിടിച്ചിട്ടുണ്ട്. അവൻ ജോലി കഴിഞ്ഞ് മടങ്ങിവരുന്ന വഴിയാണ്. ഞാൻ കാര്യം തിരക്കി. "തിരുമേനി പള്ളിയിൽ വന്നപ്പോ പറഞ്ഞില്ലേ, എല്ലാവരും ഒരു ദിവസത്തെ കൂലി വീടില്ലാത്തവർക്ക് വീടുണ്ടാക്കാൻ തരണമെന്ന്. അതു തരാൻ വേണ്ടി വന്നതാ". കിതച്ചു കൊണ്ട് അയാൾ പറഞ്ഞു. പിന്നെ പോക്കറ്റിൽ നിന്ന് കൽപ്പൊടി പുരണ്ടു മുഷിഞ്ഞ അഞ്ഞൂറിന്റെ ഒരു നോട്ടെടുത്ത് എനിക്കു നേരേ നീട്ടി. അവന്റെ ഒരു ദിവസത്തെ വരുമാനം. ഞാനൊരു നിമിഷം ധർമ്മസങ്കടത്തിലായി. ഞാനതു വാങ്ങിയാൽ ഇന്നു വീട്ടു ചെലവിന് അവൻ എന്തുചെയ്യും? വാങ്ങാതിരുന്നാൽ അവനു ചിലപ്പോൾ വിഷമമായേക്കും. പിന്നീടു വാങ്ങാമെന്നൊക്കെ പറഞ്ഞ് ഞാനവനെ നിരുത്സാഹപ്പെടുത്താൻ ശ്രമിച്ചെങ്കിലും അവൻ വഴങ്ങിയില്ല. "ഇല്ല പിതാവേ, പിതാവിതു വാങ്ങണം. എന്റെ നിയോഗമാണിത്. ഇനിയൊരിക്കൽ ഇതു പോലെ എനിക്കു നേരിട്ടു പിതാവിനു തരാൻ പറ്റിയില്ലെങ്കിലോ!"

അവന്റെ ആത്മാർത്ഥവും നിഷ്കളങ്കവുമായ വാക്കുകൾക്കു മുന്നിൽ പിന്നീടൊന്നും മറുത്തു പറയാനെനിക്കു കഴിഞ്ഞില്ല. വിയർപ്പും പൊടിയും നിറഞ്ഞ അയാളുടെ തഴമ്പിച്ച കരങ്ങളിൽ നിന്ന് അതേറ്റു വാങ്ങുമ്പോൾ എന്റെ കരങ്ങൾ വിറച്ചിരുന്നു. ഹൃദയം വല്ലാതെ പിടയ്ക്കുന്നുണ്ടായിരുന്നു. അഞ്ഞൂറു രൂപയേക്കാൾ എന്റെ ഹൃദയത്തെ തൊട്ടത് അതിൽ പുരണ്ടിരുന്ന വിയർപ്പുതുള്ളികൾ, കൽപ്പൊടിത്തുണ്ടുകൾ, അതിനു പിന്നിലെ അവന്റെ ത്യാഗം, തരാനുള്ള മനസ്സ്... ഇതൊക്കെയായിരുന്നു. അതൊക്കെ പരിഗണിച്ചാൽ ആ അഞ്ഞൂറു രൂപയുടെ മൂല്യം ആർക്കു നിശ്ചയിക്കാനാകും! പള്ളിമുറ്റത്തു നിന്നും പൊടിപറത്തി വാഹനം ഓടി മറയുമ്പോഴും നിർനിമേഷനായി എന്നെത്തന്നെ നോക്കി നിൽക്കുന്ന ആ ചെറുപ്പക്കാരന്റെ മുഖം ഇപ്പോഴും എന്റെ മനസ്സിലുണ്ട്. ജീവനുള്ള കാലത്തോളം ആ കാഴ്ച മറക്കരുതേ എന്നാണ് എന്റെ പ്രാർത്ഥന!

**പൂച്ചെണ്ടിനുള്ളിൽ പണമൊളിപ്പിച്ച് ഒരമ്മ**

തിരുവനന്തപുരത്ത് പാലോടുള്ള ഒരു പള്ളിയിൽ വച്ചാണ്. വികാരിയച്ചൻ ബാവാ തിരുമേനിക്കു സ്വാഗതം പറഞ്ഞപ്പോൾ പ്രായമായ, പാവപ്പെട്ട ഒരമ്മ ഒരു ചെറിയ പൂച്ചെണ്ടുമായി വന്നു. സ്വാഗതമാശംസിക്കുമ്പോൾ പൂച്ചെണ്ടു സ്വീകരിക്കാൻ താൽപര്യമില്ലാതിരുന്ന തിരുമേനി ഒന്നു മടിച്ചു. തെല്ലു പരിഭ്രമത്തോടെ അമ്മ നിൽക്കുമ്പോൾ വികാരിയച്ചൻ ഇടപെട്ടു. പണം കൊടുത്തു വാങ്ങിയതല്ല, പള്ളിയിൽ തന്നെ ഉണ്ടാക്കിയതാണെന്നു അദ്ദേഹം വിശദീകരിച്ചു. തിരുമേനിയതു വാങ്ങി. വാങ്ങിയപ്പോൾ പൂച്ചെണ്ടിനിടയിൽ നിന്ന് ഒരു കടലാസു കഷ്ണം താഴെ വീണു. ചുരുട്ടി വച്ച ഒരഞ്ഞൂറു രൂപാ നോട്ട്! അമ്മയുടെ കയ്യിൽ നിന്നും അബദ്ധത്തിൽ താഴെപ്പോയതാണെന്നോർത്ത് തിരുമേനിയതു ചൂണ്ടിക്കാട്ടിയപ്പോൾ തെല്ലു ജാള്യത്തോടെ പതിഞ്ഞ സ്വരത്തിൽ ആ അമ്മ പറഞ്ഞു, "താഴെപ്പോയതല്ല തിരുമേനീ, ഞാനതു തിരുമേനിക്കു തന്നതാ. പാവപ്പെട്ടവർക്കു വീടു വച്ചു കൊടുക്കാൻ. ആരുമറിയണ്ടാന്നു വിചാരിച്ചാ അങ്ങനെ തന്നത്. എനിക്കിതേയുള്ളൂ തരാൻ ". അങ്ങനെ പറഞ്ഞ് ആ നോട്ട് തിരുമേനിയുടെ കരങ്ങളിലേക്ക് അവർ തിരുകി വച്ചു.

ആ പണത്തിന്റെ മൂല്യം ആർക്കാണു നിർണ്ണയിക്കാനാവുക! ഭണ്ഡാരത്തിൽ നിക്ഷേപിക്കപ്പെട്ട വിധവയുടെ ചെമ്പു തുട്ടുകൾക്ക് സ്വർണ്ണ നാണയങ്ങളേക്കാൾ വില കൽപ്പിച്ച ദൈവത്തിന്റെ കണക്കുകൂട്ടലിൽ ആ എളിയ കാഴ്ചയ്ക്കും അതിനു പിന്നിലെ മനസ്സിനും വലിയ വിലയുണ്ട്. അങ്ങനെ കൂട്ടി വച്ച ചില്ലിക്കാശാണ് ഈ പദ്ധതിയുടെ മൂലധനം!

**പാതയോരത്തു കാത്തു നിന്ന തങ്കച്ചൻ**

ഭവന നിർമ്മാണ പദ്ധതിയുമായി ബന്ധപ്പെട്ട് ഹൃദയസ്പർശിയായ ഒട്ടേറെ അനുഭവങ്ങളുണ്ട്. 2017 ലെ പദയാത്രയ്ക്കിടയിൽ സംഭവിച്ച ഒന്നുണ്ട്. തൊട്ടരികിൽ, പാതയോരത്തു കൂടി പദയാത്ര കടന്നു പോകുമ്പോൾ, തിരുമേനീ...! എന്നു നീട്ടി വിളിക്കണമെന്നുണ്ടായിരുന്നു തങ്കച്ചൻ ചേട്ടന്. പക്ഷെ പദയാത്രികരുടെ പ്രാർത്ഥനാ മന്ത്രങ്ങൾക്കിടയിൽ ആ നിലവിളി അയാളുടെ ഉള്ളിലെവിടെയോ കുരുങ്ങി നിന്നു. ജനക്കൂട്ടത്തിന്റെ ആരവങ്ങൾക്കിടയിലും ജറീക്കോ പാതയോരത്തെ



അന്ധയാചകന്റെ നിലവിളി കേട്ട ക്രിസ്തുവിനെപ്പോലെ ആ നിശബ്ദ വിലാപം കേൾക്കാൻ സ്വർഗ്ഗം ഒരാളുടെ ഹൃദയവാതിലുകൾ മലർക്കെ തുറന്നിട്ടിരുന്നു. മലങ്കര പുനരൈക്യ പ്രസ്ഥാനത്തിന്റെ ശിൽപ്പിയും തിരുവനന്തപുരം അതിരൂപതയുടെ പ്രഥമ മെത്രാപ്പോലീത്തയും ബഥനി സന്യാസസമൂഹങ്ങളുടെ സ്ഥാപകനുമായ ദൈവദാസൻ മാർ ഇവാനിയോസ് തിരുമേനിയുടെ ഓർമ്മപ്പെരുന്നാളു കൂടാൻ, അദ്ദേഹത്തിന്റെ പാവനമായ ഓർമ്മകളുറങ്ങുന്ന റാന്നി പെരുനാട്ടിലെ മുണ്ടൻമലയിൽ നിന്ന് അദ്ദേഹം അന്ത്യവിശ്രമം കൊള്ളുന്ന തിരുവനന്തപുരത്തെ പട്ടം കത്തീഡ്രൽ ദേവാലയത്തിലേക്ക് പദയാത്രികർ നീങ്ങുകയാണ്. ആ പുണ്യ പദയാത്രയിൽ നൂറുകണക്കിനു വരുന്ന യാത്രികർക്ക് ആവേശമായി, മഴയും വെയിലും അനാരോഗ്യവും തെല്ലും വകവയ്ക്കാതെ, മുമ്പേ നടക്കുന്നതാകട്ടെ വലിയ ഇടയൻ കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാ ബാവാ തിരുമേനിയും!

പദയാത്ര പത്തനംതിട്ടയിലെ കൈപ്പട്ടൂരിൽ നിന്ന് ചന്ദനപ്പള്ളിക്കു നീങ്ങുന്നതിനിടയിലാണ് തങ്കച്ചൻ ചേട്ടന്റെയും ജീവിത സഖിയായ മോളിച്ചേടത്തിയുടേയും നനവൂറുന്ന മിഴികൾ കാതോലിക്കാ ബാവാ തിരുമേനിയെ തേടിച്ചെന്നത്. പാതയോരത്തെ പുറമ്പോക്കിൽ വളച്ചു കെട്ടിയ ചെറിയൊരു കൂരയ്ക്കു മുന്നിൽ നിന്ന് പദയാത്രികരോടു പ്രാർത്ഥനാ സഹായം യാചിക്കുകയായിരുന്നു അവർ. തങ്ങളുടെയും പിതാവായ ദൈവദാസൻ മാർ ഇവാനിയോസ് തിരുമേനിയുടെ പിൻഗാമിയായ കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാ ബാവയുടെ കുരിശുമുത്തി അനുഗ്രഹം വാങ്ങാൻ കാത്തു നിൽക്കുകയായിരുന്നു അവർ. എന്നാൽ പദയാത്രികരുടെ ബാഹുല്യം കാരണം തിരുമേനിയെ സമീപിക്കാൻ സാധിക്കാതെ അവർ നിസ്സഹായരായി നിന്നു. പറയാൻ കാത്തു വച്ച നിയോഗങ്ങൾ ഉള്ളിൽ കുരുങ്ങി നിന്നു.

നിസ്സഹായമായ ആ നോട്ടവും കണ്ണുകളിലെ നൊമ്പരവും ആൾത്തിരക്കിനിടയിലും ക്ലീമീസ് തിരുമേനി കണ്ടു. പദയാത്രികരോടു മുന്നോട്ടു പൊയ്ക്കൊള്ളാൻ നിർദ്ദേശിച്ച്, പദയാത്രയുടെ ചിട്ടവട്ടങ്ങൾ മറന്നെന്ന പോലെ, തിരുമേനി പദയാത്രയിൽ നിന്നിറങ്ങി ആ വീട്ടു മുറ്റത്തേക്കു

ചെന്നു. വീട്ടിലേക്കിറങ്ങുന്ന ഒതുക്കു കല്ലുകളിൽ നിന്ന് ക്ഷമയോടെ, അതു തന്റെ കടമയെന്നവണ്ണം, അവരുടെ സങ്കടങ്ങൾക്ക് അദ്ദേഹം കാതു കൊടുത്തു. ആ വേദന കാണാതെ ഈ പദയാത്ര മുന്നോട്ടു പോകരുതെന്ന് സ്വർഗ്ഗത്തിലിരുന്ന് മാർ ഇവാനിയോസ് തിരുമേനി തീർച്ചയായും ആഗ്രഹി ച്ചിട്ടുണ്ടാവണം.

കൈപ്പട്ടൂർ സ്വദേശികളായ തങ്ക ച്ചനും മോളിക്കും അവിടെ ഒരു മേൽവിലാസമുണ്ടെങ്കിലും സ്വന്ത മെന്നു പറയാൻ ഒരു തരി മണ്ണില്ല. വിളയ്ക്കാട്ടു തെക്കേക്കര എന്നൊരു വീട്ടുപേരുണ്ടെങ്കിലും സ്വന്തമായൊരു വീടില്ല. പാതവക്കിലെ പുറമ്പോക്കിൽ വേലിപ്പത്തലുകൾ കൊണ്ടു കെട്ടി മറച്ചൊരു കുഞ്ഞു കൂരയ്ക്കുള്ളിൽ, എല്ലാ സങ്കടങ്ങളും ഉള്ളിലൊതുക്കി, അരക്ഷിതാവസ്ഥകൾക്കു മുന്നിൽ നിസ്സഹായതയോടെ അവർ വാർ ദ്ധക്യം തള്ളിനീക്കുന്നു.

"എവിടെയെങ്കിലും ഒരു തുണ്ടു മണ്ണു കിട്ടാൻ സർക്കാരിന് അപേക്ഷ കൊടുത്തിട്ടുണ്ട്. ഉടനെ സ്ഥലം അനുവദിക്കുമെന്ന് അറിയിപ്പും കിട്ടിയിട്ടുണ്ട്. മനസ്സമാധാനത്തോടെ കിടന്നു മരിക്കാൻ, ഒരു കൂര വയ്ക്കാൻ തിരുമേനി സഹായിക്കുമോ...?" കുനിഞ്ഞ ശിരസ്സോടെ നിന്ന്, ഇടറിയ ശബ്ദത്തിൽ, തങ്കച്ചൻ ചേട്ടൻ നടത്തിയ ആ അപേക്ഷ കാതോലിക്കാ ബാവാ തിരുമേനിയോടു മാത്രമായിരുന്നില്ല; പ്രാർത്ഥനാ മഞ്ജരികളുരുവിട്ട് ആ ഭവനത്തിനു മുന്നിലൂടെ കടന്നുപോയ നൂറുകണക്കിന് പദയാത്രികരോടുമാ യിരുന്നു.

തിരുവനന്തപുരത്തെ ചേരികളിലും, കീഴാളരെന്ന് മുദ്രകുത്തപ്പെട്ടവരുടെ ചെറ്റക്കുടിലുകളിലും യാതൊരു മടിയും കൂടാതെ കടന്നുചെന്ന് ക്രിസ്തു വിൽ അവരെ സ്വന്തമാക്കി, മനുഷ്യ സ്നേഹത്തിന്റെയും സുവിശേഷ വത്കരണത്തിന്റേയും ആർദ്രമായ മുഖം മലങ്കര സഭയ്ക്ക് നൽകിയ മാർ ഇവാനി യോസെന്ന മഹാപുരോഹിതന്റെ ശ്രേഷ്ഠ പിൻഗാമിക്ക് ആ അപേക്ഷ യ്ക്കു മുന്നിൽ അലിവോടെ ഹൃദയം തുറക്കാതിരിക്കാൻ കഴിഞ്ഞില്ല.

"സ്ഥലം കിട്ടിയാലുടൻ തിരുവന ന്തപുരത്തു വന്ന് എന്നെ കാണണം. തൊട്ടടുത്ത പള്ളിയിലെ വികാരി യച്ചനെ ഞാൻ കാര്യങ്ങൾ ഭരമേൽ പ്പിച്ചു കൊള്ളാം. ദൈവം നിങ്ങൾ ക്കൊരു ഭവനം തന്ന് നിങ്ങളെ അനുഗ്രഹിക്കും. ഞങ്ങൾക്കു വേണ്ടി പ്രാർത്ഥിക്കാൻ മറക്കരുത്". ഒരു പുതപ്പിനുള്ളിൽ കൂനിക്കൂടി നിന്ന്, കാതോലിക്കാ ബാവായുടെ ആ വാക്കുകൾ കേട്ട്, അവിശ്വനീ യതയോടെ മെല്ലെ തലയാട്ടുമ്പോൾ അയാളുടെ കണ്ണുകൾ തിളങ്ങുന്നു ണ്ടായിരുന്നു.

ആ മനുഷ്യന്റെ ശിരസ്സിൽ കരം വച്ചനുഗ്രഹിച്ച്, പദയാത്രയിലേക്ക് കാതോലിക്കാ ബാവാ തിരുമേനി തിരികെ മടങ്ങുമ്പോൾ സ്വർഗ്ഗത്തി ലിരുന്ന് പുഞ്ചിരിച്ചു കൊണ്ട്, ദൈവ ദാസൻ മാർ ഇവാനിയോസ് തിരുമേനി തന്റെ മക്കൾക്കു മേൽ നിശ്ചയമായും അനുഗ്രഹങ്ങൾ വർഷിച്ചിട്ടുണ്ടാവും! വർഷങ്ങൾ പിന്നിടുമ്പോൾ തങ്കച്ചനു സ്വന്തമായി സ്ഥലമുണ്ടായി. വീടുണ്ടാ ക്കാനാഗ്രഹിച്ച തങ്കച്ചനെ തേടി വാഗ്ദാന പ്രകാരം ബാവാ തിരുമേനി യുടെ സഹായമെത്തി. തല ചായി ക്കാൻ സ്വന്തമായി ഒരിടം എന്ന ആ മനുഷ്യന്റെ ഏറ്റവും വലിയ ആഗ്രഹം ഇതാ സഫലമാകാൻ പോകുന്നു!

**ശയ്യാവലംബിയായ ചന്ദ്രൻ**

തിരുവനന്തപുരത്തെ പൗഡിക്കോ ണമെന്ന സ്ഥലത്താണ് ചന്ദ്രൻ താമസിച്ചിരുന്നത്. പാർക്കിൻസൺസ് ബാധിച്ച അമ്മയും ഓട്ടിസം ബാധിച്ച സഹോദരിയുമടങ്ങുന്ന കുടുംബം. വിവാഹം കഴിഞ്ഞ നാളുകളൊ ന്നിലാണ് ചന്ദ്രന് ഒരപകടമുണ്ടായത്. ആ ആഘാതത്തിൽ അരയ്ക്കു കീഴോട്ടു തളർന്നു പോയി ചന്ദ്രൻ. ചികിത്സയ്ക്കായി ധാരാളം പണം ചെലവായി. ചന്ദ്രൻ കടുത്ത സാമ്പ ത്തിക ഞെരുക്കത്തിലായി. അമ്മ യേയും സഹോദരിയേയും എങ്ങനെ സംരക്ഷിക്കും? വലിയ പ്രതീക്ഷ കളോടെ തന്റെ ജീവിതത്തിലേക്കു കടന്നു വന്ന ഒരു പെൺകുട്ടി! ആലോചിച്ചിട്ട് ചന്ദ്രന് ഒരെത്തും പിടിയും കിട്ടിയില്ല. ഒടുവിൽ ഏറെ ചിന്തിച്ച് നല്ല മനസ്സോടെ തന്നെ അയാൾ ഭാര്യയെ അവളുടെ വീട്ടി ലേക്കു മടക്കിയയച്ചു. അവളെങ്കിലും ഒരു നല്ല ജീവിതം നയിക്കട്ടെ.

വീൽചെയറിൽ ചന്ദ്രൻ ഒരു രണ്ടാം ജന്മമാരംഭിച്ചു. കയറിക്കിടക്കാൻ അടച്ചുറപ്പുള്ളൊരു വീടു പോലുമി ല്ലാത്ത ചന്ദ്രന്റെ അമ്മയേയും സഹോ ദരിയേയും സംരക്ഷിക്കാനുള്ള പെടാ പ്പാടിനെക്കുറിച്ചറിഞ്ഞാണ് ബാവാ തിരുമേനിയുടെ സഹായം ചന്ദ്രനെ തേടിച്ചെല്ലുന്നത്. ആ ഉദ്യമത്തിന്റെ അനന്തരഫലമായി ചന്ദ്രനൊരു വീടുണ്ടായി. അത്യാവശ്യ ഘട്ടങ്ങളിൽ ജീവിക്കാനുള്ള തുടർ സഹായവും നൽകി വരുന്നു. ഇങ്ങനെ സഭയ്ക്ക കത്തും പുറത്തും കരുണാർഹരായ മനുഷ്യരെ തേടി കണ്ടെത്തിയ അനുഭവങ്ങൾ നിരവധിയുണ്ട്.

എഴുതിയും പറഞ്ഞും കൊട്ടിഘോ ഷിക്കാനല്ല, ഈ കരുണയുടെ പുഴ വറ്റാതെ ഒഴുകാനുള്ള പരിശ്രമത്തിൽ നാം കൂടുതൽ പങ്കാളികളാകണം എന്നോർമ്മിപ്പിക്കാനാണ് ഈ കുറിപ്പ്. 2030-ൽ മലങ്കര സുറിയാനി കത്തോ ലിക്കാ സഭ പുനരൈക്യത്തിന്റെ ശതാബ്ദിയാഘോഷിക്കുമ്പോൾ കയറിക്കിടക്കാൻ വീടില്ലാത്ത ഒരാളെ ങ്കിലും സഭയിലുണ്ടെങ്കിൽ അതു നമ്മുടെ പരാജയമാണ്. ഇനിയുള്ള പത്തുവർഷം ഒരു രണ്ടാമൂഴമാണ്. എന്റെ എളിയ സഹോദരങ്ങളിൽ ഒരാൾക്ക് നിങ്ങളിതു ചെയ്തപ്പോൾ എനിക്കു തന്നെയാണു ചെയ്തു തന്നത് എന്ന ക്രിസ്തു വചനത്തിന്റെ സാരമുൾക്കൊണ്ട് നമുക്കു മുന്നോട്ടു പോകാം.

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രിയപ്പെട്ട ഇടയ ശ്രേഷ്ഠന് പ്രാർത്ഥനാ ഭാവുകങ്ങൾ! നീർച്ചാ ലിനരികെ നട്ടതും യഥാകാലം ഫലം തരുന്നതും ഇല കൊഴിയാത്തതുമായ വൃക്ഷം പോലെ അനേകർക്കു തണ ലായി ഈ നന്മ എന്നും നിലനിൽക്കട്ടെ!



# മഹത്ത്വ വസ്ത്രധാരണവും ക്രിസ്തുജനനാഘോഷവും

ഫാ. ഡോ. തോമസ് പ്രമോദ് ഒ.ഐ.സി

ക്രിസ്തുരഹസ്യങ്ങളാൽ സംജാതമായ രക്ഷാകര ജീവൻ മൂന്ന് ആവിഷ്ക്കാര സങ്കേതങ്ങളിലൂടെയാണ് സാറുഗിലെ വി.യാക്കോബ് അവതരിപ്പിക്കുന്നത്: മറിയം, ജോർദ്ദാൻനദി, പാതാളക്കോട്ട. ഈ മൂന്ന് ഗർഭപാത്രങ്ങളിലൂടെ ജീവന്റെ നവീകരണം ക്രിസ്തു സാധ്യമാക്കി. ജീവനും ജീവിതവും പരിത്രാണ കർമ്മത്തിലെ അപരിത്യജ ഘടകങ്ങളായി ഗർവ്വിത സ്ഥാനം പിടിച്ചു. ഹായേ എന്ന സുറിയാനിപദം ജീവനെന്നും രക്ഷയെന്നും ഉപലക്ഷിക്കുന്നുണ്ട്. രക്ഷ എന്നാൽ ദൈവീക ജീവന്റെ സമൃദ്ധിയാണ്. ആ ഉയിരിന്റെ മഹത്വവും ഉത്കർഷതയും രക്ഷണീയ കർമ്മങ്ങളിൽ മഹനീയസ്ഥാനം ഉൾക്കൊള്ളുന്നു. രക്ഷകൻ ജീവന്റെ ദാതാവും



പരിപോഷകനുമാണ്. വിമോചകൻ നിത്യജീവന്റെ വചസ്സുകളും കർമ്മങ്ങളും പ്രദാനം ചെയ്യുമ്പോൾ ചരിത്രത്തിൽ സംഭവ്യമായ ജീവന്റെ മുറിവുകൾ സുഖപ്പെടുത്തുകയും വന്നുഭവിച്ച ഊണബാധ്യതകൾ വീട്ടുകയും ചെയ്തു. ജീവൻ പ്രാപിച്ചത് ഒരു ബന്ധത്തിന്റെ പ്രകരണത്തിലായതിനാൽ പ്രസ്തുത വീഴ്ച്ചകൾ ഇടയാക്കിയ അകൽച്ചയും അന്തരവും ഉപശമനത്തിന് വിധേയമാക്കി രക്ഷകൻ പാരസ്പര്യതയുടെ പറുദീസ ദൈവസാദൃശ്യം സൃഷ്ടിച്ചെടുത്തു. മണ്ണും ദൈവവിശ്വാസവും സംയോജിപ്പിച്ച് ദൈവീക ജീവൻ പ്രാപ്യമാകുകയും അവിടെ ഭൂമിയും സ്വർക്ഷവും സമ്മേളിക്കുകയും ചെയ്തു. രക്ഷകൻ ഇരുലോകങ്ങളുടെയുംബന്ധുത്വകണ്ണിയായും ജീവന്റെ പരിപോഷകനായും കാലഘട്ടത്തിൽ മനുഷ്യജന്മമെടുത്തു.

### ദൈവസാദൃശ്യസൃഷ്ടിയുടെ നവീകരണം

ഉത്പത്തി 1/26, മനുഷ്യനെ സൃഷ്ടിയുടെ മകുടമായും മഹനീയ ജീവസത്വമായും അവതരിപ്പിക്കുന്നു. മഹത്വത്താലും ശോഭയാലും സൃഷ്ടിക്കപ്പെട്ടവൻ കല്പനലംഘനത്താൽ

ദൈവസാദൃശ്യത്തെ മങ്ങൽ ഏല്പിച്ചു. തേജസ്സോടുകൂടിയ ജീവന്റെ പരിപോഷണം അവിടെ ക്ഷയിച്ചു. ദൈവസാദൃശ്യത്തിന്റെ സ്വഭാവസവിശേഷതകൾക്ക് കൃത്യലോപം സംഭവിച്ചു. സൃഷ്ടിയിൽ സഹകാരിയാകുക മനുഷ്യന് പ്രാപ്യമായ അനന്യ ശേഷികളെ (ഭാവന, ചിന്ത, നിരൂപണം, ബുദ്ധി, ഓർമ്മ, മനസ്സ്)ആത്മീയ ശൈലിയിൽ നിർവഹിക്കുക സംസാര ശക്തി, സ്വതന്ത്രമനസ്സ് എന്നിവയെ അഭികാമ്യ രീതിയിൽ അഭ്യസിപ്പിക്കുക എന്നിങ്ങനെ ദൈവസാദൃശ്യസൃഷ്ടിയുടെ അതുല്യ വൈഭവം അവതരിപ്പിച്ചിരിക്കുന്നു. ആദ്യപതനത്തിൽ സംഭവ്യമായത് മേൽപ്പറഞ്ഞ ഉദ്ദിഷ്ടകാര്യങ്ങളുടെ ലംഘനമായിരുന്നു. ദൈവീക പദ്ധതിയുടെ കാര്യനിർവ്വഹണത്തിൽ മാനവൻ പരാജിതനായി. പറുദീസാ സ്ഥാപകനോടുള്ള ബന്ധത്തിൽ വിള്ളലുകൾ വീഴ്ത്തി. അവന്റെ കടങ്ങൾ വർദ്ധിച്ചു; ജീവന്റെ ശോഭ, അന്ധകാരപൂരിതമായി. പരിഹാരം ദൈവീക പദ്ധതിയുടെ, ഭാഗമായപ്പോൾ ഒരു തിരുപ്പിറവി അനിവാര്യമായി.ബഹിഷ്കൃതമായ പറുദീസായിലേക്കുള്ള പുന:പ്രവേശനത്തിന് ഒരു മനുഷ്യാവതാരം അഭിജാതമായ നിവാരണമായി. പവിത്രീകരണം, പ്രകാശീകരണം, ദൈവീകരണം എന്നിങ്ങനെയുള്ള മാനവന്റെ രക്ഷണീയ വ്യാപാരത്തെ ക്രമപ്പെടുത്തുന്നവാൻ ദൈവം എമ്മാനുവേൽ ആയിത്തീർന്നു. ദൈവസാദൃശ്യസൃഷ്ടിയുടെ മഹത്വീകരണത്തിന് രക്ഷകന്റെ തിരുജനനം നാന്ദികുറിച്ചു.

### രക്ഷയും പറുദീസാ പുന:പ്രവേശനവും

സുറിയാനി പിതാക്കന്മാർ പരിത്രാണത്തിന്റെ സാക്ഷാത്കരണം വിവരിക്കുന്നത് പറുദീസായിലെ പുന:പ്രവേശനമായിട്ടാണ്. ക്രിസ്തുവിന്റെ തിരുപ്പിറവി മുതൽ സംഭവ്യമായ മിശിഹാ രഹസ്യങ്ങൾ പറുദീസായിലേക്കുള്ള വഴിയും മാർക്ഷവും ആയിരുന്നു. രക്ഷയുടെ രഹസ്യങ്ങൾ ആഘോഷിക്കുവാനും അനസ്യൂതമാക്കുവാനും ക്രിസ്തു സ്ഥാപിച്ച സഭയും പറുദീസാസാദൃശ്യംഉൾക്കൊള്ളുന്നു.ആദം-ഹവ്വ ദമ്പതികൾക്ക് നഷ്ടമായ ഇടത്തേക്ക് ആയിരുന്നില്ല പ്രസ്തുത മടക്കയാത്ര. കിസ്തുവിനാൽ പുന:സ്ഥാപിക്കപ്പെട്ടതും നവീന ജീവവൃക്ഷത്തിൽ നിന്നും ഫലം ഭക്ഷിക്കാവുന്നതുമായ ഒരു സ്വർഗ്ഗോന്നതിയായിരുന്നുവത്. സംഭവ്യമാകാൻ പോകുന്ന യുഗാന്ത്യജീവിതക്രമം മാത്രമായിരുന്നില്ലയത്; പിന്നെയോ ഇന്നലെകളും ഇന്നുകളും നാളെകളും സമഗ്രത പ്രാപിച്ച പരിപൂർണതയുടെ വാസസ്ഥലമാണത്. ഭൂമിശാസ്ത്ര പരിധിയുടെ വാസസ്ഥലമായിട്ടല്ല പ്രസ്തുതയിടം വിവക്ഷിക്കുന്നത്. ദൈവവും മനുഷ്യനും പ്രകൃതിയും സമജ്ഞസമായി ആത്മീയതയിൽ സമ്മേളിക്കുന്ന ഒരു മഹോന്നത ജീവിതാവസ്ഥയാണിത്. ചരിത്രത്തിന്റെ ഏടുകൾക്ക് വിശുദ്ധമായ പടവുകളാണിത് സമ്മാനിക്കുന്നത്. ക്രിസ്തുവിനാൽ പ്രകാശിതമായ ഒരു ദൈവീക പദ്ധതിയുടെ തീർത്ഥാടനമായി അത് അവതരിപ്പിക്കപ്പെടുന്നു. അവിടെ മിശിഹായുടെ തിരുജനനം അദ്വിതീയമായ സ്ഥാനം സൃഷ്ടിച്ചു. ആദാമിനും സന്തതികൾക്കും നഷ്ട സൗഭാഗ്യങ്ങൾ തിരികെ കൊടുക്കുവാൻ ഒരു മനുഷ്യജന്മം ക്രിസ്തു സ്വീകരിച്ചു. അവിടെ ദൈവീക പദ്ധതിപ്രകാരമുള്ള സൃഷ്ടിയുടെ വീണ്ടെടുപ്പ്, പുതുക്കൽ, പുനരുദ്ധാരണം എന്നിവ സംഭവ്യമായി.

### വസ്ത്രധാരണ ദൈവശാസ്ത്രവും മനുഷ്യരൂപം ധരിക്കലും

വചനം മാംസമായി നമ്മുടെ ഇടയിൽ വസിച്ചു എന്ന യോഹന്നാന്റെ ദൈവശാസ്ത്രം, പൗരസ്ത്യ പിതാക്കന്മാർ വേറിട്ടശൈലിയിലാണ് സ്പഷ്ടഗ്രാഹ്യമാക്കിയത്. പ്രതീകാത്മക ഭാഷ (Symbolic Language) അവിടെ അധികമായി ഉപയോഗിക്കുമ്പോൾ വസ്ത്രധാരണം എന്ന അലങ്കാര പ്രയോഗം വൈശിഷ്ട്യമായി നിലക്കൊള്ളുന്നു. Shro എന്ന സെമിറ്റിക് പദം വസിക്കുക എന്ന് വാച്യാർത്ഥമാക്കുമ്പോൾ മറിയത്തിന്റെ ഗർഭപാത്രത്തിലും വിശുദ്ധീകരിക്കപ്പെട്ട തിരുശരീരരക്തങ്ങളിലും മേലുള്ള ദൈവസാന്നിദ്ധ്യവും ദൈവമഹത്വവും വ്യംഗ്യാർത്ഥമാകുന്നു. ഷെക്കീന (Shekhina) എന്ന പദം സൂചിതമാക്കുന്ന ദിവ്യസാന്നിദ്ധ്യവും മഹത്വീകരണവും ഇവിടെ ഉചിത നിരൂപണമാകുന്നു. വസ്ത്രധാരണം എന്നത് വസിക്കുക എന്നതിന്റെ ആലങ്കാരിക പ്രയോഗമാണ്. രക്ഷ എന്നാൽ വസ്ത്രധാരണമെന്നുള്ള അദ്വീതീയമായ സെമിറ്റിക് ദൈവശാസ്ത്ര ശൈലിയാണ് വിവക്ഷിക്കുന്നത്. ധരിക്കുക (put on), അഴിച്ചുമാറ്റുക (strip off) എന്നീ വസ്ത്രധാരണ പ്രയോഗങ്ങൾ സൃഷ്ടി, പതനം, മനുഷ്യാവതാരം(കിരമ്യീമശേീ എന്നതിന്റെ ഭാഷാ പ്രയോഗം) കൗദാശീക ജീവിതം, പുനരുദ്ധാരണം എന്നീ രക്ഷണീയ വ്യാപരങ്ങൾക്ക് ദൃഷ്ടാന്തങ്ങളാകുന്നു. പുന:വസ്ത്രധാരണം (Reclothing) എന്നത് പരിത്രാണ പ്രക്രിയയും സൂചിപ്പിക്കുന്നു. വസ്ത്രധാരണം ഒരുവൻ പ്രാപിക്കുന്ന ജീവിതാവസ്ഥയും അതിന്റെ മഹത്വപൂർണ്ണമായ അവസ്ഥയും പ്രസ്പഷ്ടമാക്കുന്നു. വസ്ത്രത്താൽ അഹറോൻ, ദൈവത്തെ പ്രതിനിധാനം ചെയ്ത് അവന്റെ മഹത്വം പ്രദർശിപ്പിച്ചു എന്നുള്ള പ്രസ്താവന വസ്ത്രത്തിന്റെ പ്രതിരൂപം വ്യക്തമാക്കുന്നു.

ശരീരം ധരിക്കുക (labesh pagro) എന്ന പ്രയോഗം ക്രിസ്തുവിന്റെ മനുഷ്യാവതാര രഹസ്യത്തിനുള്ളദൃഷ്ടാന്ത വർണ്ണനമാണ്. നിസിബിയൻ ഗീതങ്ങളിൽ വി. അപ്രേം ഇപ്രകാരം അവതരിപ്പിക്കുന്നു: ബലഹീനമായ ശരീരത്തെ ദൈവീകാലയമാക്കാൻ ക്രിസ്തു ശരീരം ധരിച്ചു (35/8). മിശിഹാ തന്റെ ദൈവത്വത്തിന്റെ മഹത്വ വസ്ത്രം അഴിച്ച്വെച്ച് (strip off) മനുഷ്യ ശരീരം ധരിച്ചു അഥവാ അതിനെ വാസയോഗ്യമാക്കി. നഷ്ടമായ മഹത്വവസ്ത്രം ആദാമിന് തിരികെ നൽകുവാനായിരുന്നു പ്രസ്തുത വസ്ത്രധാരണം

### വസ്ത്രധാരണ ദൈവശാസ്ത്രവും മനുഷ്യരൂപം ധരിക്കലും

വചനം മാംസമായി നമ്മുടെ ഇടയിൽ വസിച്ചു എന്ന യോഹന്നാന്റെ ദൈവശാസ്ത്രം, പൗരസ്ത്യ പിതാക്കന്മാർ വേറിട്ട ശൈലിയിലാണ് സ്പഷ്ടഗ്രാഹ്യമാക്കിയത്. പ്രതീകാത്മക ഭാഷ (Symbolic Language) അവിടെ അധികമായി ഉപയോഗിക്കുമ്പോൾ വസ്ത്രധാരണം എന്ന അലങ്കാര പ്രയോഗം വൈശിഷ്ട്യമായി നിലക്കൊള്ളുന്നു. 'Shro എന്ന സെമിറ്റിക് പദം വസിക്കുക എന്ന് വാച്യാർത്ഥമാക്കുമ്പോൾ മറിയത്തിന്റെ ഗർഭപാത്രത്തിലും വിശുദ്ധീകരിക്കപ്പെട്ട തിരുശരീര രക്തങ്ങളിലും മേലുള്ള ദൈവസാന്നിദ്ധ്യവും ദൈവമഹത്വവും വ്യംഗ്യാർത്ഥമാകുന്നു. ഷെക്കീന (Shekhina) എന്ന പദം സൂചിതമാക്കുന്ന ദിവ്യസാന്നിദ്ധ്യവും മഹത്വീകരണവും ഇവിടെ ഉചിത നിരൂപണമാകുന്നു. വസ്ത്രധാരണം എന്നത് വസിക്കുക എന്നതിന്റെ ആലങ്കാരിക പ്രയോഗമാണ്. രക്ഷ എന്നാൽ വസ്ത്രധാരണമെന്നുള്ള അദ്വീതീയമായ സെമിറ്റിക് ദൈവശാസ്ത്ര ശൈലിയാണ് വിവ



ക്ഷിക്കുന്നത്. ധരിക്കുക (put on), അഴിച്ചുമാറ്റുക (strip off) എന്നീ വസ്ത്രധാരണ പ്രയോഗങ്ങൾ സൃഷ്ടി, പതനം, മനുഷ്യാവതാരം(Incarnation എന്നതിന്റെ ഭാഷാ പ്രയോഗം) കൗദാശീക ജീവിതം, പുനരുദ്ധാരണം എന്നീ രക്ഷണീയ വ്യാപരങ്ങൾക്ക് ദൃഷ്ടാന്തങ്ങളാകുന്നു. പുന:വസ്ത്രധാരണം (Reclothing) എന്നത് പരിത്രാണ പ്രക്രിയയും സൂചിപ്പിക്കുന്നു. വസ്ത്രധാരണം ഒരുവൻ പ്രാപിക്കുന്ന ജീവിതാവസ്ഥയും അതിന്റെ മഹത്വപൂർണ്ണമായ അവസ്ഥയും പ്രസ്പഷ്ടമാക്കുന്നു. വസ്ത്രത്താൽ അഹറോൻ, ദൈവത്തെ പ്രതിനിധാനം ചെയ്ത് അവന്റെ മഹത്വം പ്രദർശിപ്പിച്ചു എന്നുള്ള പ്രസ്താവന വസ്ത്രത്തിന്റെ പ്രതിരൂപം വ്യക്തമാക്കുന്നു.

ശരീരം ധരിക്കുക (labesh pagro) എന്ന പ്രയോഗം ക്രിസ്തുവിന്റെ മനുഷ്യാവതാര രഹസ്യത്തിനുള്ളദൃഷ്ടാന്ത വർണ്ണനമാണ്. നിസീബിയൻ ഗീതങ്ങളിൽ വി. അപ്രേം ഇപ്രകാരം അവതരിപ്പിക്കുന്നു: ബലഹീനമായ ശരീരത്തെ ദൈവീകാലയമാക്കാൻ ക്രിസ്തു ശരീരം ധരിച്ചു (35/8). മിശിഹാ തന്റെ ദൈവത്വത്തിന്റെ മഹത്വ വസ്ത്രം അഴിച്ച്വെച്ച് (strip off) മനുഷ്യ ശരീരം ധരിച്ചു അഥവാ അതിനെ വാസയോഗ്യമാക്കി. നഷ്ടമായ മഹത്വവസ്ത്രം ആദാമിന് തിരികെ നൽകുവാനായിരുന്നു പ്രസ്തുത വസ്ത്രധാരണം .

ആദാമിന്റെ ശരീരം വരുത്തിയ വിനാശത്തെ സ്വന്തം ശരീരത്താൽ ക്രിസ്തു സംരക്ഷിച്ചു(ലായമഹാ) എന്ന് അപ്രേമിന്റെ തിരുപ്പിറവി ഗീതങ്ങൾ(23/13) വ്യക്തമാക്കുന്നു. കല്പന ലംഘനത്താൽ ആദിമ മനുഷ്യന് മഹത്വവസ്ത്രം നഷ്ടമായി. എന്നാൽ മനുഷ്യാവതാരത്തിലൂടെ ക്രിസ്തു അതിനെ ദൈവവാസയോഗ്യമാക്കുന്നു. അവനെ ആദ്യ വാസസ്ഥലത്ത് പ്രതിഷ്ഠിക്കുന്നു. മഹത്വവസ്ത്രധാരണത്തിലൂടെ മാനവകുലത്തിന് രക്ഷയുടെ ജീവൻ പ്രദാനം ചെയ്യുന്നു. ഇവിടെ ദൈവ- മനുഷ്യബന്ധത്തിന്റെ പുനരാഘോഷവും സ്വർക്ഷ ഭൂമിയുടെ പാരസ്പര്യതയും സംഭവ്യമാകുന്നു. പുൽക്കൂട്ടിലെ പിള്ളക്കച്ച ആദാമിന് സംഭവിച്ച അപകർഷതാബോധവും(നഗ്നനാണെന്നുള്ള ചിന്ത) അത്തിയിലകളാലുള്ള വസ്ത്രധാരണവും ഇല്ലായ്മചെയ്യുന്ന, രക്ഷാകര കർമ്മം പ്രത്യേകമാം വിധം സൂചിതമാക്കുന്നു. ആദാമിന്റെ നഗ്നതമാറ്റാൻ വന്നവൻ തന്റെ മനുഷ്യജന്മത്താൽ അവന്റെ മുറിവുകൾ സുഖമാക്കി, മഹത്വത്തിന്റെ വസ്ത്രം നൽകി. അവൻ പകരം ചേർത്ത്വെച്ച അത്തിമരം ഉണക്കി (മത്താ 21/2021).ഇനിയും നഗ്നത മറക്കാൻ അത്തി ഇല ആവശ്യമില്ല. ആദം അവന്റെ മഹത്വത്തിലേക്ക് പ്രവേശിച്ചിരിക്കുന്നു.

**മഹത്വത്തിന്റെ/പ്രകാശത്തിന്റെ വസ്ത്രം (Estal shubho)**

സൃഷ്ടികർമ്മം രക്ഷാകരവ്യാപാരം എന്നിവ വിശദമാക്കുവാൻ സുറിയാനി പിതാക്കന്മാർ പ്രത്യേകമായും പൗരസ്ത്യപിതാക്കന്മാർ പൊതുവെയും ഉപയോഗിക്കുന്ന ദൃഷ്ടാന്താവതരണമാണ് മഹത്വത്തിന്റെ അഥവാ പ്രകാശത്തിന്റെ വസ്ത്രം. ക്രിസ്തീയ ദൈവശാസ്ത്രജ്ഞൻമാർക്ക് മുമ്പു തന്നെ പ്രസ്തുത പ്രയോഗം നിലനിന്നിരുന്നു. ഉത്പത്തി പുസ്തകത്തിന്റെ (3/21) യഹൂദ വ്യാഖ്യാനയടിസ്ഥാനമാക്കിയാണ് സുറിയാനി പിതാക്കന്മാർ ഈ ശൈലി ഉപയോഗപ്രദമാക്കിയത്. യഹൂദ നിർവ്വചനപ്രകാരം(Jewish Midrash Rabba) ഉത്പത്തി 3/21 ൽ വിവരിക്കപ്പെടുന്ന വസ്ത്രധാരണം, പാപകൃത്യത്തിന് മുമ്പുള്ള അവസ്ഥയും പ്രകാശത്തിന്റെ വസ്ത്രവുമാണ്. ഉടയാടയും പ്രകാശവും (Garment of Skin and Garment of Light) ഹെബ്രായ പദപ്രയോഗങ്ങളുടെ അക്ഷരക്കൂട്ടങ്ങളിൽ സാമ്യത പുലർത്തുന്നു. മഹത്വത്തിന്റെ അഥവാ പ്രകാശത്തിന്റെ വസ്ത്രമെന്ന പ്രയോഗം ക്രിസ്തീയ ദൈവശാസ്ത്രത്തിൽ പ്രചുര പ്രചുരമാക്കിയ വി. അപ്രേം ഇപ്രകാരം വിവരിക്കുന്നു: ആദവും ഹവ്വായും നഗ്നരായിരുന്നു. പക്ഷെ ലജ്ജിതരായിരുന്നില്ല; കാരണം അവർ പൊതിയപ്പെട്ടിരുന്നത് മഹത്വവസ്ത്രത്താലായിരുന്നു. എന്നാൽ ഈ മഹത്വം അവരിൽ നിന്നും എടുക്കപ്പെട്ടപ്പോൾ (നിയമത്തിന്റെ ലംഘനത്തിൽ) അവർ ലജ്ജിതരായി. കാരണം, മഹത്വം ഉരിഞ്ഞ് മാറ്റപ്പെട്ടിരുന്നു. അപ്പോൾ അവർ ഇലകൾ സ്വീകരിച്ചു (Commentary on Gen 2/14).

മഹത്വത്തിന്റെ സെമിറ്റിക് പദമായ ശുബഹോ , പ്രസ്തുത പ്രയോഗത്തിന് വിശാലയർത്ഥങ്ങൾ പ്രദാനം ചെയ്യുന്നു. ശുബഹോ എന്നാൽ മഹത്വമെന്നും സ്തുതിയെന്നും സാരമാകുമ്പോൾ, സൂചകമാകുന്നത് ദൈവസ്തുതിയുടെ അർപ്പണമാണ്. അതായത് മഹത്വവസ്ത്രത്താൽ മാനവൻ ആരാധകൻ (Homo Adorans) എന്ന സംജ്ഞക്ക് അർഹനാകുന്നു. മാലാഖമാർക്കടുത്ത സ്തുതിപ്പിന്റെ ജീവിതമാണത്. ആരാധന മാനവന്റെ വിളിയും ദൗത്യവുമായി പ്രസ്തുത പ്രയോഗം അവതരിപ്പിക്കുന്നു. ദൈവീക ജീവന്റെസമൃദ്ധി ആരാധനയിലൂടെയാണ് സ്വന്തമാക്കേണ്ടത്. മഹത്വപ്പെടുത്തലിലൂടെ മാലാഖമാർ പ്രകാശിതരാകുന്നതിനാൽ, പ്രകാശീകൃതമായ ഒരു ആത്മീയ ശൈലി മഹത്വ വസ്ത്രം വ്യക്തമാക്കുന്നു. പറുദീസായിലെ ആരാധന അനുഭവ കൂട്ടായ്മയ്ക്ക് ജന്മം നൽകുന്നു.

മഹത്വവസ്ത്രങ്ങളാലാണ് പ്രസ്തുത ഐക്യം സാധ്യമാകുന്നത്. ക്രിസ്തുവിന്റെ മനുഷ്യാവതരണത്താൽ മഹത്വവസ്ത്രം തിരികെ ലഭിച്ചപ്പോൾ, ദൈവസൃഷ്ടി, ആരാധകനായും പുരോഹിതനായും പുന:പ്രതിഷ്ഠിക്കപ്പെട്ടു. പ്രകാശ വസ്ത്രത്താൽ പറുദീസായുടെ പുന:പ്രവേശനവും ആരാധനയുടെ ആഘോഷവും പുനരാരംഭിച്ചു. പാപത്താൽ മാനവൻ പിശാചിന്റെ അടിമയായപ്പോൾ മഹത്വത്തിന്റെ നാവ് അവൻ അപഹരിച്ചു. എന്നാൽ തിരുപ്പിറവിയിലൂടെ ക്രിസ്തു ആരാധനയുടെ സംഗീതം മാലോകരെ പഠിപ്പിച്ചു. മഹത്വവസ്ത്രത്താൽ സൃഷ്ടി, ആരാധനയുടെ മനുഷ്യനായപ്പോൾ പൂർവ്വസ്ഥിതിയിലുള്ള ഐക്യം പുന:സ്ഥാപിക്കപ്പെട്ടു. അവിടെ മാലാഖമാർക്കടുത്ത വിശുദ്ധിയും ഉണർവ്വും ആരാധകനിൽ സംഭവ്യമായി. സ്തുതിയുടെ പ്രകരണം ആത്മാവിന്റെ വിശ്വസ്ത ഉത്തരവാദിത്വമായി വി. അപ്രേം വിശ്വാസഗീതങ്ങളിൽ വിവരിക്കുന്നു: എന്റെ കർത്താവേ നിന്റെ സ്തുതിയിൽ നിന്ന് എന്റെ വീണയ്ക്ക് എങ്ങനെ വിശ്രമിക്കാനാകും? ഞാൻ എങ്ങനെ എന്റെ നാവിനെ അവിശ്വസ്തത അഭ്യസിപ്പിക്കും? (14/9). അപ്രകാരം തിരുപ്പിറവിയിൽ സംഭവ്യമായ മഹത്വവസ്ത്രധാരണത്താൽ മനുഷ്യന് പുത്തൻ അന്തസ്സും ജീവിതലക്ഷ്യവും അസ്ഥിത്വഭാവവും ലഭ്യമായി. അവന്റെ യുഗാന്ത്യോന്മുഖ ജീവിതശൈലിക്ക് അത് നവീന രൂപഭാവം നല്കി. മഹത്വവസ്ത്രം, ക്രിസ്തുവിന്റെ മനുഷ്യവതാരത്താൽ സംഭവ്യമായപ്പോൾ പ്രസ്തുത ആലങ്കാരിക പ്രയോഗം തിരുജനന ആഘോഷത്തിന് വർണ്ണശബളത നൽകുന്നു. തിരുപ്പിറവിയുടെ സന്ദേശത്തിന്അനന്യമായ സൂചിതാർത്ഥങ്ങൾ അത് സമ്മാനിക്കുന്നു.

### ദൈവീകരണത്തിലേക്കൊരു ആഹ്വാനം

ദൈവീകരണമെന്ന ക്രിസ്തീയ ജീവിതലക്ഷ്യത്തിന് വ്യക്തമായ കർമ്മപദ്ധതി ലഭ്യമായത് തിരുജനനത്തിലൂടെയാണ്. ദൈവസാദൃശ്യത്തിൽ സൃഷ്ടിക്കപ്പെട്ട മനുഷ്യൻ ദൈവീക സ്വഭാവങ്ങളിൽ പങ്കൊള്ളാൻ ബാധ്യസ്ഥനാണ്. തിരുപ്പിറവിയുടെ മഹത്വവസ്ത്രാലങ്കാരത്താൽ ഭക്തർ ക്രിസ്തുവാഹകരും (ഇവൃശൈ്വീൃലെ) ആത്മവാഹകരുമായി (ജിലൗാമഴീൃവീൃലെ) ശോഭിക്കുന്നു. ജീവദാതാവായ പരിശുദ്ധാത്മാവ് ഭക്തരെ പറുദീസയുടെ സൗരഭ്യമാക്കിമാറ്റുന്നു. മഹത്വവസ്ത്രത്താൽ സംഭവ്യമാകുന്ന ആരാധനയിൽ, ജീവിതം സുഗന്ധവാസനയാൽ നിറയപ്പെടുന്നു. വെളിപാട് പുസ്തകം(5/8) സാക്ഷിക്കുന്ന പ്രകാരം സ്തുതിയുടെ വീണയും ധൂപാർപ്പണത്തിന്റെ കലശങ്ങളും പരിമള ദ്രവ്യം വിതറുകയാണ്. പ്രകാശിത വസ്ത്രത്താൽ ദൈവീക നന്മകളിലേക്ക് ഭക്തർ സാമിപ്യത്തിലാകുന്നു. വിശ്വാസഗീതങ്ങളിൽ (5/17) വി. അപ്രേം ഓർമ്മപ്പെടുത്തുന്നു: അവൻ നമുക്ക് ദൈവത്വം തന്നതിനാൽ നാമവന് മനുഷ്യത്വം കൊടുത്തു. മഹത്വ വസ്ത്രം ദൈവീകമായ ഒരു മുദ്ര, ആത്മാവിൽ മുദ്രണം ചെയ്യുന്നു. ദൈവത്തിന്റെ ആലയമായി ജീവിതം വിശുദ്ധീകരിക്കപ്പെടുകയാണിവിടെ. രൂപാന്തരീകരണത്തിന്റെ പ്രകാശീകരണമാണ് ഇവിടെ സംഭവ്യമാകുന്നത്. ദൈവീകരണമെന്നാൽ വിശുദ്ധീകരണത്തിന്റെ പുന:വസ്ത്രധാരണമെന്നുള്ള സുഭാഷിതം ഇവിടെ യുക്തമാകുന്നു. വസ്ത്രം ധരിക്കൽ എന്നത് വിവക്ഷിക്കുന്നത് ഒരു പുതിയ ജീവിതാവസ്ഥയാണ്. തിരുപ്പിറവി സമ്മാനിക്കുന്ന ദൈവീകരണമെന്ന പ്രക്രിയ ഭൗതീകതയുടെ അഴിച്ച് മാറ്റലും ആത്മീയതയുടെ ധരിക്കലുമാണ്. വസ്ത്രമെന്ന ആലങ്കാരിക പ്രയോഗം ദൈവീകതയും മാനുഷികതയും ചേർന്നുള്ള ഒരു സമഗ്രത വ്യക്തമാക്കുന്നു. തന്റെ ദൈവീകതയെ മറക്കാനുള്ള ആവരണമായി ക്രിസ്തു മനുഷ്യരൂപം സ്വീകരിച്ചുവെന്ന് വി. അപ്രേം സാക്ഷ്യപ്പെടുത്തുന്നു (തിരുജനന ഗീതങ്ങൾ 73). ആ ആവരണം ദൈവാധിവാസത്തിന്റെ (Indwelling) കൂടാരമാകുന്നു. നാമാകട്ടെ പരിശുദ്ധാത്മാവിന്റെ ആലയവുമാകുന്നു(1 കോറി 6/19).

### മാനവികതയുടെ മഹത്വീകരണം

ശരീരം ക്രിസ്തുവിന്റെ വസ്ത്രം എന്നാണ് വി അപ്രേമിന്റെ ദൈവശാസ്ത്രം. തിരുപ്പിറവിയിൽ സ്വീകരിച്ച മനുഷ്യശരീരവും വി.കുർബാനയിലെ തിരുശരീരവും രക്ഷകന്റെ ഇരു ശരീരങ്ങളായി സിറിയായിലെ എഴുത്തുകാരൻ കുറിച്ചിരിക്കുന്നു (സഭാഗീതങ്ങൾ 42/1). മനുഷ്യകുലത്തിന്റെ പരിത്രാണത്തിന് അവൻ നമ്മുടെതന്നെ ശരീരം സ്വീകരിച്ചു. ക്രിസ്തു നമ്മുടെ ശരീരം ധരിച്ചപ്പോൾ നാം അവന്റെ ശക്തി ധരിക്കുന്നു. ക്രിസ്തുവിന്റെ ആത്മാവ് നമ്മുടെ ശരീരത്തെ പവിത്ര ആലയമാക്കിയിരിക്കുന്നു. കല്പന ലംഘനത്താൽ സംഭവ്യമായ അപമാനത്തിൽ നിന്നും മർത്ത്യശരീരത്തെ അവൻ മഹത്വീകരിച്ചു. ആദ്യപാപത്തിൻ ഫലമായി കടന്ന് വന്ന മുറിവുകൾ അവൻ സുഖപ്പെടുത്തി. ആദാം-ക്രിസ്തു സൂചകോപദേശവും (Typology) ഹവ്വ-മറിയം താരതമ്യ ചിന്തകളും ദൈവശാസ്ത്രത്തിൽ പഠനവിഷയമാകുമ്പോൾ ക്രിസ്തുവും മറിയവും മനുഷ്യശരീരത്തിന്റെ മഹനീയ ഭാവങ്ങളെയാണ് മഹത്വീകരിക്കുന്നത്. പറുദീസായിലെ കാഴ്ചകൾ ആദാമിന്റെ നേത്രങ്ങൾക്ക് പ്രലോഭനം നല്കിയപ്പോൾ, മരുഭൂമിയിലെ പ്രലോഭകന്റെ വശ്യഭാവങ്ങൾക്ക് ക്രിസ്തുവിന്റെ മിഴികൾ ഇഷ്ടഭാവം നൽകിയില്ല. ആയതിനാൽ മാനവന്റെ നയനങ്ങൾ, ദിവ്യസൗന്ദര്യാസ്വാദനം പ്രദാനം ചെയ്യാൻ നിന്റെ കണ്ണുകൾ പ്രകാശിതപൂരിതമാകണമെന്ന് നസ്രായൻ ഉദ്ബോധിപ്പിക്കുകയും ചെയ്തു. ഹവ്വായുടെ കർണ്ണങ്ങൾ കല്പന ലംഘനത്തിന് ഇടയായപ്പോൾ മറിയത്തിന്റെ കാതുകൾ നല്ല കേൾവിക്കും വചനത്തിന്റെ മാംസംധരിക്കലിനും ഇടയായി. അപ്രകാരം തിരുജനനത്തിന്റെ മംഗളവാർത്തകൾ ഒരു പുത്തൻ നരവിജ്ഞാനിയവും അദ്ധ്യാത്മികതയും പ്രദാനം ചെയ്യുന്നു.

### വിശുദ്ധീകരണ നിറവിൽ ഒരു മരിയഭക്തി

വി. അപ്രേമിന്റെ കന്യകാത്വഗീതങ്ങളും തിരുജനനകീർത്തനങ്ങളും ദൈവസാന്നിദ്ധ്യം അവകാശപ്പെടുന്ന വിശുദ്ധ ജീവിതം വർണ്ണിക്കുന്നു. സ്വർഗ്ഗോന്നതിയുടെ ചിറകുകളായി കന്യാകത്വം വിശേഷിക്കുമ്പോൾ തിരുജനന രഹസ്യങ്ങളിൽ സുപ്രധാന പങ്ക് വഹിച്ചു മറിയമെന്ന ദൈവമാതാവിന്റെ പുകഴ്ച്ചകൾ പ്രത്യേകമാംവിധം രേഖപ്പെടുത്തുന്നു. ക്രിസ്തു പുനരാവിഷ്കരിച്ച മഹത്വവസ്ത്രം പ്രഥമസ്ഥാനിയായി സ്വീകരിച്ചത് മറിയമെന്ന് വി. അപ്രേം പ്രസ്താവിക്കുന്നു (തിരുപ്പിറവി കീർത്തനം 16/11). അവൾ ദൈവീകരണമെന്ന രക്ഷാകര പദ്ധതിയോട് സർവ്വാത്മനാ സഹകരിച്ചു. ഒരു അമ്മക്കിളിയായി മറിയത്തെ വർണ്ണിക്കുമ്പോൾ റാഹേഫ് എന്ന പദപ്രയോഗം ധ്യാനവിഷയമാക്കുന്നു. അടയിരിക്കുക, വട്ടമിട്ട് പറക്കുക എന്നിങ്ങനെ പ്രസ്തുത സുറിയാനി പദം സാരഗർഭമാകുമ്പോൾ, പരിശുദ്ധാത്മാവിന്റെ ആവസിപ്പായും അത് വ്യംഗ്യാർത്ഥമാകുന്നു. തിരുജനന പ്രക്രിയയിലും മറിയത്തിന്റെ ജീവിതത്തിലും

സംഭവ്യമായ റൂഹാ ആവസിപ്പാണിവിടെ ഇതിവൃത്തമാകുന്നത്. റാഹേഫിന്റെ വിശാലയർത്ഥങ്ങളായ കരുണ, ആർദ്രത, പരിചരണം എന്നിവ മറിയത്തിന്റെ മാതൃഭാവങ്ങളും പ്രസ്പഷ്ടമാക്കുന്നു. മറിയം ദൈവവചനത്തിന്റെ ഉപാസകയായി അവളുടെ കാതുകൾ തുറന്നു. വചനം മാംസമാകുന്നതിന് വേണ്ടി അവളുടെ കർണ്ണങ്ങൾ പ്രവേശന കവാടങ്ങളാക്കി. കന്യകാത്വജീവിതത്തെ പ്രതീകമാക്കുന്ന അഗ്നിയുടെ സാന്നിദ്ധ്യം മറിയത്തിന്റെ ആത്മവിശുദ്ധീകരണവും ചൈതന്യവും വ്യക്തമാക്കുന്നു. അപ്രകാരം തിരുപ്പിറവിയുടെ സുവിശേഷം, മറിയത്തിന് സ്തോത്രഗീതം ആലപിക്കുവാൻ സജ്ജികൃതമാകുന്നു. ഭാഗ്യവതിയായ ആ മാതൃഭാവത്തെ വിശുദ്ധ സഭ അനർഗളതയുടെ വാക്കുകളാൽ തിരുപ്പിറവി വേളയിൽ ശ്ലാഘിക്കുന്നു.

### ശൂന്യവല്ക്കരണവും ജീവിത ഉത്കർഷതയും

ക്രിസ്തുവിന്റെ തിരുപ്പിറവിയും ദൈവീകരണവും തമ്മിലുള്ള പാരസ്പര്യത വി. ക്രിസോസ്റ്റോം ഇപ്രകാരം വിവരിക്കുന്നു: ശൂന്യവല്ക്കരണത്തിന്റെ ഏറ്റവും താഴ്ന്നപ്രതലത്തിലേക്ക് ക്രിസ്തു അവരോഹണം ചെയ്തപ്പോൾ, മാനവൻ അഭ്യുദയത്തിന്റെ മഹോന്നതതലത്തിലേക്ക് ആരോഹണം ചെയ്തു. വിണ്ണിൽ ഇരുന്നവൻ മണ്ണിലേക്ക് ഇറങ്ങിയപ്പോൾ സ്വയം താഴ്ത്തപ്പെടലിന്റെ ഏറ്റവും ഉദാത്ത മാതൃകയായി. ആദംവംശത്തിന് വേണ്ടി ബലഹീനമായ ശരീരം ധരിച്ചുകൊണ്ട് ദൈവത്തിന്റെ ഏകജാതൻ കന്യകയിൽ നിന്ന് ജാതം ചെയ്തത് മാനവനെ ദൈവത്തിലേക്ക് ഉയർത്തുവാനാണെന്നും വി. ഹിലാരിയും പ്രസ്താവിക്കുന്നു. തിരുജനനം അവതരിപ്പിക്കുന്ന ആദ്ധ്യാത്മികതയിൽ ഒരു ശൂന്യവല്ക്കരണവും ഒരു ഉത്ക്കർഷതയും നിലനിൽക്കുന്നു. ക്രിസ്തു ശൂന്യവല്ക്കരിച്ചത് തന്റെ ദൈവീക മഹത്വമാണെങ്കിൽ മാനവൻ ഉപേക്ഷിക്കേണ്ടത് പഴമയുടെ ഒരു ജീവിതശൈലിയാണ്. ബേത്‌ലഹേമിലെ ആ ശൂന്യവല്ക്കരണം, അനുദിന അദ്ധ്യാത്മിക കർമ്മങ്ങളിലും ഉപാസനകളിലും സംഭവ്യമാകുന്നു. ക്രിസ്തുവിന്റെ (kenosis) എളിമപ്പെടൽ ആരാധകന്റെ ഉയർത്തപ്പെടലിനും (prokope) സ്വാധീന ശക്തിയാകുന്നു. പ്രസ്തുത പ്രക്രീയകളിലാണ് സ്വർക്ഷവും ഭൂമിയും സമ്മേളിക്കുന്നതും ഒരു ദൈവീക പദ്ധതി സാക്ഷാത്ക്കരിക്കുന്നതും. ഉയർത്തപ്പെടാൻ നമ്മിൽ നിന്നും ഒരു സഹകരണം (Synergetic Assent) ആവശ്യമായിരിക്കുന്നു. ഉന്നതമായ വീക്ഷണങ്ങളും സ്വഭാവകൃത്യങ്ങളും തിരുപ്പിറവിയുടെ സന്ദേശം പകർന്ന് നൽകുന്നു.

### അനുതാപം ആവശ്യപ്പെടുന്ന ആഘോഷം

'Fast preceds the Feast' എന്നൊരു ആരാധനനിയമം പൗരസ്ത്യആദ്ധ്യാത്മീകതയുടെ സവിശേഷതയാണ്. സഭാ ജീവിതത്തിന്റെ കാതലായ ക്രിസ്തു സംഭവങ്ങളുടെ ആഘോഷത്തിന് നാന്ദി കുറിക്കുന്നത് നോമ്പും വർജ്ജനയുമാണ്. ക്രിസ്തീയ ആദ്ധ്യാത്മീകത ഒരു പ്രതീക്ഷയും തയ്യാറെടുപ്പുമാണെങ്കിൽ അനുതാപം അവിടെ പ്രഥമസ്ഥാനം നിലനിർത്തുന്നു. അനുതാപം ക്രിസ്തീയ ജീവിതത്തിന്റെ ആരംഭവും ക്രിസ്താനുകരണത്തിന്റെ മാർക്ഷവുമാണ്. സ്വർക്ഷരാജ്യത്തിന്റെ ലക്ഷ്യസാധൂകരണത്തിന്റെ പ്രവേശന സാധകമാണത്. ഭൗമീകതയുടെ പരിമിതാവസ്ഥകളെ അതിജീവിക്കുവാനുള്ള ആത്മീയ വ്യവഹാരങ്ങളാണ് അനുതാപം യാഥാർത്ഥമാക്കുന്നത്. നോമ്പും വർജ്ജനയും അനുതാപത്തിന്റെ പ്രവർത്തനശൈലികളാണ്. പരിത്രാണത്തിനും പ്രകാശീകരണത്തിനുമായുള്ള അനുതാപത്തിന്റെ നോമ്പ് ഇവിടെ പ്രസക്തമാകുന്നു. ക്രിസ്തുവിന്റെ രക്ഷകര സന്ദേശങ്ങൾ ഉൾക്കൊള്ളുവാനും എമ്മാനുവേൽ അനുഭവം ഹൃത്തിൽ സംഭവ്യമാകുവാനും ക്രിസ്തുമസ് നോമ്പ്കാലം ഭക്തരെ സഹായിക്കുന്നു. നോമ്പുകാലം നിഷ്കർഷിക്കുന്ന ഒരു ഉണർവ്വും ഭക്തിയും ഇത്തരണത്തിൽ യാഥാർത്ഥ്യമാകണം. അത് സ്വർക്ഷോന്നതി പ്രാപിക്കാൻ ഭക്തരെ സഹായിക്കുന്നു. നോമ്പുകാലം സത്യവിശ്വാസവും അതിന്റെ പ്രഘോഷണവും സംജാതമാക്കുന്നു. ദൈവീകസാന്നിദ്ധ്യത്തിലുള്ള വിജയവും തിന്മയുടെ ശക്തിയുടെ പരാജയവും ഇവിടെ അന്തർലീനമാകുന്നു. ജീവിതമുന്നേറ്റത്തിൽ സംഭവ്യമാകുന്ന ആത്മീയ കടങ്ങൾ പരിഹരിക്കുവാനും വ്യതിചലനത്തിന്റെ മുറിവുകൾ സൗഖ്യമാക്കുവാനും നോമ്പ് മാർക്ഷമാകുന്നു. പറുദീസായുടെ സൗഭാഗ്യങ്ങൾ പ്രാപിക്കുവാൻ അത് ലക്ഷ്യം വെയ്ക്കുന്നു. മനസ്സ് തപം ചെയ്യാൻ പ്രാപ്തമായ ഒരു മരുഭൂമി സൃഷ്ടിക്കലാണ് നോമ്പനുഷ്ഠാനം. പിതൃഭവനത്തേക്കുള്ള തീർത്ഥയാത്രക്ക് നോമ്പ് വേഗത വർദ്ധിപ്പിക്കുന്നു.

### ഉപസംഹാരം

തിരുപ്പിറവിയുടെ സന്ദേശം വി. പൗലോസ് അപ്പസ്തോലൻ സുവ്യക്തമാക്കുന്നു: ക്രിസ്തുവിനോട് ഐക്യപ്പെടുവാൻ ക്രിസ്തുവിനെ ധരിക്കുവിൻ (ഗലാ 3/27). മഹത്വവസ്ത്രങ്ങളുടെ പുന:ധരിക്കൽ സാധ്യമാക്കിയ ക്രിസ്തുവിന്റെ തിരുജനനാഘോഷം അപ്രകാരം ഒരു രൂപാന്തരീകരണത്തിനും മാമോദിസായുടെ വാഗ്ദാന പൂർത്തീകരണത്തിനും ആരാധകരെ സജ്ജരാക്കുന്നു. രക്ഷയുടെ തീർത്ഥാടകരാകാനുള്ള ദൈവസാദൃശ്യസൃഷ്ടിയുടെ നവീകരണം ഇത്തരണത്തിൽ ഇതിവൃത്തമാകുകയാണ്. പറുദീസായുടെ ദൈവ-മനുഷ്യ ഐക്യം തിരുപ്പിറവി വിഭാവനം ചെയ്തിരിക്കുന്നു. പ്രകാശിത വസ്ത്രങ്ങളാൽ, ദൈവീകമായ വാസമുറപ്പിക്കുവാനും മർത്ത്യശരീരത്തെ ദൈവാലയമാക്കുവാനും പ്രസ്തുത ആഘോഷം ഭക്തരെ ആഹ്വാനം ചെയ്യുന്നു. പവിത്രീകരണം, പ്രകാശീകരണം, ദൈവീകരണം എന്നീ ആത്മീയ പ്രക്രിയകളിൽ തീർത്ഥാടകരാകുവാനും മറിയമെന്ന മാതൃസ്നേഹത്തിന്റെ ആത്മീയസംസ്കൃതി ഉൾക്കൊള്ളുവാനും ഈ തിരുനാൾ ആഘോഷം ഇടയാക്കുന്നു. ആത്മീയ മുന്നേറ്റത്തിൽ സ്വയം ശൂന്യവല്ക്കരണവും ജീവിത ഉത്കർഷവും അനുതാപത്തിന്റെ പടവുകൾ പ്രദാനം ചെയ്യട്ടെ. മാനവന് സ്വർക്ഷീയ സൗഭാഗ്യം പകർന്ന് നല്കിയ ദൈവപുത്രന്റെ മനുഷ്യാവതാരം ആശ്ചര്യം തന്നെ: ദൈവം പൂഴിയിലേയ്ക്ക് താണിറങ്ങിയതും അതിനെ ജീവൻകൊണ്ട് അലങ്കരിച്ചതും സ്വാതന്ത്രത്താൽ ഉയർത്തിയതും തന്റെ സ്നേഹം കാട്ടാൻ തന്റെ പുത്രനെ നൽകിയതും ആശ്ചര്യം തന്നെ ( വി. അപ്രേം , വിശ്വാസ ഗീതങ്ങൾ 46/11) .



Wishing You Merry Christmas

Bethany Sisters
Pathanamthitta Province

# മനുഷ്യാവതാരം

## ദൈവത്തിന്റെ സ്നേഹ സമ്മാനം

**ഫാ. ഡോ. ജോളി കരിമ്പിൽ**



ക്രിസ്തുമസ് തിരുനാളിൽ ദൈവം മനുഷ്യനായി പിറന്നു എന്ന മഹാസംഭവത്തെ നാം ആഘോഷിക്കുന്നു. ദൈവം എന്തിന് മനുഷ്യനായി എന്ന ചോദ്യത്തിന് പൊതുവേ നാം കേൾക്കുന്ന ഉത്തരം - പാപം മൂലം തന്നിൽ നിന്ന് അകൽച്ചയിലായിരുന്ന മനുഷ്യനെ രക്ഷിക്കുന്നതിന് ദൈവം മനുഷ്യനായി പിറന്നു എന്നാണ്. വിശുദ്ധ ഗ്രന്ഥത്തിലും നമ്മുടെ ആരാധനക്രമത്തിലെ പ്രാർത്ഥനകളിലും നാം ഇത് വളരെ വ്യക്തമായി കാണുന്നു. എന്നാൽ, മനുഷ്യന്റെ പാപമാണോ മനുഷ്യാവതാരത്തിന്റെ ഏക കാരണം എന്ന ചോദ്യത്തിന് ഉത്തരമായി ചരിത്രത്തിൽ രണ്ട് വിചാരധാരകൾ കാണാൻ കഴിയും. രക്ഷകൻ പാപത്തിൽ നിന്നും മരണത്തിൽ നിന്നും സാത്താനിൽ നിന്നും മനുഷ്യനെ രക്ഷിച്ചു, അതുകൊണ്ട് മനുഷ്യന്റെ പാപത്തിന്റെ ഫലമായിട്ടാണ് ദൈവപുത്രൻ മനുഷ്യനായിതീർന്നത് എന്ന് വിശ്വസിക്കുന്നവർ ഏറെയുണ്ട്. എന്നാൽ, മനുഷ്യൻ പാപം ചെയ്തില്ലായിരുന്നുവെങ്കിലും ദൈവം മനുഷ്യൻ ആകുമായിരുന്നു എന്ന് വാദിക്കുന്നവരുമുണ്ട്. കാരണമായി അവർ പറയുന്നത് -ദൈവം മനുഷ്യനെ സൃഷ്ടിച്ചത് ക്രിസ്തുവിനെ മുന്നിൽ കണ്ടുകൊണ്ടാണ്. ദൈവവും മനുഷ്യനും ഒരു വ്യക്തിയിൽ യോജിക്കുന്നു, അങ്ങനെ മനുഷ്യനെ ദൈവീക ജീവനിൽ പങ്കുകാരാക്കുന്നു. അതുകൊണ്ട് മനുഷ്യാവതാരം പാപത്തെ ആശ്രയിച്ചല്ല. ഇങ്ങനെ വാദിക്കുന്നവർ ക്രിസ്തുവിന് പ്രാമുഖ്യം നല്കുന്നു. രണ്ടാമത്തെ ഈ വാദത്തെ വിശകലനം ചെയ്യുക എന്നതാണ് ഈ ലേഖനത്തിന്റെ ലക്ഷ്യം.

നിഖ്യാ വിശ്വാസപ്രമാണത്തിൽ നാം ഇപ്രകാരം ഉദ്ഘോഷിക്കുന്നു: 'മനുഷ്യരായ ഞങ്ങൾക്കും ഞങ്ങളുടെ രക്ഷയ്ക്കും വേണ്ടി സ്വർഗ്ഗത്തിൽ നിന്നിറങ്ങി, പരിശുദ്ധ റൂഹായിൽ നിന്നും ദൈവമാതാവായ വിശുദ്ധ കന്യകമറിയാമിൽ നിന്നും ശരീരിയായിത്തീർന്നു മനുഷ്യനായി.' യേശുക്രിസ്തു ലോകത്തിന്റെ പാപം നീക്കുന്ന ദൈവത്തിന്റെ കുഞ്ഞാടാണെന്ന് യോഹ. 1:29 ൽ നാം കാണുന്നു. മനുഷ്യവംശത്തിന്റെ പാപപരിഹാരത്തിനായി ദൈവം സ്വപുത്രനെ അയച്ചു. വചനം മാംസമായത് എന്തിന് എന്ന ചോദ്യത്തിന് ഉത്തരമായി കത്തോലിക്കാ സഭയുടെ സാർവ്വത്രിക മതബോധന ഗ്രന്ഥം വളരെ വ്യക്തമായി പഠിപ്പിക്കുന്നു: 'പാപങ്ങൾ നിവാരണം ചെയ്യാനായി അവിടുന്ന് ആഗതനായി' (ന. 457).

അതെസമയംതന്നെ വചനം മാസമായത് എന്തിന്, എന്ന ചോദ്യത്തിന് ഉത്തരമായി മതബോധനഗ്രന്ഥം 460-ാം ഖണ്ഡികയിൽ ഇപ്രകാരം പഠിപ്പിക്കുന്നു: '*ദൈവപ്രകൃതിയിൽ നമ്മെ ഭാഗഭാക്കുകളാക്കുവാൻ വേണ്ടിയാണ്* വചനം മാംസം ധരിച്ചത്. ദൈവവചനം

മനുഷ്യനായി; ദൈവപുത്രൻ മനുഷ്യപുത്രനായി. ദൈവവചനവുമായി ഐക്യപ്പെടുന്നതിലൂടെയും അങ്ങനെ ദത്തുപുത്രസ്ഥാനം സ്വീകരിക്കുന്നതിലൂടെയും മനുഷ്യൻ ദൈവപുത്രനായിത്തീരുന്നതിനുവേണ്ടിയാണിത്. നമ്മൾ ദൈവങ്ങളായിത്തീരാനായി അവിടുന്നു മനുഷ്യനായി. തന്റെ ദൈവത്വത്തിൽ നമ്മളെ ഭാഗഭാക്കുകളാക്കാൻ ആഗ്രഹിച്ചുകൊണ്ട്, ദൈവത്തിന്റെ ഏകപുത്രൻ നമ്മുടെ പ്രകൃതി സ്വീകരിച്ചു: മനുഷ്യരെ ദൈവങ്ങളാക്കിത്തീർക്കാൻവേണ്ടി അവിടുന്നു മനുഷ്യനായി.' വി. പത്രോസിന്റെ രണ്ടാം ലേഖനവും (2 പത്രോ. 1:4), വി. ഐറെനിയോസ്, വി. അത്തനാസിയോസ് എന്നീ സഭാപിതാക്കൻമാരേയും ഉദ്ധരിച്ചാണ് മതബോധനഗ്രന്ഥം ഇപ്രകാരം പഠിപ്പിക്കുന്നത്.

ദൈവം മനുഷ്യനായിത്തീരുകയും, പാപത്തിൽ നിന്ന് നമ്മെ മോചിപ്പിക്കുവാൻ കുരിശുമരണം വരിക്കുകയും ചെയ്തു എന്ന് നാം ഏവരും വിശ്വസിച്ച് ഏറ്റു പറയുന്നു. എന്നാൽ വിസ്മരിക്കാനാവാത്ത ഒരു യാഥാർത്ഥ്യം കൂടിയുണ്ട് മനുഷ്യാവതാരത്തിന് പിന്നിൽ. മനുഷ്യാവതാരം പാപമോചനത്തിന് വേണ്ടി മാത്രമായിരുന്നില്ല, അതിനും ഉപരിയായ ഒരു ലക്ഷ്യം (deeper motive) ദൈവത്തിനുണ്ടായിരുന്നു. ദൈവം മനുഷ്യനോട് സംസർഗം (union) ആഗ്രഹിക്കുകയും, ആ സംസർഗം വഴി മനുഷ്യനിൽ ദൈവം തന്നെ നിക്ഷേപിച്ച ദൈവമായിത്തീരുക എന്ന ആഗ്രഹത്തെ സാക്ഷാത്കരിക്കുകയും ചെയുക എന്ന വലിയ ലക്ഷ്യം. ഈ ഒരു കാരണം ഏതെങ്കിലുമൊരു അനിവാര്യതയിൽ നിന്ന് ഉടലെടുത്തതല്ല, പിന്നെയോ പൂർണ്ണമായ സ്വാതന്ത്ര്യത്തിൽ നിന്നാണ്.

പാശ്ചാത്യസഭ കൂടുതലായി പാപമോചനം/ വീണ്ടെടുപ്പ് (redemption) എന്ന ആശയത്തിന് ഊന്നൽ കൊടുക്കുമ്പോൾ, പൗരസ്ത്യ ദൈവശാസ്ത്രത്തിൽ ദൈവീകവത്കരണം (ദൈവസംസർഗ്ഗം/divinization) എന്ന ആശയത്തിനാണ് ഊന്നൽ. ദൈവീകജീവനിൽ മനുഷ്യന്റെ ഭാഗഭാഗിത്വം എന്ന ചിന്തധാരയ്ക്ക് പ്രാമുഖ്യം നൽകിയതുകൊണ്ട്, ഗ്രീക്ക് സഭാപിതാക്കന്മാർ എപ്പോഴും സൃഷ്ടികർമ്മത്തിലുള്ള ക്രിസ്തുവിന്റെ സർവ്വപ്രമുഖത (primacy), ക്രിസ്തു – സൃഷ്ടിയുടെ ലക്ഷ്യം എന്നീ ആശയങ്ങൾ വ്യക്തമായി പഠിപ്പിച്ചു. കൊളോസോസുകാർക്കുള്ള ലേഖനം ഒന്നാം അദ്ധ്യായത്തെ (1:15-16) ആസ്പദമാക്കി വി. മാക്സിമൂസ് ഇപ്രകാരം പഠിപ്പിച്ചു: 'ക്രിസ്തുവാണ് സർവ്വത്തിന്റെയും അന്ത്യം/ ലക്ഷ്യം. എല്ലാം അവനുവേണ്ടിയാണ് സൃഷ്ടിക്കപ്പെട്ടത്. യുഗങ്ങൾക്ക് മുമ്പേ ദൈവവും മനുഷ്യനും തമ്മിലുള്ള അവിഭാജ്യമായ യോജിപ്പ് ദൈവം മുന്നിൽകണ്ടു, എങ്കിലും അത് ക്രിസ്തുവിലാണ് പൂർത്തീകരിക്കപ്പെട്ടത്.' അതായത് മനുഷ്യനെ സൃഷ്ടിക്കുമ്പോൾ ക്രിസ്തുവായിരുന്നു ദൈവത്തിന്റെ മനസ്സിൽ. ക്രിസ്തുവാകുന്നതിന് വേണ്ടിയാണ് മനുഷ്യൻ സൃഷ്ടിക്കപ്പെട്ടത്. ഈ ഒരു വീക്ഷണമനുസരിച്ച്, ദൈവം മനുഷ്യനായിത്തീർന്നത് മനുഷ്യൻ പാപം ചെയ്തതുകൊണ്ട് മാത്രമല്ല. പാപം ചെയ്തില്ലായിരുന്നുവെങ്കിലും മനുഷ്യാവതാരം സംഭവിക്കുമായിരുന്നു.

തന്റെ ഛായയിലും സാദൃശ്യത്തിലും ദൈവം സൃഷ്ടിച്ച മനുഷ്യൻ പൂർണ്ണമായി ദൈവത്തെ സ്നേഹിക്കുകയും, വിശ്വസിക്കുകയും, അനുസരിക്കുകയും ചെയ്യണം എന്നതായിരുന്നു ദൈവഹിതം. സൃഷ്ടാവ് എന്ത് ലക്ഷ്യത്തോടെ മനുഷ്യനെ സൃഷ്ടിച്ചുവോ, ആ ലക്ഷ്യത്തിൽ മനുഷ്യൻ എത്തിച്ചേരുമ്പോഴാണ് ദൈവത്തിന് മഹത്വം ലഭിക്കുക. ദൈവത്തിന്റെ സങ്കല്പമനുസരിച്ചുള്ള മനുഷ്യനായിത്തീരാൻ മനുഷ്യൻ പരാജയപ്പെട്ടതാണ് ആദത്തിന്റെ പതനം സൂചിപ്പിക്കുന്നത്. എന്നാൽ, രണ്ടാം ആദാമായ ക്രിസ്തുവിൽ (1 കോറി. 15:45) മനുഷ്യനെക്കുറിച്ചുള്ള ദൈവത്തിന്റെ പദ്ധതി പൂർണ്ണമായും നിറവേറി. ദൈവത്തിന് തന്റെ സൃഷ്ടിയായ മനുഷ്യനിലൂടെ മഹത്വം ലഭിച്ചു. ദൈവം മനുഷ്യനാകുന്നതോടെ പുതിയൊരു മനുഷ്യൻ ജനിക്കുകയാണ്. പുതിയ ആദാമായ യേശു മനുഷ്യവംശത്തിന് മാനദണ്ഡമാണ്. എല്ലാ മനുഷ്യരും ആയിത്തീരേണ്ടത് എന്താണ് എന്നതിനുള്ള മാനദണ്ഡം. ദൈവവും – മനുഷ്യനും ക്രിസ്തുവിൽ ഇനി ഒരിക്കലും വേർപിരിയാനാവാത്ത രീതിയിൽ യോജിച്ചു. ഈ ഐക്യം സംഭവിക്കാൻ മനുഷ്യാവതാരം അനിവാര്യമായിരുന്നു.

മനുഷ്യൻ പാപം ചെയ്തില്ലായിരുന്നുവെങ്കിലും മനുഷ്യാവതാരം സംഭവിക്കുമായിരുന്നു എന്ന ദൈവശാസ്ത്ര ദർശനത്തെ 13-ാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന വാഴ്ത്തപ്പെട്ട ജോൺ ഡൺ സ്ക്കോറ്റസ് വളരെ മനോഹരമായി അവതരിപ്പിച്ചു. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ മനുഷ്യർ മാത്രമല്ല മാലാഖമാരും സർവ്വ സൃഷ്ടിയും ക്രിസ്തുവാകുന്ന പൂർണ്ണതയ്ക്ക് വേണ്ടിയാണ് സൃഷ്ടിക്കപ്പെട്ടത്. അതായത് സൃഷ്ടിയുടെ മാനദണ്ഡവും (criterion) അന്തിമമായ ലക്ഷ്യവും (*telos*/end) ക്രിസ്തുവാണ്. ആദാം ദൈവം ആകാൻ ആഗ്രഹിച്ച് പഴം ഭക്ഷിച്ചു. ദൈവം മനുഷ്യനെ സൃഷ്ടിച്ചത് ദൈവമാകാൻവേണ്ടിത്തന്നെയാണ്. ഈ ആഗ്രഹത്തിൽ തെറ്റില്ല; പക്ഷേ, ആദാം സ്വീകരിച്ച മാർഗ്ഗം തെറ്റായിരുന്നു. അനുസരക്കേടിലൂടെ തട്ടിയെടുക്കാവുന്ന ഒന്നല്ല ദൈവത്വം. ഫിലിപ്പ്യർക്കുവേണ്ടിയുള്ള ലേഖനത്തിൽ വി. പൗലോസ് എഴുതുന്നു: 'ദൈവത്തിന്റെ രൂപത്തിലായിരുന്നെങ്കിലും അവൻ ദൈവവുമായുള്ള സമാനത നിലനിർത്തേണ്ട ഒരു കാര്യമായി പരിഗണിച്ചില്ല; തന്നെത്തന്നെ ശൂന്യനാക്കിക്കൊണ്ട് ദാസന്റെ രൂപം സ്വീകരിച്ച് മനുഷ്യരുടെ സാദൃശ്യത്തിൽ ആയിത്തീർന്ന്, ആകൃതിയിൽ മനുഷ്യനെപ്പോലെ കാണപ്പെട്ടു; മരണംവരെ-അതേ കുരിശുമരണം വരെ – അനുസരണയുള്ളവനായി തന്നെത്തന്നെതാഴ്ത്തി' (ഫിലി 2:6-11).

ക്രിസ്തുവിൽ ദൈവം മനുഷ്യനായി അവതരിച്ചു. മനുഷ്യനായി അവതരിച്ച ഈ ക്രിസ്തുവിലാണ് മനുഷ്യൻ ദൈവത്തെ തൊടുന്നത്, ദൈവമായിത്തീരുന്നത്. സൃഷ്ടിയെക്കുറിച്ചുള്ള ദൈവത്തിന്റെ പദ്ധതി വെളിപ്പെടുകയും, പൂർണ്ണമാവുകയും ചെയ്യുന്നത് മനുഷ്യാവതാരത്തിലാണ്.

ഇവിടെ ന്യായമായും സംശയമുയരാം. ഒന്നുമില്ലായ്മയിൽ നിന്ന് സൃഷ്ടിക്കപ്പെട്ട മനുഷ്യന്, കാലാതീതനായ ദൈവത്തെപ്പോലെയാകാൻ സാധിക്കുമോ? ദൈവമായിത്തീരുക എന്നതുകൊണ്ട് ഇവിടെ അർത്ഥമാക്കുന്നുത് ദൈവത്തിന്റെ മക്കളായി ദത്തെടുക്കപ്പെടുക എന്നതാണ് (റോമാ 8:15). പൂർണ്ണദൈവവും പൂർണ്ണ മനുഷ്യനുമായ ക്രിസ്തുവിലൂടെ സകല മനുഷ്യർക്കും ദൈവമക്കളാകാൻ വരം ലഭിക്കുന്നു (ഗലാ. 4:4-7). ക്രിസ്തു സ്വഭാവത്താലെ പിതാവായ ദൈവത്തിന്റെ പുത്രനാണ്.

എന്നാൽ ദൈവത്തിന്റെ സൃഷ്ടിയായ മനുഷ്യർ ദത്തെടുക്കലിലൂടെ ദൈവത്തിന്റെ മക്കളായിത്തീരുന്നു. വി. യോഹന്നാൻ ശ്ലീഹാ ഈ യാഥാർത്ഥ്യത്തെ തന്റെ ലേഖനത്തിലൂടെ വ്യക്തമാക്കുന്നു: 'കണ്ടാലും! എത്ര വലിയ സ്നേഹമാണു പിതാവു നമ്മോടു കാണിച്ചത്. ദൈവമക്കളെന്നു നാം വിളിക്കപ്പെടുന്നു; നാം അങ്ങനെയാണു താനും. ലോകം നമ്മെ അറിയുന്നില്ല; കാരണം, അത് അവിടുത്തെ അറിഞ്ഞിട്ടില്ല. പ്രിയപ്പെട്ടവരേ, നാം ഇപ്പോൾ ദൈവത്തിന്റെ മക്കളാണ്. നാം എന്തായിത്തീരുമെന്ന് ഇതുവരെയും വെളിപ്പെട്ടിട്ടില്ല. എങ്കിലും ഒരു കാര്യം നാമറിയുന്നു: അവിടുന്നു പ്രത്യക്ഷനാകുമ്പോൾ നാം അവിടുത്തെപ്പോലെ ആകും. അവിടുന്ന് ആയിരിക്കുന്നതുപോലെ നാം അവിടുത്തെ കാണുകയും ചെയ്യും' (1 യോഹ 3:1-2).

എഫേസോസുകാർക്കുള്ള ലേഖനത്തിൽ വി. പൗലോസ് ഈ സത്യം തന്നെയല്ലേ പഠിപ്പിച്ചത്: 'തന്റെ മുമ്പാകെ സ്നേഹത്തിൽ പരിശുദ്ധരും നിഷ്കളങ്കരുമായിരിക്കാൻ ലോകസ്ഥാപനത്തിനുമുമ്പുതന്നെ അവിടുന്നു നമ്മെ ക്രിസ്തുവിൽ തെരഞ്ഞെടുത്തു. യേശുക്രിസ്തുവഴി നാം അവിടുത്തെ പുത്രരായി ദത്തെടുക്കപ്പെടണമെന്ന്, അവിടുന്നു തന്റെ ഹിതവും ലക്ഷ്യവുമനുസരിച്ച് മുൻകൂട്ടി തീരുമാനിച്ചു... ഇത് കാലത്തിന്റെ പൂർണതയിൽ സ്വർഗത്തിലും ഭൂമിയിലുമുള്ള എല്ലാറ്റിനെയും ക്രിസ്തുവിൽ ഒന്നിപ്പിക്കുന്നതിനു വേണ്ടിയത്രെ' (എഫേ. 1:4-5,10). ദൈവപുത്രന്റെ ഛായയിൽ വളരുന്നതിന്, ക്രിസ്തുവിന്റെ സ്വഭാവം നമ്മിൽ വളർച്ച പ്രാപിക്കുന്നതിന് ദൈവം നമ്മെ മുൻകൂട്ടി തെരഞ്ഞെടുത്തിരിക്കുന്നു (റോമാ 8:29-30; ഗലാ. 4:19).

ദൈവത്തിന്റെ മനസ്സിൽ വചനം മാംസമായി തീർന്ന ക്രിസ്തു തന്നെയാണ് മുമ്പൻ. ആദാം പാപം ചെയ്തതിനു ശേഷമല്ല ദൈവം രക്ഷാകരപദ്ധതിക്ക് രൂപം നല്കുന്നത്. നിത്യനായ ദൈവം മനുഷ്യനെ സൃഷ്ടിക്കുന്നതിനു മുമ്പ് തന്നെ മനുഷ്യന്റെ ഒരു മാതൃക (blueprint) തയ്യാറാക്കിയിരുന്നു - അതാണ് ക്രിസ്തു (God-Man). മനുഷ്യാവതാരം ഒരു അനന്തരചിന്ത (after-thought) അല്ലാ, മറിച്ച് ദൈവത്തിന്റെ ആദിചിന്തയാണ് (first-thought).

ദൈവം ആകാനുള്ള മനുഷ്യന്റെ ആഗ്രഹവും, മനുഷ്യൻ ആകാനുള്ള ദൈവത്തിന്റെ ആഗ്രഹവും കണ്ടുമുട്ടുന്നത് ക്രിസ്തുവിലാണ്. ദൈവത്തിന്റെ സ്വയം-ദാനത്തിന്റെ പാരമ്യമാണ് (culmination) ദൈവപുത്രന്റെ മനുഷ്യാവതാരം. സൃഷ്ടി ദൈവസ്നേഹത്തിന്റെ ബഹിർസ്ഫുരണമാണെങ്കിൽ, ദൈവസ്നേഹത്തിന്റെ സംപൂർണ്ണമായ നല്കലാണ് മനുഷ്യാവതാരം. ദൈവം തന്റെ ജീവനും സ്നേഹവും പൂർണ്ണമായി, തനിക്ക് പുറത്ത് തന്റെ ഛായയിലും സാദൃശ്യത്തിലും സൃഷ്ടിക്കപ്പെട്ട സൃഷ്ടിയിൽ നിക്ഷേപിക്കാൻ തിരുമനസായതാണ് മനുഷ്യാവതാരം. വി. യോഹന്നാന്റെ സുവിശേഷമനുസരിച്ച്, ദൈവം മനുഷ്യനായി അവതരിച്ചത് തന്നെ മനുഷ്യന്റെ രക്ഷയാണ്. യേശുവിന്റെ കുരിശുമരണം അവന്റെ മഹത്വീകരണത്തിന്റെ സമയമാണ് (hour of glory). തന്റെ ദൈവീകജീവനും സ്നേഹവും മനുഷ്യനുമായി പങ്കുവയ്ക്കുവാനാണ് ദൈവം മനുഷ്യനായത്. ജനനപ്പെരുന്നാൾ ശുശ്രൂഷയിൽ മനുഷ്യാവതാരം തന്നെ രക്ഷയുടെ നിമിഷമായി ചിത്രീകരിക്കപ്പെട്ടിരിക്കുന്നതായി കാണാം. രാത്രിപ്രാർത്ഥനയിൽ ഇപ്രകാരം നാം പ്രാർത്ഥിക്കുന്നു: 'സ്വർഗീയോന്നതങ്ങളിലേക്ക് താഴെയുള്ളവരെ കയറ്റുവാനും മനുഷ്യരെ ദൈവത്തോടു ബന്ധപ്പെടുത്തുവാനും ദൈവത്തോടു ലോകത്തെ രമ്യപ്പെടുത്തുവാനും ഉന്നതങ്ങളിൽനിന്ന് അത്യുന്നതന്റെ പുത്രൻ അയയ്ക്കപ്പെട്ടു' (പെരുന്നാളുകൾ, പുറം 51).

രക്ഷ എന്നതിനെ ചരിത്രത്തിലെ വെറുമൊരു നിമിഷമായി പരിമിതപ്പെടുത്തുവാനാവില്ല. കുരിശുമരണം-ഉത്ഥാനം വഴി യേശു മനുഷ്യനെ രക്ഷിച്ചു എന്ന് നാം വിശ്വസിക്കുമ്പോഴും നാം മനസ്സിലാക്കണം രക്ഷ ഒരു യാത്രയാണ്. മനുഷ്യന്റെ സൃഷ്ടി മുതൽ യുഗാന്തം വരെ നീണ്ടുനില്ക്കുന്ന ഒരു യാത്ര. രക്ഷ അതിന്റെ പൂർണ്ണതയിൽ-ദൈവികജീവനിൽ മനുഷ്യന്റെ പങ്കുചേരലാണ്. മനുഷ്യൻ സൃഷ്ടിക്കപ്പെട്ടത് ദൈവമാകുവാൻ വേണ്ടിയാണ് എന്നതുകൊണ്ട് ഇതാണ് അർത്ഥമാക്കുക.

രക്ഷാകര ചരിത്രത്തിലെ ഏറ്റവും നിർണ്ണായകമായ നിമിഷമാണു ദൈവം മനുഷ്യനായി പിറന്ന നിമിഷം. ദൈവം നമ്മുടെ ലോകത്ത് കാലെടുത്തുവച്ച നിമിഷത്തിൽ തന്നെ മനുഷ്യനും സ്വർഗ്ഗത്തിൽ കാൽവച്ചു. ജനനത്തിൽ തന്നെ തന്റെ മദ്ധ്യസ്ഥയാൽ സ്വർഗീയരെയും ഭൗമികരെയും ദൈവപുത്രൻ രമ്യപ്പെടുത്തി (പെരുന്നാളുകൾ, പുറം 41). അതിലൂടെ മനുഷ്യർക്ക് ത്രിയേക ദൈവത്തിന്റെ ജീവനിൽ പങ്കുകാരാകാൻ സാധ്യത തെളിഞ്ഞു. Neil Armstrong ചന്ദ്രനിൽ കാലുകുത്തിയപ്പോൾ, അത് ആ മനുഷ്യനെ സംബന്ധിച്ച് ഒരു ചെറിയ കാല്വയ്പ്പ്, മാനവരാശിയ്ക്ക് ഒരു വൻ കുതിച്ചുചാട്ടം എന്നാണ് വിശേഷിപ്പിക്കപ്പെട്ടത്. ദൈവം മനുഷ്യനായതിലൂടെ, ഇത് പുത്രനായ ദൈവത്തിന് ചെറിയ ഒരു കാല്വയ്പ്പ്, മനുഷ്യവംശത്തിന് ഒരു വൻ കുതിച്ചുചാട്ടം എന്ന് നമുക്ക് പറയാൻ കഴിയും.

ദൈവം മനുഷ്യനായതോടെ, ദൈവവും മനുഷ്യനും ക്രിസ്തുവിൽ അവിഭാജ്യമാംവിധം യോജിച്ചിരിക്കുന്നുവെങ്കിൽ, സ്വർഗ്ഗാരോഹണത്തിലൂടെ മനുഷ്യസ്വഭാവം സ്വർഗത്തിൽ ഇടം കണ്ടെത്തിയിരിക്കുന്നു. 20-ാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ ഈശോസഭാകാരനായ വൈദികൻ Pierre Teilhard De Chardin പരിണാമത്തെക്കുറിച്ച് പറഞ്ഞതിപ്രകാരമാണ്: 'സൃഷ്ടി മുഴുവനും Omega point ലക്ഷ്യമാക്കി യാത്ര ചെയ്യുന്നു.' ബെനഡിക്ട് XVI മാർപാപ്പയുടെ വീക്ഷണമനുസരിച്ച് ലോഗോസായ ക്രിസ്തുതന്നെയാണ് Omega point, അവനിൽ മനുഷ്യൻ പരിണാമദിശയിലെ കുതിച്ചുചാട്ടം (evolutionary leap) നടത്തിയിരിക്കുന്നു. വചനം മാംസം ധരിച്ചു, നമ്മുടെ ഇടയിൽവസിച്ചു, മരിച്ചു, ഉത്ഥാനം ചെയ്തു 'പരിണാമത്തിന്റെ അവസാനഘട്ടമായ നിത്യജീവൻ ഉദ്ഘാടനം ചെയ്തു. ക്രിസ്തുവിനോട് ഐക്യപ്പെടുന്നവർ അവരുടെ പുനഃരുത്ഥാനം വഴി നിത്യജീവനിൽ ഭാഗഭാക്കുകളാകുന്നു.' അതുകൊണ്ടാണ് വി. പൗലോസ് 'ശരീരങ്ങളുടെ വീണ്ടെടുപ്പാകുന്ന പുത്രത്വലബ്ധി'യെയാണ് വിശ്വാസികൾ പ്രതീക്ഷിക്കുന്നത് എന്ന് പറയുന്നത് (റോമാ 8:23).

ദൈവപുത്രന്റെ മനുഷ്യാവതാരം ദൈവസ്നേഹത്തിന്റെ പൂർണ്ണമായ വെളിപ്പെടുത്തലാണ്. 'തന്റെ ഏകപുത്രൻ വഴി നാം ജീവിക്കേണ്ടതിനായി ദൈവം അവനെ ലോകത്തിലേക്കയച്ചു. അങ്ങനെ, ദൈവത്തിന്റെ സ്നേഹം നമ്മുടെയിടയിൽ വെളിപ്പെട്ടിരിക്കുന്നു' (1 യോഹ. 4:9).




ദൈവം തന്റെ പുത്രനിലൂടെ തന്നെത്തന്നെ മനുഷ്യന് നല്കി എന്നതാണ് മനുഷ്യാവതാരം എന്ന മഹാവിസ്മയം. ദൈവം സൃഷ്ടിയിലൂടെ തന്റെ സ്നേഹവും ജീവനും പങ്കുവെച്ചുവെങ്കിൽ, പുത്രനായ ദൈവം മനുഷ്യസ്വഭാവം സ്വീകരിക്കുന്നതിലൂടെ ദൈവത്തിന്റെ സ്നേഹവും ജീവനും പൂർണ്ണമായും മനുഷ്യന് സ്വീകരിക്കാൻ കഴിഞ്ഞു. അതുകൊണ്ടാണ് ദൈവ-മനുഷ്യ സമാഗമത്തിന്റെ പൂർണ്ണതയും ഉച്ചകോടിയുമാണ് ക്രിസ്തുവിൽ സാധിതമായത് എന്ന് തിരുസഭ പഠിപ്പിക്കുന്നത്. മനുഷ്യാവതാരം ദൈവസ്നേഹത്തിന്റെ ഏറ്റവും വലിയ അടയാളമാണ്.

**ദൈവം മനുഷ്യനായത് എന്തിന് ?**

ദൈവപുത്രന്റെ മനുഷ്യാവതാരം ദൈവസ്നേഹത്തിന്റെ പൂർണ്ണമായ വെളിപ്പെടുത്തലാണ്. 'തന്റെ ഏകപുത്രൻ വഴി നാം ജീവിക്കേണ്ടതിനായി ദൈവം അവനെ ലോകത്തിലേക്കയച്ചു. അങ്ങനെ, ദൈവത്തിന്റെ സ്നേഹം നമ്മുടെയിടയിൽ വെളിപ്പെട്ടിരിക്കുന്നു' (1 യോഹ. 4:9).

'തന്റെയും പിതാവിന്റെയും ജീവനുള്ള പരിശുദ്ധാത്മാവിന്റെയും തിരുവിഷ്ടത്താലും, മനുഷ്യരോടുള്ള സ്നേഹത്തേയും പ്രതിയാണ് പുത്രനായ ദൈവം മനുഷ്യനായത്' എന്ന് തീ ഉഴലിച്ച ശുശ്രൂഷയിലെ പ്രുമിയോൻ പ്രാർത്ഥനയിൽ നാം വായിക്കുന്നു (പെരുന്നാളുകൾ, പുറം 66). ദൈവത്തിന്റെ സ്നേഹം ദൈവത്തിന്റെ ഇടത്തിൽ നിന്ന് ഞങ്ങളുടെ അടുക്കലേക്ക് ദൈവത്തെ *ഇറക്കികൊണ്ടുവന്നു* എന്ന് 'മോറാൻ യേശു മിശിഹാ' പ്രാർത്ഥനയിൽ നാം ഉദ്ഘോഷിക്കുന്നു.

ദൈവം തന്റെ പുത്രനിലൂടെ തന്നെതന്നെ മനുഷ്യന് നല്കി എന്നതാണ് മനുഷ്യാവതാരം എന്ന മഹാവിസ്മയം. ദൈവം സൃഷ്ടിയിലൂടെ തന്റെ സ്നേഹവും ജീവനും പങ്കുവെച്ചുവെങ്കിൽ, പുത്രനായ ദൈവം മനുഷ്യസ്വഭാവം സ്വീകരിക്കുന്നതിലൂടെ ദൈവത്തിന്റെ സ്നേഹവും ജീവനും പൂർണ്ണമായും മനുഷ്യന് സ്വീകരിക്കാൻ കഴിഞ്ഞു. അതുകൊണ്ടാണ് ദൈവ-മനുഷ്യ സമാഗമത്തിന്റെ പൂർണ്ണതയും ഉച്ചകോടിയുമാണ് ക്രിസ്തുവിൽ സാധിതമായത് എന്ന് തിരുസഭ പഠിപ്പിക്കുന്നത്. മനുഷ്യാവതാരം ദൈവസ്നേഹത്തിന്റെ ഏറ്റവും വലിയ അടയാളമാണ്. മനുഷ്യൻ പാപം ചെയ്തില്ലായിരുന്നുവെങ്കിലും ദൈവം മനുഷ്യനാകുമായിരുന്നു. എന്നാൽ, ആദിമാതാപിതാക്കൻമാരുടെ പതനത്തിന് ശേഷം മനുഷ്യാവതാരത്തിന് പാപമോചനം/ വീണ്ടെടുപ്പ് (redemption) എന്ന മാനം കൈവന്നു.

ദൈവത്തിന്റെ മനുഷ്യാവതാരം മനുഷ്യനോടുള്ള ദൈവത്തിന്റെ സ്നേഹത്തിന്റെ അടയാളം മാത്രമല്ല, സൃഷ്ടാവായ ദൈവത്തോടുള്ള സൃഷ്ടിയായ മനുഷ്യന്റെ സ്നേഹത്തിന്റെ അടയാളം കൂടിയാണ്. മനുഷ്യനെ തേടി താഴോട്ട് ഇറങ്ങിവരുന്ന ദൈവവും മുകളിലേക്ക് ഉയരുന്ന മനുഷ്യനും തമ്മിൽ സന്ധിക്കുന്നതാണ് ക്രിസ്തു. കൊഹ്നെ ഞായർ ചൊല്ലുന്ന യൂഹാനോൻ ശ്ലീഹായുടെ പ്രുമിയോൻ പ്രാർത്ഥനയിൽ ഈ ആശയം വ്യക്തമായി കാണാം: 'കരുണയോടെ ഞങ്ങളുടെ പക്കലേക്കിറങ്ങിവന്നു ബലഹീനമായ ഞങ്ങളെ ദയാപുരസരം തിരുസന്നിധിയിലേക്ക് ഉയർത്തിയ മഹോന്നതനും.' പിതാവായ ദൈവത്തെ മനുഷ്യൻ സ്നേഹിക്കേണ്ടതെങ്ങനെയെന്ന് ക്രിസ്തു മനുഷ്യകുലത്തെ തന്റെ ജീവിതത്തിലുടനീളം, പ്രത്യേകിച്ച് കുരിശുമരണത്തിൽ വെളിപ്പെടുത്തിയ അനുസരണത്തിലൂടെ പഠിപ്പിച്ചു.

വെളിപ്പെടുത്തിയ അനുസരണത്തിലൂടെ പഠിപ്പിച്ചു.

ദൈവപുത്രത്വം എന്നാൽ ദൈവപിതാവിന്റെ ഹിതത്തോടുള്ള വിധേയത്വം അലെങ്കിൽ അനുസരണമാണ് എന്ന് തന്റെ മനുഷ്യാവതാരത്തിലൂടെയും കുരിശുമരണത്തിലൂടെയും ക്രിസ്തു നമ്മെ പഠിപ്പിച്ചു. ഈ അനുസരണത്തിന്റെ പുറകിൽ പിതാവിനോടുള്ള സ്നേഹവും, സംപൂർണ്ണമായ വിശ്വാസവുമാണ്. പുത്രൻ ആരാണ്? ആരാകണം? മനുഷ്യൻ ആരാണ്? ആരാകണം? എന്നീ ചോദ്യങ്ങൾക്കുള്ള ഒരേയൊരു ഉത്തരം ക്രിസ്തുവാണ് എന്ന് തിരുസഭ രണ്ടാം വത്തിക്കാൻ സൂന്നഹദോസിലെ 'സഭ ആധുനിക ലോകത്തിൽ' എന്ന പ്രമാണരേഖയിൽ ഉദ്ബോധിപ്പിക്കുന്നു (*Gaudium et spes* 22). ദൈവത്തിന്റെ സൃഷ്ടിയായ മനുഷ്യൻ എന്താണ് ആയിത്തീരേണ്ടത് എന്നതിനുള്ള മാനദണ്ഡം ക്രിസ്തുവാണ്. അതുകൊണ്ടുത്തന്നെ ക്രിസ്തുവായിത്തീരുക എന്നതാണ് മനുഷ്യജീവന്റെ ആത്യന്തിക ലക്ഷ്യം. രക്ഷകന്റെ ജനനത്തിനായ് നാം ഒരുങ്ങുമ്പോൾ ഈ ചിന്ത നമ്മെ നയിക്കട്ടെ.



# ബേത്‌ലഹേമും തിരുപ്പിറവി ദേവാലയവും

ഫാ. ഡോ. മാത്യു ചാർത്താക്കുഴിയിൽ

മനുഷ്യാവതാരം ചെയ്ത യേശുക്രിസ്തുവാകുന്ന ജീവന്റെ വചനത്തെ ആഴത്തിൽ മനനം ചെയ്തു മനസ്സിലാക്കുമ്പോഴാണ് ദൈവസ്നേഹം കൂടുതൽ നാം അനുഭവിച്ചറിയുന്നത്. സ്വർഗ്ഗം ഭൂമിയെ ക്രിസ്തുവിലൂടെ ആദ്യാലിംഗനം ചെയ്ത മണ്ണിലെ പുണ്യസങ്കേതമെന്ന നിലയിൽ ബേത്‌ലഹേം പട്ടണത്തിന് ക്രിസ്തീയ വിശ്വാസ ചരിത്രത്തിൽ പ്രത്യേക സ്ഥാനമാണുള്ളത്. ഭൂമിയിലെ ഒരു ചെറിയ പ്രദേശമെന്നതിലുപരി മണ്ണും വിണ്ണും തീരവും തിരയും പോലെ പരസ്പരം കയറിയിറങ്ങികിടക്കുന്ന ബേത്‌ലഹേം പട്ടണം ദൈവപുത്രന്റെ മനുഷ്യാവതാരം എത്ര മഹത്തരമെന്ന് നമ്മോട് വിളിച്ചോതുന്നു. നമ്മുടെ രക്ഷകന്റെ തിരുപ്പിറവിയും അനുബന്ധസംഭവങ്ങളും ഏതെങ്കിലും കലാ

കാരന്റെ മനോമുകുരത്തിൽ ഉടലെടുത്ത കഥയോ, ക്രിസ്തീയ സംസ്കാരിക വികാസത്തിൽ രൂപം കൊണ്ട ഇതിഹാസ ഇതിവൃത്തങ്ങളോ അല്ല, ദൈവഭാവനയിൽ രൂപം കൊണ്ട് കാലത്തികവിൽ പൂർത്തീകരിക്കപ്പെട്ട ചരിത്രയാഥാർത്ഥ്യമാണെന്നതിന് തെളിവായി ബേത്‌ലഹേം ഇന്നും നിലനിൽക്കുന്നു. ക്രിസ്തുവിന്റെ ജനനത്തെ കൂടുതൽ ആഴത്തിൽ അറിയുന്നതിനും ഈ ക്രിസ്തുമസ് കാലയളവിൽ നമ്മുടെ ഹൃദയങ്ങളെ മറ്റൊരു ബേത്‌ലഹേമായി രൂപാന്തരപ്പെടുത്തുന്നതിനും ഈ സ്ഥലത്തിന്റെ പ്രത്യേകതയും അവിടെ നിലനിക്കുന്ന ദേവാലയത്തെക്കുറിച്ചുള്ള ചരിത്ര പഠനവും നമ്മെ കൂടുതൽ സഹായിക്കും.

ഇന്നത്തെ വിശുദ്ധനാട്ടിൽ, യഹൂദ ജനത തങ്ങളുടെ രാജ്യതലസ്ഥാനമായി കരുതുന്ന ചരിത്രനഗരമായ ജറുസലേമിൽ നിന്നും പത്തു കിലോമീറ്റർ ദൂരത്തിലുള്ള പാലസ്തീൻ അധികാര പരിധിയിൽ വരുന്ന, ഇരുപത്തയ്യായിരത്തോളം ജനങ്ങൾ അധിവസിക്കുന്ന, ഒരു ചെറുപട്ടണമാണ് ബേത്‌ലഹേം. മൂവായിരത്തിയഞ്ഞൂറു വർഷത്തിലധികമായി ഈ സ്ഥലത്തിന്റെ നാമം മാറ്റമില്ലാതെ നിൽക്കുന്നുവെങ്കിലും അത് ഉപയോഗിക്കുന്ന ഭാഷയ്ക്കനുസരിച്ചു ചില അർത്ഥവ്യത്യാസങ്ങൾ വന്നിട്ടുണ്ട്. ദാവീദിന്റെ ജന്മദേശവും രാജാവായി അഭിഷേകം ചെയ്യപ്പെട്ട സ്ഥലവും എന്നതിനേക്കാൾ ഇന്ന് ഈ കൊച്ചു പട്ടണത്തിന് അസാധാരണ പ്രാധാന്യം കൈവന്നിരിക്കുന്നത് യേശുവിന്റെ ജന്മസ്ഥലമെന്ന നിലയിലാണ്. ഇവിടുത്തെ പ്രാചീന നിവാസികളായിരുന്ന കനാൻകാരുടെ ഫലസമൃദ്ധിയുടെ ദേവനായ ലുഹ്മുവിന്റെ പേരിൽ നിന്നാണ് "ബേത്‌ലഹേം" എന്ന വാക്ക് ഉത്ഭവിച്ചിരിക്കുന്നതെന്ന് പറയപ്പെടുന്നു. അറബി ഭാഷയിൽ "ബൈത് ലാം" എന്നാൽ "മാംസത്തിന്റെ ഭവനം" എന്നും ഹീബ്രു ഭാഷയിൽ "ബേത് ലഹേം" എന്നാൽ "അപ്പത്തിന്റെ ഭവനം" എന്നുമാണ് അർത്ഥം. (അറമായ സുറിയാനി ഭാഷകളിലും ഈ വാക്കിന് ഇതേ അർത്ഥം തന്നെയാണ്). ക്രിസ്തീയ വിശ്വാസത്തിൽ "ജീവന്റെ അപ്പമായ" യേശുവിന്റെ ജീവിതവുമായി ബേത്‌ലഹേമിനെ ചേർത്ത് വയ്ക്കുമ്പോൾ "അപ്പത്തിന്റെ ഭവന"മെന്ന



ആശയത്തിന് അല്പം കൂടി ആഴമുണ്ടാവുന്നു.

യഹൂദിയാമലനിരയിൽ സമുദ്രനിരപ്പിൽ നിന്നും 775 മീറ്റർ ഉയരത്തിലാണ് ബേത്‌ലഹേം സ്ഥിതിചെയ്യുന്നത്. ഇത് പുണ്യനഗരമായ ജറുസലേമിനെക്കാൾ മുപ്പത് മീറ്റർ ഉയരത്തിലാണ്. ജൂതവംശത്തിലെ പന്ത്രണ്ടു ഗോത്രങ്ങളുടെയും പിതാവായ യാക്കോബിൽനിന്നുമാണ് ഈ ഭൂപ്രദേശത്തിന് ഇസ്രയേൽ എന്ന നാമം ലഭിക്കുന്നത്. റോമാക്കാർ ഈ സ്ഥലത്തിന് നൽകിയിരുന്ന പേര് പാലസ്തീനാ എന്നായിരുന്നു. യഹൂദന്മാർക്കും, ക്രിസ്ത്യാനികൾക്കും, മുസ്ലീങ്ങൾക്കും ഒരുപോലെ പ്രിയപ്പെട്ട ഈ പ്രദേശങ്ങളെയെല്ലാം ഉൾകൊള്ളിച്ചു വിശുദ്ധനാടെന്ന വിശേഷണവും ഈ ഭൂപ്രദേശത്തിന് നൽകപ്പെട്ടിരിക്കുന്നു. വിശുദ്ധ ഗ്രന്ഥത്തിൽ ബേത്‌ലഹേം എന്ന നാമം ആദ്യമായി പ്രത്യക്ഷപ്പെടുന്നത് ഗോത്രപിതാവായ യാക്കോബിന്റെ ഭാര്യ റാഹേലിനെ അടക്കിയ സ്ഥലമെന്ന നിലയിലാണ്. യാക്കോബ് ഇപ്രകാരം പറയുന്നു: "റാഹേൽ മരിച്ചു. ബേത്‌ലഹേം എന്നറിയപ്പെടുന്ന എഫ്രാത്തായിലേക്കുള്ള വഴിയിൽ അവളെ അടക്കി" (ഉല്പത്തി 35:19; 48:7). പിന്നീട് ഈ സ്ഥലത്തെക്കുറിച്ചുള്ള സൂചന കാണുന്നത് കാലെബിന്റെ കൊച്ചുമക്കളിൽ ഒരാളായ സൽമയെക്കുറിച്ചു പറയുന്നിടത്താണ്. അദ്ദേഹത്തെ വിശുദ്ധ ഗ്രന്ഥം വിശേഷിപ്പിച്ചിരിക്കുന്നത് "ബേത്‌ലെഹെമിന്റെ പിതാവ്" എന്നാണ്. (1 ദിനവൃത്താന്തം 2:51).

ഇസ്രയേലിന്റെ പ്രവാസകാലശേഷം ജീവിച്ചിരുന്ന മിക്കാ പ്രവാചകൻ ബേത്‌ലഹേമിൽനിന്നും ദാവീദിന്റെ വംശത്തിൽപെട്ട ഒരു പ്രവാചകനെ അയക്കും എന്നും പറയുന്നു: "ബേത്‌ലഹേം – എഫ്രാത്ത, യൂദാ ഭവനങ്ങളിൽ നീ ചെറുതാണെങ്കിലും ഇസ്രയേലിനെ ഭരിക്കേണ്ടവൻ എനിക്കായി നിന്നിൽ നിന്ന് പുറപ്പെടും; അവൻ പണ്ടേ, യുഗങ്ങൾക്ക് മുൻപേ, ഉള്ളവനാണ്' (മിക്കാ 5:2). ദാവീദിന്റെ വംശം ആരംഭിച്ച പട്ടണത്തിൽ നിന്നും ഇസ്രയേലിന്റെ വിമോചകനായി പുതിയ രാജാവും വരും എന്നാണ് ഈ പ്രവചനത്തിന്റെ അർത്ഥം. സാമുവേൽ പ്രവാചകന്റെ പുസ്തകത്തിൽ നിന്നുമാണ്

ദാവീദിന്റെ ജന്മദേശത്തെക്കുറിച്ചുള്ള അറിവ് നമുക്ക് ലഭിക്കുന്നത്. “യൂദയായിലെ ബേത്‌ലഹേമിൽ നിന്നുള്ള എഫ്രാത്യനായ ജസ്സെയുടെ മകനായിരുന്നു ദാവീദ്” (1 സാമുവേൽ 17:12). സാമുവേൽ പ്രവാചകനെ ദൈവം ബേത്‌ലഹേമിലെ ജെസ്സെയുടെ ഭവനത്തിലേക്ക് അയക്കുന്നു: “ഞാൻ നിന്നെ ബേത്‌ലഹേംകാരനായ ജെസ്സെയുടെ അടുത്തേക്കയക്കും. അവന്റെ ഒരു മകനെ ഞാൻ രാജാവായി നിശ്ചയിച്ചിരിക്കുന്നു” (1 സാമുവേൽ 1:1). ദൈവകല്പനയനുസരിച്ചു ബേത്‌ലഹേമിലെ ജെസ്സെയുടെ ഭവനത്തിൽ തന്റെ സഹോദരന്മാരുടെ മുൻപിൽ വച്ച് ദാവീദിനെ പ്രവാചകൻ സാമുവേൽ ഇസ്രയേലിന്റെ രാജാവായിവാഴിക്കുന്നു.

പഴയ നിയമ പ്രവചനങ്ങളുടെ തുടർച്ചയാണ് ലൂക്കായുടെയും മത്തായിയുടെയും സുവിശേഷങ്ങളിൽ കാണുന്ന ബേത്‌ലഹേം പരാമർശങ്ങളും. ലൂക്കാ സുവിശേഷകൻ യേശുവിന്റെ ജനനത്തെക്കുറിച്ചു വിവരിക്കുമ്പോൾ “യൂദയായിൽ ദാവീദിന്റെ പട്ടണമായ ബേത്‌ലഹേമിലേക്ക്” ജോസഫും മറിയവും പോകുന്നതിനെക്കുറിച്ചു (ലൂക്കാ 2:5) പ്രതിപാദിക്കുന്നു. പിന്നീട് ദൈവദൂതന്മാർ ഇടയന്മാർക്ക് നൽകിയ സന്തോഷത്തിന്റെ സദ്‌വാർത്തയിലും രക്ഷകനെ തിരിച്ചറിയാനുള്ള ഒരു വഴിയായി ദാവീദിന്റെ പട്ടണത്തിലുള്ള ജനനത്തെ സൂചിപ്പിക്കുന്നു. “ദാവീദിന്റെ പട്ടണത്തിൽ നിങ്ങൾക്കായി ഒരു രക്ഷകൻ, കർത്താവായ ക്രിസ്തു, ഇന്ന് ജനിച്ചിരിക്കുന്നു” (ലൂക്കാ 2:11). മത്തായിയുടെ സുവിശേഷത്തിൽ ജ്ഞാനികളുടെ സന്ദർശനവുമായി ബന്ധപ്പെട്ടാണ് ബേത്‌ലഹേമിനെക്കുറിച്ചു പറയുന്നത്: “ഹേറോദേസ് രാജാവിന്റെ കാലത്ത് യൂദയായിലെ ബേത്‌ലഹേമിൽ യേശു ജനിച്ചപ്പോൾ പൗരസ്ത്യ ദേശത്തു നിന്നു ജ്ഞാനികൾ ബേത്‌ലഹേമിലെത്തി” (മത്തായി 2:1).

അങ്ങനെ ക്രിസ്തു ജനിച്ച ബേത്‌ലഹേമും അവിടെ ഉണ്ടായിരുന്ന ഗുഹയും, പുൽക്കൂടിൽ ഉൾകൊള്ളുന്ന പ്രദേശങ്ങളുമെല്ലാം ആദിമ ക്രൈസ്തവർക്ക് പരിചിതവും അവരുടെ പുണ്യസ്ഥലങ്ങളിൽ ഉൾപെട്ടതും ആയിരുന്നു. എന്നാൽ റോമാക്കാർ എ.ഡി. 70-ൽ ജറുസലേം നശിപ്പിക്കുന്നതോടുകൂടി യഹൂദരും അവരുടെ ഇടയിൽ നിന്ന് വിശ്വാസം സ്വീകരിച്ചു ക്രൈസ്തവരായവരും വിശുദ്ധനാട്ടിൽ നിന്നും ചിതറിക്കപ്പെടുന്ന അവസ്ഥയിലേക്ക് വന്നു. പിന്നീട് റോമൻ ചക്രവർത്തിയായ ഹെഡ്രിയാൻ ഈ നഗരം എ.ഡി. 135-ൽ നശിപ്പിച്ചു ബേത്‌ലഹേമിലെ യേശുവിന്റെ ജന്മസ്ഥലത്ത് റോമൻ ദൈവത്തിന് ദേവാലയം നിർമ്മിക്കുന്നു. (ഇത് ക്രിസ്തു കുരിശിൽ മരിച്ചു അടക്കപ്പെട്ട സ്ഥലത്തും റോമൻ ചക്രവർത്തിമാർ ചെയ്യുന്നു). അതിനാൽ തന്നെ ഈ പുണ്യസങ്കേതങ്ങൾ നശിപ്പിക്കപ്പെടാതെ സംരക്ഷിക്കപ്പെടുകയും ചെയ്തു.

യേശുവിന്റെ ജനന സ്ഥലം ക്രിസ്തീയ വിശ്വാസത്തിന്റെ ആരംഭ കാലം മുതൽ തന്നെ തീർത്ഥാടന കേന്ദ്രമായിരുന്നു. എന്നാൽ ഇതിനെക്കുറിച്ചുള്ള ചരിത്രപരമായ ആദ്യത്തെ രേഖ രണ്ടാം നൂറ്റാണ്ടിൽ ജീവിച്ച പാലസ്തീനായിലെ ഷെക്കെമിൽ നിന്നുള്ള സഭാപിതാവായ രക്തസാക്ഷിയായ വി. ജസ്റ്റിൻ (100-165) നൽകുന്നതാണ്. യേശു ലോകരക്ഷകനായ മിശിഹായാണെന്ന് സ്ഥാപിക്കുന്നതിന് വേണ്ടി വി. ജസ്റ്റിൻ നിരത്തുന്ന നിരവധി വാദഗതികളുടെ ഭാഗമായി യേശുവിന്റെ ജനനം ഒരു ചരിത്രസത്യമാണെന്ന യാഥാർത്ഥ്യം കൂടി ചേർത്തു വയ്ക്കുന്നു. സാമുവേൽ പ്രവാചകൻ ദാവീദിനെ രാജാവായി വാഴിച്ച ബേത്‌ലഹേമിൽ തന്നെയാണ് യേശു ജനിച്ചതെന്നും ഇക്കാര്യങ്ങളെക്കുറിച്ചു ആർക്കെങ്കിലും സംശയം തോന്നുന്നുവെങ്കിൽ അവിടെ ചെന്ന് ആ ഗുഹ നേരിൽക്കണ്ട് ബോധ്യപ്പെടാവുന്നതാണെന്നും വി. ജസ്റ്റിൻ പറയുന്നു. അതിന്റെ അർത്ഥം യേശുവിന്റെ ജനനത്തിന് നൂറ്റമ്പത് വർഷത്തോളം കഴിഞ്ഞതിന് ശേഷവും അവിടെ ജീവിച്ചിരുന്നവർ ഇതൊരു പൂജനീയ സ്ഥലമായി കരുതുകയും അവിടേക്ക് തീർത്ഥാടനം നടത്തുകയും ചെയ്തിരുന്നുവെന്നാണ്. ബൈബിളിന് പുറത്തു നാം കണ്ടെത്തുന്ന, യേശുവിന്റെ ജനനസ്ഥലത്തെക്കുറിച്ചുള്ള ആദ്യത്തെ ചരിത്രരേഖയാണിത്.

ആദ്യകാല സഭാപിതാക്കന്മാരുടെ ദൈവശാസ്ത്രരചനകളിൽ പലതും ബേത്‌ലഹേമിൽ യേശു ജനിച്ച സ്ഥലം സന്ദർശിച്ചതിന് ശേഷം അവിടെ നിന്നും ലഭിച്ച പ്രായോഗിക അറിവിന്റെ വെളിച്ചത്തിൽ എഴുതപ്പെട്ടതാണെന്ന് നമ്മോടു പറയുന്നു. യേശു ജനിച്ച ഗുഹയെയും പുൽക്കുടിലിനെയും പരിശുദ്ധ കന്യകയുടെ ഉദരത്തോട് താരതമ്യം ചെയ്തുകൊണ്ടാണ് അവർ എഴുതുന്നത്. ദൈവപുത്രൻ വന്നു പിറന്ന മനുഷ്യകുലത്തിന്റെ അവസ്ഥ ഈ ഗുഹയിൽ നിന്നും മനസിലാക്കാം. ഈ ഇടുങ്ങിയ, അന്ധകാരാവസ്ഥയിലായിരുന്ന പ്രദേശം ദൈവപുത്രന്റെ അവതാരത്താൽ പ്രകാശപൂരിത അവസ്ഥയിലേക്ക് പരിണമിക്കുന്നു.

സഭാപിതാവായ ഒറിജിന്റെ (184-253) കാലമായപ്പോഴേക്കും വിശുദ്ധ നാട്ടിൽ ധാരാളം ക്രിസ്തീയ വിശ്വാസികൾ യേശുവിന്റെ ജീവിതവുമായി ബന്ധപ്പെട്ട സ്ഥലങ്ങൾ നേരിൽ സന്ദർശിച്ചു അനുഗ്രഹം പ്രാപിക്കാനായി എത്തിയിരുന്നു എന്ന് അദ്ദേഹത്തിന്റെ കൃതികൾ സാക്ഷിക്കുന്നു. ക്രിസ്തീയ വിശ്വാസത്തെ വ്യാഖ്യാനിക്കുകയും പ്രതിരോധിക്കുകയും ചെയ്യുക എന്ന ലക്ഷ്യത്തോടെ അദ്ദേഹം എഴുതിയ കൃതികളിൽ പഴയനിയമ പ്രവചന പൂർത്തീകരണമായി മിശിഹാ ബേത്‌ലഹേമിൽ അവതരിച്ചു എന്ന് പറയുന്നു. അദ്ദേഹം തന്റെ ഒരു കൃതിയിൽ ഇപ്രകാരം രേഖപ്പെടുത്തുന്നു. “യേശു ബേത്‌ലഹേമിലാണ് ജനിച്ചതെന്ന് മിഖാ പ്രവാചകന്റെ പുസ്തകത്തിൽ ഉള്ളതിനേക്കാൾ, ക്രിസ്തുശിഷ്യന്മാരുടെ സാക്ഷ്യത്തെക്കാൾ കൂടിയ തെളിവുകൾ ആവശ്യമെങ്കിൽ, സുവിശേഷങ്ങളിൽ വിവരിച്ചിരിക്കുന്നതിന് അനുസൃതമായി ബേത്‌ലഹേമിൽ ചെന്ന് കർത്താവ് ജനിച്ച ഗുഹയും അവനെ പിള്ളക്കച്ചയിൽ പൊതിഞ്ഞു കിടത്തിയ പുൽക്കുടിലും കണ്ടു ബോധ്യപ്പെടാവുന്നതാണ്. ഇതിൽ നിന്നും മനസ്സിലാക്കാൻ സാധിക്കുന്നത് നാം ആരാധിക്കുന്ന യേശു ബേത്‌ലഹേമിൽ ജനിച്ചിരിക്കുന്നു എന്ന് അവിടെയുള്ള ക്രിസ്തീയ വിശ്വാസികൾ അല്ലാത്തവർക്ക് പോലും അറിവുള്ള കാര്യമാണെന്നതാണ്”.

പണ്ഡിതനായ ഒറിജിന്റെ ഈ വിവരണം നമ്മോട് പറയുന്നത് യേശു ക്രിസ്തു ജനിച്ച കൃത്യമായ സ്ഥലത്തെക്കുറിച്ചു ആ പ്രദേശത്തുള്ളവർക്ക് ആദിമകാലം മുതൽ തന്നെ നല്ല അറിവുണ്ടായിരുന്നു എന്നതാണ്. ഇക്കാര്യങ്ങളെക്കുറിച്ചു വിശദമായി

പ്രതിപാദിക്കുന്ന വി. ജെറോം (342–420) തന്റെ ബൈബിൾ പരിഭാഷയ്ക്കായി വിശുദ്ധ നാട്ടിൽ സമയം ചിലവഴിച്ചപ്പോൾ മുപ്പതു വർഷത്തിലധികം താമസിച്ചത് യേശുവിന്റെ ജന്മസ്ഥലത്തോട് ചേർന്നുള്ള ഒരു ഗുഹയിൽ ആണ്. തന്റെ എഴുപത്തെട്ടാമത്തെ വയസ്സിൽ അവിടെ മരിച്ച വി. ജെറോമിനെ യേശുവിന്റെ തിരുപ്പിറവി ദേവാലയത്തോട് അനുബന്ധിച്ചുള്ള വി. കത്രീനായുടെ ദേവാലയത്തിലായിരുന്നു അടക്കിയിരുന്നത്. (പിന്നീട് റോമിലെ മരിയ മജോറെ ബസിലിക്കയിൽഅദ്ദേഹത്തിന്റെ ഭൗതീക ശരീരം അടക്കം ചെയ്തു). എന്നാൽ ജെറോമിന്റെ കാലമായപ്പോഴേക്കും ഹെലനി രാഞ്ജി നിർമ്മിച്ച തിരുപ്പിറവിയുടെ ദേവാലയം അവിടെ നിലവിൽ വന്നിരുന്നു.

മഹാനായ കോൺസ്റ്റന്റീൻ ചക്രവർത്തിയുടെ അമ്മ വി. ഹെലനി രാഞ്ജി എ.ഡി. 326–ൽ വിശുദ്ധ നാട് സന്ദർശിക്കുന്ന അവസരത്തിൽ യേശു ജനിച്ച സ്ഥലം കണ്ടെത്തുകയും അവിടെ ഒരു ദേവാലയം നിർമ്മിക്കാനുള്ള പ്രാരംഭ നടപടികൾ ആരംഭിക്കുകയും ചെയ്തു. യേശുവിന്റെ ജന്മസ്ഥലവുമായി ബന്ധപ്പെട്ട ദേവാലയത്തിന്റ നിർമ്മിതി എ.ഡി. 327–ൽ ആരംഭിച്ചുവെങ്കിലും തിരുപ്പിറവി ദേവാലയത്തിന്റെ ഔദ്യോഗിക കൂദാശ നടക്കുന്നത് എ.ഡി. 339 മെയ് 31–നാണ്. സഭാ ചരിത്രകാരനായ എവുസേബിയസ് ഉൾപ്പെടയുള്ള പിതാക്കന്മാർ ഹെലനി രാഞ്ജിയുടെ സന്ദർശന സമയത്ത് പ്രാദേശിക നിവാസികൾ യേശുവിന്റെ ജന്മസ്ഥലം കാണാനെത്തുന്ന വിശ്വാസികളോടു "ഇവിടെയാണ് മറിയം യേശുവിനെ പ്രസവിച്ചു പിള്ളത്തൊട്ടിയിൽ കിടത്തിയത്" എന്ന് വിവരിച്ചുകൊണ്ട് ഈ സ്ഥലങ്ങൾ കാണിക്കുമായിരുന്നു എന്ന് എഴുതിയിരിക്കുന്നു. അതിന്റെ അർത്ഥം യേശുവിന്റെ ചരിത്രപരമായ ജനനത്തിനുള്ള ഒരു വലിയ തെളിവായി നാലാം നൂറ്റാണ്ട് ആയപ്പോഴേക്കും ഈ ഗുഹ മാറിയിരുന്നു എന്നാണ്.

ഹെലനി രാഞ്ജി നിർമ്മിക്കാൻ ഉദ്ദേശിച്ച തിരുപ്പിറവി ദേവാലയത്തിന്റെ നിർമ്മാണം ആരംഭിക്കുന്നത് ജറുസലേമിലെ ബിഷപ്പായിരുന്ന വി. മക്കാറിയൂസിന്റെ നേതൃത്വത്തിലാണ്. ഈ ദേവാലയത്തിനുള്ളിലെ പ്രധാന ഭാഗമായി അന്നു തന്നെ ക്രിസ്തു ജനിച്ച സ്ഥലം പ്രത്യേകമായി വേർതിരിച്ചു അടയാളപ്പെടുത്തുകയും ചെയ്തിരുന്നു. ഈ ദേവാലയമാണ് ക്രിസ്തീയ വിശ്വാസത്തിൽ തുടർച്ചയായി ആരാധന അർപ്പിച്ചിരിക്കുന്നതിൽ വച്ച് ഏറ്റം പഴക്കമേറിയതു പുണ്യസങ്കേതമായി കരുതപ്പെടുന്ന സ്ഥലം. ഇതുതന്നെയാണ് വിശുദ്ധ നാട്ടിലത്തെ ആദ്യത്തെ ദേവാലയവും.



കോൺസ്റ്റന്റീൻ ചക്രവർത്തിയുടെ കാലം മുതൽ വിശുദ്ധ നാട്ടിൽ ബൈസന്റീൻ സാമ്രാജ്യ ആധിപത്യം ആയിരുന്നു. ഇത് അതുവരെ അവിടെ പ്രബല വിഭാഗമായിരുന്ന സമരിയക്കാരെ പ്രകോപിപ്പിച്ചു. യഹൂദന്മാർ എ.ഡി. 70–നു ശേഷം ചിതറിക്കപ്പെട്ടപ്പോൾ വിശുദ്ധ നാട്ടിലെ പല പ്രദേശങ്ങളും സമറിയക്കാർ കൈവശപ്പെടുത്തി യിരുന്നു. എ.ഡി. 529–ൽ ഇവർ ബൈസന്റീൻ ഭരണത്തിനെതിരെ വിപ്ലവം അഴിച്ചുവിടുകയും അത് വലിയ നാശത്തിൽ അവസാനിക്കുകയും ചെയ്തു. ഈ വിപ്ലവകാലയളവിൽ ഹെലനി രാഞ്ജി നിർമ്മിച്ച തിരുപ്പിറവി ദേവാലയം ഏതാണ്ടു പൂർണ്ണമായും നശിപ്പിക്കപ്പെട്ടു. എന്നാൽ "ഹാഗിയ സോഫിയ" എന്ന വിശ്വപ്രസിദ്ധ ദേവാലയം നിർമ്മിച്ച ജസ്റ്റീനിയൻ ചക്രവർത്തി എ.ഡി. 530–ൽ തിരുപ്പിറവി ദേവാലയം പുനർനിർമ്മിക്കുകയും അതിന്റ വലിപ്പം വർധിപ്പിക്കുകയും ചെയ്തു. എ.ഡി. 614–ലും അതിന് ശേഷവും നടന്ന പേർഷ്യൻ മുസ്ളീം ആക്രമണ സമയത്ത് മുസ്ലീങ്ങൾ തിരുപ്പിറവി ദേവാലയം നശിപ്പിക്കാതിരുന്നതിന്റെ കാരണമായി പറയപ്പെടുന്നത് തങ്ങളുടെ നാട്ടുകാരായ വിജ്ഞാനികളുടെ ചിത്രങ്ങൾ ദേവാലയത്തിൽ കാണുകയും അതിൽ അവർ സന്തോഷിക്കുകയും അങ്ങനെ ദേവാലയം നശിപ്പിക്കാതിരിക്കുകയും ചെയ്തുവെന്നതാണ്.

കുരിശുയുദ്ധ കാലയളവിൽ ക്രിസ്തീയ രാജാക്കന്മാരുടെ കിരീടധാരണവും മറ്റു പ്രധാന പരിപാടികളും ഈ ബസിലിക്കയിൽ വച്ച് നടത്തിയിരുന്നു. കൂടാതെ ഈ കാലഘട്ടത്തിൽ ദേവാലയത്തിൽ ധാരാളം നവീകരണ പ്രവർത്തനങ്ങളും നടന്നു. പിന്നീടുണ്ടായ ഓട്ടോമാൻ ഭരണത്തിൻകീഴിൽ ദേവാലയം അശുദ്ധമാക്കപ്പെടുകയും പരിചരണമില്ലാതെ നശിക്കുകയും ചെയ്തു. പതിനെട്ടാം നൂറ്റാണ്ടിൽ ഈജിപ്തിലെ സുൽത്താൻ ഈ ദേവാലയത്തിലെ വെണ്ണക്കൽ പാളികൾ കൊണ്ടുപോയി തന്റെ കൊട്ടാരം അലങ്കരിച്ചതായി പറയപ്പെടുന്നു. എ.ഡി. 1834–ലും 1837–ലും ഇവിടെയുണ്ടായ ഭൂമികുലുക്കത്തിന്റെ ഫലമായി ദേവാലയത്തിന് കാര്യമായ കേടുപാടുകൾ സംഭവിച്ചു. ഇക്കാലയവിൽ അധികം ശ്രദ്ധയില്ലാതെ ദേവാലയത്തിലെ വിലപിടിപ്പുള്ള വസ്തുവകകൾ മോഷണം പോവുകയും ചിലതൊക്കെ മുസ്ലീങ്ങൾ ഹറാം ആഷ്–ഷെരീഫ് (ദേവാലയ മല) മോടിപിടിപ്പിക്കാനായി ഉപയോഗിക്കുകയും ചെയ്തു.

യേശുവിന്റെ ജന്മസ്ഥലത്തെ സൂചിപ്പിക്കാനായി അടയാളപ്പെടുത്തിയിരുന്ന വെള്ളിനക്ഷത്രം 1847 ഒക്ടോ

ബറിൽ മോഷ്ടിക്കപ്പെട്ടു. 1852– ക്രിസ്തുമസ് കാലയളവിൽ നെപ്പോളിയൻ മൂന്നാമൻ ചക്രവർത്തി ഓട്ടോമൻ അധികാരികളെ വിശുദ്ധ നാട്ടിലെ ക്രിസ്തീയ വിശുദ്ധസ്ഥലങ്ങളുടെ ചുമതലക്കാർ ഫ്രാൻസ് ആണെന്ന് അംഗീകരിപ്പിച്ചു. ഈ സമയത്ത് തുർക്കിയിലെ സുൽത്താൻ നഷ്ടപ്പെട്ട വെള്ളിനക്ഷത്രത്തിന് പകരമായി പുതിയ ഒരെണ്ണം സംഭാവന നല്കി. എന്നാൽ അവർ അവിടെ ലത്തീനിൽ എഴുതിയ മുദ്രണത്തെ റഷ്യൻ ഭരണകൂടം എതിർക്കുകയും ഇത് സ്ഥലത്തിന്റെ ഉടമസ്ഥാവകാശത്തെച്ചൊല്ലി വലിയ സംഘർഷത്തിന് കാരണമാവുകയും ചെയ്തു.

ഇന്ന് തിരുപ്പിറവി ദേവാലയത്തിന്റെ നടത്തിപ്പ് "വിശുദ്ധ സ്ഥലങ്ങളുടെ തൽസ്ഥിതി" (Status Quo of the Holy Places) എന്നറിയപ്പെടുന്ന ഒരു സമ്മതപത്രത്തിന്റെ അടിസ്ഥാനത്തിലാണ്. ജറുസലേമിലും ബേത്‌ലഹേമിലുമുള്ള ഒൻപത് വിശുദ്ധ സ്ഥലങ്ങളുടെ നടത്തിപ്പ് സംബന്ധിച്ചുള്ളതാണ് ഈ നിയമം. റഷ്യൻ പട്ടാളം ഓട്ടോമൻ തുർക്കി സാമ്രാജ്യത്തിന്റെമേൽ നേടിയ വലിയ വിജയമാണ് ഇങ്ങനെയൊരു അവസ്ഥ ഉണ്ടാക്കുന്നത്. 1878 ജൂലൈ പതിമൂന്നിന് ഓസ്ട്രിയ–ഹങ്കറി, ഫ്രാൻസ്, ജർമ്മനി, ബ്രിട്ടൻ, ഇറ്റലി, റഷ്യ തുടങ്ങിയ രാജ്യങ്ങൾ സംയുക്തമായി തുർക്കിയുമായി ബെർളിൻ നഗരത്തിൽ വച്ച് ഉണ്ടാക്കിയ ഈ വ്യവസ്ഥിതി അറിയപ്പെടുന്നത് "ബെർളിൻ ഉടമ്പടി" എന്നാണ്.

"വിശുദ്ധ സ്ഥലങ്ങളുടെ തൽസ്ഥിതി" എന്ന വ്യവസ്ഥിതി അനുസരിച്ചു ഗ്രീക്ക് ഓർത്തോഡോക്സ് സഭ, കത്തോലിക്കാസഭ, അർമേനിയൻ സഭ എന്നീ മൂന്നു വിഭാഗങ്ങൾ പലസ്തീനിയൻ പ്രസിഡന്റിന്റെ നേതൃത്വത്തിലുള്ള ഒരു ഉപദേശക സമിതിയുടെ നിർദേശമനുസരിച്ചു ഈ പുണ്യസ്ഥലം പരിപാലിക്കുന്നു. ഗ്രീക്ക് പാത്രിയർക്കീസിന്റെയും അർമേനിയൻ പാത്രിയർക്കീസിന്റെയും ഫ്രാൻസിസകൻ സഭയുടെയും വിശുദ്ധ നാട്ടിലെ സംവിധാനങ്ങളിൽ കൂടിയാണ് തിരുപ്പിറവി ദേവാലയം ഭരിക്കപ്പെടുന്നത്. കൂടാതെ കോപ്റ്റിക് ഓർത്തഡോക്സ് സഭയ്ക്കും സുറിയാനി ഓർത്തഡോക്ക്സ് സഭയ്ക്കും ചില സ്ഥലങ്ങളിൽ, ചില സമയങ്ങളിൽ നിയന്ത്രണങ്ങൾക്ക് വിധേയമായി ആരാധനയ്ക്ക് സ്വാതന്ത്ര്യം ഉണ്ട്. എന്നാൽ ഇക്കാര്യങ്ങളിൽ ചിലപ്പോഴൊക്കെ തർക്കങ്ങൾ ഉണ്ടാവുകയും അത് വഴക്കിൽ കലാശിക്കുകയും ചെയ്യാറുണ്ട്.

തിരുപ്പിറവിയുടെ ബസിലിക്ക ഉൾപ്പെടെയുള്ള പ്രധാന ഭാഗങ്ങൾ കൈവശം വച്ചിരിക്കുന്നത് ഗ്രീക്ക് ഓർത്തഡോക്സ് സഭയാണ്. കോൺസ്റ്റന്റീൻ ചക്രവർത്തിയുടെ കാലം മുതലുള്ള മാർബിൾ ഈ ദേവാലയത്തിന്റെ തറയിൽ കാണാൻ സാധിക്കും. യേശു ജനിച്ചു എന്ന് വിശ്വസിക്കുന്ന സ്ഥലത്ത് പതിനാല് മുനകളുള്ള വെള്ളികൊണ്ടുള്ള നക്ഷത്രത്തിനാൽ അലംകൃതമായിരിക്കുന്നു. പ്രധാന അൾത്താരയുടെ അടിയിലായി പടികൾ ഇറങ്ങി ഗർഭ ഗൃഹമെന്നറിയപ്പെടുന്ന ഈ സ്ഥലത്തു എത്തിച്ചേരാവുന്നതാണ്. ഗുഹപോലെയുള്ള ഇവിടെ നിന്നും ചെറിയ തുരങ്കത്തിൽ കൂടി അടുത്തുള്ള വി. കാതറീന്റെ ദേവാലയത്തിൽ എത്തിച്ചേരാവുന്നതാണ്. എന്നാൽ ഈ സ്ഥലം എപ്പോഴും അടച്ചിട്ടിരിക്കുന്നതിനാൽ ഈ ഗുഹയിൽ കൂടിയുള്ള യാത്ര അസാധ്യമാണ്.

ഗ്രീക്ക് ഓർത്തോഡോക്സ് അധീനതയിലുള്ള ബേത്‌ലഹേമിലെ തിരുപ്പിറവി ബസിലിക്കായുടെ പ്രധാന കവാടത്തിലൂടെ ദേവാലയത്തിനുള്ളിലേക്ക് പ്രവേശിക്കുക ആർക്കും വെല്ലുവിളി സമ്മാനിക്കുന്ന സംഗതിയാണ്. ചതുരാകൃതിയിലുള്ള അഞ്ചടി പൊക്കമുള്ള ഈ കവാടം അറിയപ്പെടുന്നത് "എളിമയുടെ കവാടം" എന്നാണ്. അതിന്റെ അർത്ഥം ഈ ദേവാലയത്തിൽ പ്രവേശിക്കുന്നവർ, പ്രത്യേകിച്ചും ഉയരം കൂടിയവർ എളിമപ്പെട്ടു, തല വണങ്ങി, മുട്ട് മടക്കി മാത്രമേ അകത്തു കയറാൻ സാധിക്കൂ എന്നാണ്. ദൈവ ദർശനം വിനീത ഹൃദയർക്കുള്ളതാണ് എന്നതാണ് ഇതിന്റെ ആത്മീയ അർത്ഥം. യേശുവിന്റെ ജനന സമയത്ത് അവിടുത്തെ ദർശിക്കാൻ സാധിച്ചവർ പുൽക്കൂടിലിലെ എളിമയിൽ വരാനും ഒരു എളിയ ശിശുവിൽ ദൈവീക ഭാവം ദർശിക്കാൻ സാധിച്ചവരുമാണ്.

ബസിലിക്കയിലുള്ള ഏറ്റം പ്രധാന ഇടം യേശുക്രിസ്തു ജനിച്ച നക്ഷത്രാലംകൃതമായ സ്ഥലമാണ്. ഇവിടെ ലത്തീൻ ഭാഷയിൽ "കന്യകാമറിയത്തിൽ നിന്നും യേശുക്രിസ്തു ഇവിടെ ജനിച്ചു" എന്ന് മുദ്രണം ചെയ്തിട്ടുണ്ട് (*Hic De Virgine Maria Jesus Christus Natus Est*). ഇവിടുത്തെ മാർബിൾ തറയിലുള്ള നക്ഷത്രത്തിന്റെ ചുറ്റിലും പതിനഞ്ചു ദീപങ്ങൾ തൂക്കിയിട്ടിരിക്കുന്നു. അതിൽ ആറെണ്ണം ഗ്രീക്ക് ഓർത്തോഡോക്സ് സഭയുടേതും നാലെണ്ണം കത്തോലിക്കാ സഭയു





ടേതും അഞ്ചെണ്ണം അർമേനിയൻ അപ്പസ്തോലിക സഭയുടേതും ആണ്. ഈ ഭാഗത്തിന്റെ ചുമതല ഗ്രീക്ക് ഓർത്തോഡോക്സ് സഭയ്ക്കും അർമേനിയൻ സഭയ്ക്കുമാണ്. നക്ഷത്രത്തിന്റെ പതിനാല് മുനകൾ യേശുവിന്റെ മൂന്ന് ഗണനത്തിലുള്ള പതിനാലു തലമുറകളെ സൂചിപ്പിക്കുന്നു. എബ്രഹാം മുതൽ ദാവീദ് വരെയും ദാവീദ് മുതൽ ബാബിലോൺ പ്രവാസം വരെയും ബാബിലോൺ പ്രവാസം മുതൽ യേശുക്രിസ്തുവിന്റെ കാലം വരെയുമുള്ള പതിനാലു വീതമുള്ള മൂന്നു തലമുറകൾ. ഈ നക്ഷത്രത്തിന്റെ മധ്യത്തിലുള്ള സുഷിരത്തിന്റെ അടിയിലുള്ള സ്ഥലം യേശു ജനിച്ചപ്പോൾ അവിടുത്തെ മറിയം കിടത്തിയിരുന്ന സ്ഥലമാണെന്ന് വിശ്വസിക്കപ്പെടുന്നു. ഇവിടെയുള്ള പുൽക്കൂടിന്റെ ഗ്രോട്ടോയുടെ ചുമതല കത്തോലിക്കാർക്കാണ്. ഇതിന്റെ എതിർവശത്തായി വിദ്വാൻമാരുടെ നാമത്തിലുള്ള ഒരു ഗ്രോട്ടോയും കാണാം.

ബേത്‌ലഹേമിലെ തിരുപ്പിറവി ദേവാലയത്തോടു ചേർന്ന് നിർമ്മിച്ചിരിക്കുന്ന അലക്സാൻഡ്രിയായിലെ വി. കത്രീനായുടെ നാമത്തിലുള്ള ദേവാലയം കത്തോലിക്കരുടെ നിയന്ത്രണത്തിലാണ്. ഇവിടെയാണ് പരമ്പരാഗതമായി ജറുസലേമിലെ ലത്തീൻ പാത്രിയർക്കീസ് ക്രിസ്തുമസ് പാതിരാക്കുർബാന അർപ്പിക്കുന്നത്. എ.ഡി. 2009-ൽ ബനഡിക്റ്റ് മാർപാപ്പയുടെ വിശുദ്ധ നാട് സന്ദർശന വേളയിൽ സമ്മാനിച്ച "ജസ്സെയുടെ വൃക്ഷം" ഈ ദേവാലയത്തിന്റെ ഭിത്തിയെ അലങ്കരിക്കുന്നു. ഏതാണ്ട് നാല് മീറ്റർ സമചതുരാകൃതിയിലുള്ള ഈ ലോഹനിർമ്മിത ചിത്രം പ്രശസ്ത പോളീഷ് ശിൽപി ചെസ്ളാവ് സ്വിവിഗാജ് രൂപപ്പെടുത്തിയതാണ്. ഇവിടെ അർപ്പിക്കുന്ന ലത്തീൻ പാത്രിയർക്കീസിന്റെ ക്രിസ്തുമസ് പാതിരാക്കുർബാന ലോകം മുഴുവൻ പ്രക്ഷേപണം ചെയ്യുന്നതാണ്. കുർബാനയ്ക്ക് മുൻപായി പാത്രിയർക്കീസിന്റെ നേതൃത്വത്തിൽ ബേത്‌ലഹേമിലെ റാഹേലിന്റെ കബറിനടുത്തു നിന്നും ആരംഭിക്കുന്ന പ്രദക്ഷിണവും ക്രിസ്തുമസ് ശുശ്രൂഷയുടെ ഭാഗമാണ്. ദേവാലയത്തിലെത്തി യേശുവിന്റെ തിരുസ്വരൂപം പാത്രിയർക്കീസ് ഇവിടുത്തെ പുൽക്കൂട്ടിൽ പ്രതിഷ്ഠിക്കുകയും ചെയ്യുന്നു. ഇതിന് പതിമ്മൂന്ന് ദിവസങ്ങൾക്ക് ശേഷമാണ് ഓർത്തോഡോക്സ് ക്രിസ്തുമസ് ആഘോഷങ്ങൾ തിരുപ്പിറവി ദേവാലയത്തിൽ നടക്കുന്നത്.

ബേത്‌ലഹേം എന്ന വാക്കുതന്നെ അനിതരസാധാരണമായ ആനന്ദം നമ്മിൽ ഉളവാക്കുന്നു. അതിന്റെ കാരണം മണ്ണും വിണ്ണും സന്ധിച്ച ഭൂമിയിലെ ഈ പുണ്യസങ്കേതത്തിൽ നിന്നുമാണ് നമ്മുടെ പുതുജീവിതകഥ ആരംഭിക്കുന്നത് എന്നതുതന്നെ. മാതാവിന്റെ കരങ്ങളിൽ മിഴിപൂട്ടിയുറങ്ങുന്ന മാനവരക്ഷകനായ യേശുവിന്റെ ശൈശവത്തിലെ രൂപവും ഇതിനൊക്കെ കാവലാളായി നിൽക്കുന്ന യൗസേപ്പിതാവിന്റെ സാന്നിധ്യവും ഇടയന്മാരും വിദ്വാൻമാരുമടങ്ങുന്ന ആദ്യസന്ദർശകരുടെ ചിത്രവുമെല്ലാം ഈ ഒരു വാക്ക് നമ്മിലേക്ക് സന്നിവേശിപ്പിക്കുന്നു. രണ്ടായിരം വർഷം മുൻപ് നടന്ന ക്രിസ്തുവിന്റെ ജനനത്തിന്റെ ആനന്ദം ഒരുനിമിഷം കൊണ്ട് നമ്മുടെ അരികിലെത്തിക്കാൻ ബേത്‌ലഹേമിന് കഴിയും. പിന്നീട് ബേത്‌ലഹേമിന്റെ ചരിത്രം നമ്മുടെയെല്ലാം ചരിത്രമായി രൂപാന്തരപ്പെടുന്നു. കാരണം ഇന്നത്തെ ലോകത്തിൽ യേശുവിന്റെ കഥ പറയുന്ന ഒരു ജീവിതമാണ് നമ്മുടേതും. നമ്മുടെ ഹൃദയം ബേത്‌ലഹേമായിക്കഴിഞ്ഞാൽ അനുദിന ജീവിതത്തിൽ നാം കണ്ടുമുട്ടുന്ന ഓരോരുത്തരിലും ഒരു കൊച്ചു ബേത്‌ലഹേം നിർമ്മിച്ചുകൊടുക്കേണ്ട ക്രിസ്തീയ ഉത്തരവാദിത്വവും നാം ഏറ്റെടുക്കുന്നു. അങ്ങനെ യേശുവിന്റെ ജീവിതകഥ ഞാനാകുന്ന ബേത്‌ലഹേമിലൂടെ ഇന്നും അണമുറിയാതെ പകർന്നു നല്കിക്കൊണ്ടേയിരിക്കുന്നു. ബേത്‌ലഹേം ഇന്ന് നാമോരോരുത്തരിലും സ്ഥലകാലാതീത യാഥാർത്ഥ്യമായി പുനരവതരിച്ചിരിക്കുന്നു.






ഫാ. ഡോ. ജോഷി മയ്യാറ്റിൽ

**രംഗം ഒന്ന്**
(ഉത്പ 2,5–3,19)

ഒരിടത്തൊരിടത്തൊരു ഏദൻ ഉണ്ടായിരുന്നു.
ആദാമിന്റെ ഏദൻ; ഹവ്വയുടെയും.
അവിടെ നക്ഷത്രങ്ങൾ തിളങ്ങിയിരുന്നു.
കിളികളുടെ പാട്ടിന് സ്വർഗം ശ്രുതിമീട്ടിയിരുന്നു.
വൃക്ഷങ്ങളെല്ലാം നമ്രശിരസ്കരായേ നിന്നിരുന്നുള്ളൂ.
സിംഹവും മാനും ചങ്ങാത്തം കൂടിയിരുന്നു.
രാപകലുകൾ എന്നും ലയവിസ്മയ നിറച്ചാർത്തുകൾ തീർത്തിരുന്നു.
ഒരിക്കൽ അവിടെ ഫണമുയർന്നു.
വൃക്ഷം അഹങ്കാരിയായി ശിരസ്സുയർത്തി.
നക്ഷത്രങ്ങൾ താഴെപ്പതിച്ചു!
എങ്ങും എവിടെയും മൂളലും മുരളലും.
മണ്ണിൽ മുളച്ചതെല്ലാം മുള്ളുകൾ!
ആദവും ഹവ്വയും ശിരസ്സു താഴ്ത്തി വൃക്ഷത്തിൻപിന്നിലൊളിച്ചു.
നാണം, സർവത്ര നാണം!
ഒരുവേള, കാളീയമർദനത്തിന്റെ മഹാവിളംബരം കേട്ടു കാലം കോൾമയിർകൊണ്ടു:
“നീയും സ്ത്രീയുംതമ്മിലും
നിന്റെ സന്തതിയും അവളുടെ സന്തതിയുംതമ്മിലും
ഞാൻ ശത്രുത ഉളവാക്കും.
അവൻ നിന്റെ തല തകർക്കും;
നീ അവന്റെ കുതികാലിൽ ദംശിക്കുകയും ചെയ്യും.” (ഉത്പ 3,15)
ഇരുളിന്റെ കനത്ത വിതാനത്തിൽ
കാലത്തിന്റെ വിദൂരകോണിൽ
ഒരു ഉഷഃകാലതാരം അവ്യക്തമായി മിന്നി!
താഴെപ്പതിച്ച നക്ഷത്രങ്ങളുടെയെല്ലാം ഉടയവൻ –
സാക്ഷാൽ നക്ഷത്രകുമാരൻ –
അവൾക്കു പിന്നാലെ ഉണ്ടായിരുന്നു!

**രംഗം രണ്ട്**
(സംഖ്യ 22,1–24,25)

മൊവാബിൽ കോളിളക്കമുണ്ടായി – നാടോടിശല്യം!
മുഖവും സ്വരവും നഷ്ടപ്പെട്ട് മിസ്രായീമിൽനിന്ന് ഓടിപ്പോന്ന
അബ്രാമിന്റെ സന്തതികളെ
ബാലാമിന്റെ ശാപക്കയ്പുകൂടി കുടിപ്പിക്കണമെന്ന്
ബാലാക്കിനു കടുത്ത നിർബന്ധം.
വിമോചനയാത്ര തടയാൻ അവിവേകയാത്ര നടത്തിയവൻ ഒടുവിൽ മൊഴിഞ്ഞു:
"ഞാൻ അവനെ കാണുന്നു, എന്നാൽ ഇപ്പോഴല്ല;
ഞാൻ അവനെ ദർശിക്കുന്നു, എന്നാൽ അടുത്തല്ല.
യാക്കോബിൽനിന്ന് ഒരു നക്ഷത്രം ഉദിക്കും..." (സംഖ്യ 24,17).
അതെ, ക്ഷുദ്രപ്രയോഗിയായ വിജാതീയനുപോലും
വിദൂരകോണിൽ നക്ഷത്രം തെളിഞ്ഞു.
ബാലാം കണ്ടു അവ്യക്തമായി, നക്ഷത്രകുമാരനെ!

**രംഗം മൂന്ന്**
(ഏശ 7–9)
സിറിയായും എഫ്രായിമും കൈകോർത്തു.
യൂദാ നടുങ്ങിവിറച്ചു.
അസീറിയയിലേക്ക് ആഹാസ് ഉറ്റുനോക്കി.
സഖ്യചിന്തകൾ രാജമനസ്സിൽ നിറഞ്ഞു.
ഏശയ്യായുടെ പാഞ്ചജന്യം:
"വിശ്വസിക്കുന്നില്ലെങ്കിൽ
നിനക്കു സുസ്ഥിതി ലഭിക്കുകയില്ല" (ഏശ 7,9).
എങ്കിലും അവിശ്വാസത്തിന്റെ സഖ്യചിന്തകൾക്കു ശമനമുണ്ടായില്ല.
കർത്താവിന്റെ അടയാളപ്രവചനം
കാംക്ഷിക്കാതിരുന്നിട്ടും ആഹാബിന് കേൾക്കേണ്ടിവന്നു:
"യുവതി ഗർഭം ധരിച്ച് ഒരു പുത്രനെ പ്രസവിക്കും.
അവൻ 'ഇമ്മാനുവേൽ' എന്നു വിളിക്കപ്പെടും" (ഏശ 7,14).
പ്രവാചിക പ്രസവിച്ചു, ശരിതന്നെ.
'മാഹെർഷലാൽഹഷ്ബാ' സംസാരം തുടങ്ങുംമുമ്പേ
സിറിയായും സമരിയയും ബലശൂന്യരായി (ഏശ 8,3.4), അതും ശരിതന്നെ.
പക്ഷേ, ആ കുഞ്ഞ് ഒരു നിഴൽ മാത്രമായിരുന്നു –
വിദൂരനക്ഷത്രത്തിന്റെ ഓർമപ്പെടുത്തൽ!
ദർശകൻ കണ്ടതു വെറുതെയാവില്ലല്ലോ.
"അന്ധകാരത്തിൽ കഴിഞ്ഞ ജനം
മഹത്തായ ഒരു പ്രകാശം കണ്ടു;
കൂരിരുട്ടിന്റെ ദേശത്തു വസിച്ചിരുന്നവരുടെമേൽ പ്രകാശമുദിച്ചു" (ഏശ 9,2).
സാക്ഷാൽ ദാവീദിന്റെ 'ശിശു'വല്ലോ നക്ഷത്രകുമാരൻ! (ഏശ 9,7).

**രംഗം നാല്**
(സുവിശേഷങ്ങൾ)
ബാലാമും ഏശയ്യായും ദൂരെ കണ്ട നക്ഷത്രപ്രഭ
തൂലികയേന്തിയ ചുങ്കക്കാരൻ അടുത്തു കണ്ടു.
മത്തായിയുടെ ഉൾക്കണ്ണു തിളങ്ങി;
പൗരസ്ത്യജ്ഞാനികൾ യാത്രയായി!
കിഴക്ക് അവർ കുമാരനക്ഷത്രം കണ്ടത്രേ –
യാക്കോബിൽ നിന്നുദിച്ച ദിവ്യനക്ഷത്രം!
ഇക്കാണായ വഴിമുഴുവൻ താണ്ടി
ജറുസലേമിലെത്തിച്ച നക്ഷത്രത്തിന്
കോവിൽപരിസരത്ത് എന്തുപറ്റി?
കർത്താവിന്റെ അടയാളത്തിന്നുപരി
പ്രതാപീസഖ്യം കൊതിക്കും അസുഖമോ?
ജ്ഞാനികൾക്കും ആഹാബിന്റെ നേത്രരോഗമോ?
ശക്തിപ്രതാപങ്ങളുടെ കൊട്ടാരത്തിൽ നിന്നിറങ്ങാതെ
കുമാരനക്ഷത്രം തെളിയില്ലല്ലോ...

ആകാശത്തിൽമാത്രം വീണ്ടും നോക്കിനടന്നപ്പോൾ
"കിഴക്കു കണ്ട നക്ഷത്രം അവർക്കുമുമ്പേ നീങ്ങിക്കൊണ്ടിരുന്നു" (മത്താ 2,9).
കുമാരൻ കിടന്നേടത്തിനു മുകളിലായി
നക്ഷത്രം തിളങ്ങിനിന്നു.
പൗരസ്ത്യജ്ഞാനികൾ അടുത്തായി ദർശിച്ചു -
യാക്കോബിൽ നിന്നുദിച്ച നക്ഷത്രത്തെ,
ഉഷകാലതാരം കൈകളിലേന്തിയ നക്ഷത്രകുമാരനെ.
കൂരിരുൾദേശത്തു തെളിഞ്ഞ വെട്ടത്തെ
സഖറിയായെക്കൊണ്ട് പാടിപ്പുകഴ്ത്തിയ (ലൂക്ക 1,7)
വൈദ്യൻ ലൂക്കായ്ക്കും
നക്ഷത്രക്കാഴ്ച സുലഭമായിരുന്നിരിക്കണം.
ഇടയർക്കുമേൽ കർത്തൃമഹത്ത്വം രാപ്രകാശിച്ചതും
അദ്ദേഹം കണ്ടല്ലോ (ലൂക്ക 2,9).
യോഹന്നാന്റെ നക്ഷത്രകുമാരക്കാഴ്ചയ്ക്ക്,
ബാലകാലവിവരണങ്ങൾക്കു ബദലായ
ആമുഖക്കുറിപ്പുതന്നെ സാക്ഷി:
"വരുന്നുണ്ടായിരുന്നു ലോകത്തിലേക്ക്
എല്ലാ മനുഷ്യരെയും പ്രകാശിപ്പിക്കുന്ന സത്യവെളിച്ചം" (യോഹ 1,9).
"ഞാൻ ലോകത്തിന്റെ പ്രകാശമാണ്" (യോഹ 8,12)
എന്നു പിന്നീടു പറഞ്ഞതും യോഹന്നാന്റെ യേശുവല്ലേ?

**രംഗം അഞ്ച്**
(വെളിപാട്)
ഉത്പത്തിയിലെ 'സ്ത്രീ'യും
ഏശയ്യായിലെ 'യുവതി'യും
മത്തായിയിലെ 'കന്യക'യും
യോഹന്നാനിലെ 'സ്ത്രീ'യും (2,4; 19,26)
വെളിപാടിലെ 'സ്ത്രീ'യും (വെളി 12).
നക്ഷത്രകുമാരന്റെ അമ്മ തന്നെ!
ക്രിസ്തുവിജ്ഞാനീയത്തിന്
സഭാവിജ്ഞാനീയത്തോടും
മരിയവിജ്ഞാനീയത്തോടുമുള്ള
ബാന്ധവം കാണാൻ ഇനിയെന്തു വേണം?!
ഭർത്താവിനായി അണിഞ്ഞൊരുങ്ങിയ മണവാട്ടിയെപ്പോലെ
ഇറങ്ങിവരുന്ന സ്വർഗീയജറുസലേമിൽ മറ്റൊരു പ്രകാശമില്ലത്രേ;
"അതിന്റെ ദീപം കുഞ്ഞാടാണത്രേ" (വെളി 21,24).
വെളിപാടന്ത്യത്തിൽ നക്ഷത്രരാജാവിന്റെ സ്വരമുയരുന്നു:
"ഞാൻ ദാവീദിന്റെ വേരും സന്തതിയുമാണ്;
പ്രഭാപൂർണനായ പ്രഭാതനക്ഷത്രം" (വെളി 22,16)

**നക്ഷത്രപ്പിറന്നാൾ**
ഏതായാലും,
നക്ഷത്രകുമാരന്റെ തിരുനാളിൽ
നക്ഷത്രം തെളിക്കുന്ന
മനുജന്റെ മനോധർമ്മം ശ്ലാഘനീയംതന്നെ.
ക്രിസ്തുമസ്സിനായി നക്ഷത്രാലങ്കാരങ്ങൾ ഒരുക്കുമ്പോൾ ഈ കവിതാശകലം ഓർക്കുക:
ഉയരങ്ങളിലേക്കു നോക്കിയവർ
നക്ഷത്രം കണ്ടു . . .
നക്ഷത്ര വഴി കണ്ടു . . .
നക്ഷത്ര താവളം കണ്ടു . . .
നക്ഷത്രകുമാരനെ കണ്ടു . . .
നക്ഷത്രകുമാരനെ കണ്ടവർ ജ്വലിച്ചു,
നക്ഷത്രങ്ങളായി . . . (സങ്കീ 36,19)

**തെളിക്കുന്ന നക്ഷത്രം മനസ്സിൽ തെളിയട്ടെ!**
**ആയിരം നക്ഷത്രാശംസകൾ!**



# ജിംഗിൽ ബെൽസ്....

## ക്രിസ്തുമസ്...

ഗൃഹാതുരത്വം ഉണർത്തുന്ന മനോഹരമായ ഓർമ്മകളുടെ
സ്വർണ്ണ ചെപ്പുതുറക്കുകയാണ്.
നക്ഷത്രവിളക്കുകളുമായി രാത്രിയിൽ...
സുന്ദരനാദങ്ങളുടെ അകമ്പടിയോടെ നടന്നു നീങ്ങുന്ന
കരോൾ സംഘങ്ങൾ ...
ഗ്രാമങ്ങളുടെ സംസ്കാരം വിളിച്ചോതുന്ന
സ്നേഹ കൂട്ടങ്ങളായിരുന്നു അവ...
ഡിസംബർ ആദ്യമേ തെളിയുന്ന നക്ഷത്രവിളക്കുകൾ...
പരീക്ഷകൾ കഴിഞ്ഞ് അണിയിച്ചൊരുക്കുന്ന ക്രിസ്തുമസ്
ട്രീയും പുൽക്കൂടുകളും..
മധുരം നുകരുന്ന ക്രിസ്തുമസ് കേക്കുകൾ...
സ്നേഹം കുറിച്ചിടുന്ന ആശംസാ കാർഡുകൾ..
എല്ലാത്തിനും മകുടമായി പാതിരാ കുർബാന..
ക്രിസ്തുമസിന്റെ മനോഹരമായ ഓർമ്മകൾ പങ്കുവയ്ക്കുന്നത്

**ഡോ. ജോർജ്ജ് ഓണക്കൂർ**
**ജിജി തോംസൺ**
**മധുപാൽ**
**എം. ജയചന്ദ്രൻ**
**ജാസിഗിഫ്റ്റ്**

# യേശുവായ ദൈവം

ഡോ. ജോർജ് ഓണക്കൂർ



നാം ആരും ദൈവത്തെ കണ്ടിട്ടില്ല. പക്ഷേ ശക്തമായ ദൈവാനുഗ്രഹം വിവിധ ജീവിതഘട്ടങ്ങളിൽ അനുഭവപ്പെട്ടിട്ടുണ്ട്. യാത്രാവേളകളിൽ വഴിയറിയാതെ വിഷമിക്കുമ്പോൾ, ഒറ്റപ്പെടുന്നു എന്ന തോന്നൽ ബലപ്പെടുമ്പോൾ അജ്ഞാതമായ കരസ്പർശം! താങ്ങായി തലോടലായി; 'പരിഭ്രമിക്കേണ്ട, ഞാൻ ഒപ്പമുണ്ട്' എന്ന ആശ്വാസവചനം.

വഴികാട്ടുന്ന ഗുരു, മാറോടണയ്ക്കുന്ന സ്നേഹിതൻ. ദൈവം പിതാവിനെപ്പോലെ സംരക്ഷിക്കുന്നു; മാതൃതുല്യം സ്നേഹിക്കുന്നു. ആ ദൈവത്തെ കണ്ടിട്ടില്ല എന്നു പറയാൻ ആകുമോ? നമ്മുടെ കാഴ്ചപ്പുറങ്ങളിൽ നിത്യമായി പ്രകാശിക്കുന്ന ഉജ്ജ്വലചൈതന്യം; സത്യം, സ്നേഹം.

അതെ; ദൈവം സത്യമാണ്. സ്നേഹമാണ്. എല്ലാ നന്മകളുടെയും പൂർണ്ണതയാണ്. തന്റെ കരവേലയായ മനുഷ്യനെ സൃഷ്ടിയുടെ പൂർണതയായി ഉയർത്തി. എല്ലാ സൗഭാഗ്യങ്ങളുടെയും അവകാശിയാക്കി. പക്ഷേ, നന്മയിൽ നിന്ന് വ്യതിചലിച്ച മനുഷ്യൻ ദൈവവചനങ്ങൾക്ക് വിരുദ്ധമായി പ്രവർത്തിച്ചു. പാപിയായി അധഃപതിച്ചു. തന്റെ സൃഷ്ടികളിൽ ഒന്നുപോലും നഷ്ടപ്പെടരുത് എന്ന് കൃപാലുവായ ദൈവത്തിന്റെ ഹിതം. അതനുസരിച്ചാണ് ദൈവം മനുഷ്യരക്ഷയ്ക്ക് ഭൂമിയിൽ അവതരിക്കാൻ ദയവുണ്ടായത്. അവിടുന്ന് ഒരു സാധാരണ മനുഷ്യനെപ്പോലെ സ്ത്രീയുടെ മകനായി പിറന്നു. ഭൂമിയിൽ അദ്ഭുതകരമായ പ്രകാശം വ്യാപിച്ചു. അന്ധകാരം അകന്നേപോയി. ജീവന്റെ നക്ഷത്രം ആകാശത്തിൽ ഉദയം ചെയ്യുകയായിരുന്നു. അത് ബെത്‌ലഹേമിലെ പുൽത്തൊട്ടിയിലേയ്ക്ക് ഇറങ്ങി വന്നു.



ഈ ദിവ്യാനുഭവം ആണ് ജനനത്തിരുന്നാൾ ആയി കാലം കൊണ്ടാടുന്നത്. വിശുദ്ധ ഗ്രന്ഥത്തിലൂടെ കടന്നുപോകുകയും മനസ്സ് ധ്യാനവഴികളിൽ അർപ്പിക്കുകയും ചെയ്ത ബാല്യംതൊട്ട് ഞാൻ ഈ നക്ഷത്രപ്രകാശം തേടുകയായി. പുൽത്തൊട്ടിയിൽ ജനിച്ച പുത്രൻ ദൈവം തന്നെയെന്ന് എന്റെ കൊച്ചുമനസ്സിന് വെളിപ്പെട്ടു. 'അത്യുന്നതങ്ങളിൽ ദൈവത്തിന് സ്തുതി, ഭൂമിയിൽ സന്മനസ്സുള്ളവർക്ക് സമാധാനം' എന്ന സ്തുതിഗീതം മനസ്സ് കുളിർപ്പിച്ചു. മാലാഖമാരുടെ പാട്ട് ഏറ്റുപാടി. ബെത്‌ലഹേം താഴ്‌വരയിൽ ആടുമാടുകളെ മേയ്ച്ച്, തീ കാഞ്ഞ് തണുപ്പകറ്റിയിരുന്ന ആട്ടിടയന്മാരെപ്പോലെ ആ ദൈവത്തെ ചെന്നുകണ്ട് സ്തുതി അർപ്പിക്കാൻ എന്റെ ഹൃദയവും വെമ്പൽ കൊണ്ടു.

ഈ ശിശു ഒരു അദ്ഭുതമാണ്. മനുഷ്യരാശിയുടെ രക്ഷയ്ക്ക് മനുഷ്യനായി അവതരിച്ച ദൈവമാണ്. ദിവ്യപ്രകാശമായി പിറന്നുവീണ ശിശുവിനെ ഏതാനും നാളുകൾ കഴിഞ്ഞ് ദൈവാലയത്തിൽ കാഴ്ച അർപ്പിക്കുമ്പോൾ അവിടെ കഴിഞ്ഞിരുന്ന താപസനായ ശിമയോൻ കൈകളിൽ ഉയർത്തിക്കൊണ്ട് കാലത്തോട് വിളംബരം ചെയ്തു. 'ഇതാ, സകലജനത്തിനും രക്ഷയായി അവതരിച്ച ദൈവപുത്രനായ ശിശു. ഈ മഹാസത്യം ദർശിക്കാൻ എളിയവനായ എന്റെ കണ്ണുകൾക്ക് ഭാഗ്യം ലഭിച്ചിരിക്കുന്നു.' അതിനുശേഷം ശിമയോൻ മറിയത്തോട് പറഞ്ഞു. 'സ്ത്രീകളിൽ നീ ഭാഗ്യവതി. പക്ഷേ നിന്റെ ഹൃദയത്തിലൂടെ ഒരു വാൾ കടന്നുപോകും.'

ഏത് ശിശുവിന്റെയും ജനനം എല്ലാം കണ്ണുകളിലും സന്തോഷത്തിന്റെ പൂക്കൾ വിടർത്തുന്നു. എങ്ങും സൗരഭ്യം പരത്തുന്നു. പക്ഷെ അപ്പോൾ മുതൽ മാതൃഹൃദയം വ്യാകുലമാകുകയായി. നന്മയുടെ നിറപുഞ്ചിരി ഈ

# ക്രിസ്തുമസിന്റെ അർത്ഥതലങ്ങൾ

**ജിജിതോംസൺ IAS**
മുൻ ചീഫ് സെക്രട്ടറി





വിശുദ്ധ ലൂക്കോസിന്റെ സുവിശേഷം ഒന്നാം അധ്യായം സംഭവബഹുലമാണ്. ഒരുവർഷം നടന്ന സംഭവങ്ങൾ ഒരൊറ്റ അധ്യായത്തിൽ സംക്ഷേപിച്ചിരിക്കുന്നു. സെഖര്യാ പുരോഹിതന് ഗബ്രിയേൽ മാലാഖ പ്രത്യക്ഷപ്പെടുന്നത്; സെഖരിയാവിന്റെ അവിശ്വാസം; കന്യകമേരിയുടെ വിശ്വാസവും സമർപ്പണവും; യോഹന്നാൻ, ഏലിസബത്ത്, കന്യക മേരി എന്നിവരുടെ പ്രതികരണങ്ങൾ; സെഖരിയാവിന്റെ വിശ്വാസ പ്രഖ്യാപനവും സ്തുതി ഗീതവും എന്നിങ്ങനെ ചിന്തോദ്ദീപകമായ സംഭവ പര

ഭൂമിയിൽ പ്രകാശം പരത്തുമ്പോൾ എങ്ങുനിന്നോ കടന്നെത്തുന്ന അന്ധകാരം അതിനെ പ്രതിരോധിക്കാൻ ശ്രമിക്കുകയില്ലേ? വെളിച്ചത്തിന്റെ സാന്നിദ്ധ്യത്തിൽ ഇരുട്ടിന് നിലനിൽക്കാൻ ആവുകയില്ല. നന്മയുടെ സുഗന്ധം പരക്കുമ്പോൾ തിന്മ അപ്രത്യക്ഷമാകേണ്ടി വരും. അപ്പോൾ ഇരുട്ടിന്റെ ദുഷ്ട ശക്തികൾ പ്രതിരോധത്തിന് ഒരുങ്ങുക സ്വാഭാവികം. തന്റെ മകന്റെ ഭാവി അത്തരത്തിൽ വിപത്സന്ധികൾ നേരിടേണ്ടി വരുമോ? അതേക്കുറിച്ച് അമ്മമനസ്സ് എപ്പോഴും ഉത്കണ്ഠാകുലമാകുന്നു.

ക്രിസ്മസ്സ് അനുഭവങ്ങളിലൂടെ ആവർത്തിച്ച് യാത്ര ചെയ്യുമ്പോഴൊക്കെ യേശുവായ ദൈവം രക്ഷകനും സ്നേഹിതനും ആണ് എന്ന് അനുഭവങ്ങളിലൂടെ തിരിച്ചറിയുമ്പോൾ മാതൃഹൃദയത്തിന്റെ ഉത്കണ്ഠകളും ഞാൻ ചേർത്തുവെയ്ക്കാറുണ്ട്. മകനെ അമ്മയിൽ നിന്ന് മാറ്റി നിറുത്തി കാണാനായിട്ടില്ല. ആ മകൻ എല്ലാ അമ്മമാർക്കും അമ്മമാരുടെ മക്കൾക്കും ആശ്വാസം പകരുന്നു എന്ന ആനന്ദമാണ് എപ്പോഴും ഞാൻ തേടുന്നത്. അവന്റെ കണ്ണുകളിൽ പകയില്ല. രോഷമില്ല. പാപത്തെ വെറുക്കുമ്പോഴും പാപികളെ ആശ്വസിപ്പിക്കുന്നു. വഴിതെറ്റിയ കുഞ്ഞാടിനെ തേടിപ്പോകുന്നു. ഈ ഭൂമിയിൽ നിത്യമായ സമാധാനം അനുഭവപ്പെടുത്തുന്നു.

യേശുവായ ദൈവം ഭൂമിയുടെ രക്ഷകനാണ്. എല്ലാ ജീവജാലങ്ങളെയും ആ മനസ്സിൽ ചേർത്തുപിടിക്കുന്നു. നിത്യരക്ഷയുടെ വാതിൽ എല്ലാവർക്കുമായി തുറന്നു കൊടുക്കുന്നു. ആ സ്നേഹത്തിന്റെ വാതിലിലൂടെയല്ലാതെ രക്ഷയുടെ സങ്കേതത്തിൽ ആർക്കും അഭയം ലഭിക്കുന്നില്ല.

അങ്ങനെ ക്രിസ്മസ്സ് നിത്യരക്ഷയുടെ വാതിൽ ആകുന്നു. പ്രകാശത്തിന്റെ സങ്കേതമാകുന്നു. അവിടെ സ്നേഹത്തിന്റെ തലോടൽ സമാശ്വാസം. ഓർമ്മയിലുള്ള ആദ്യക്രിസ്മസ് തൊട്ട് ഇപ്പോഴും ആവർത്തിച്ച് അനുഭവിക്കുന്ന ആശ്വാസത്തിന്റെ ആഹ്ലാദം. അതിന് പകരം വെയ്ക്കാൻ എന്തുണ്ട്? സ്ത്രീയിൽ നിന്ന് ജനിച്ചവരിൽ യേശുവിനെപ്പോലെ സ്നേഹത്തിൽ പരിപൂർണ്ണനായി, ത്യാഗപൂർവ്വം സ്വജീവൻ അർപ്പിച്ച രക്ഷയുടെ ഉജ്ജ്വലപ്രകാശം മറ്റെവിടെയാണ് അനുഭവവേദ്യമാവുക.

ഈ ക്രിസ്മസ് നാളിൽ 'ക്രൈസ്തവകാഹള'ത്തിന്റെ പ്രിയപ്പെട്ട വായനക്കാർക്കും എല്ലാ സ്നേഹിതർക്കും യേശുവിന്റെ സ്നേഹവും ദൈവകരുണയിൽ ആശ്വാസവും ലഭിക്കട്ടെ എന്ന് വിനയപൂർവ്വം,

മ്പരകളാണ് വായനക്കാരനെ ആകർഷിക്കുന്നത്. ഇതിൽ, സെഖര്യാവിന്റെ സ്തുതിപ്പിനെക്കുറിച്ച് ഒന്നു ചിന്തിക്കാം.

ദൈവം സെഖര്യാവിന് രണ്ടാമതൊരു 'ചാൻസ്' കൊടുക്കുകയാണ്. ദൈവസന്നിധിയിൽ നീതിയുള്ളവനും, കർത്താവിന്റെ സകല കല്പനകളിലും ന്യായങ്ങളിലും കുറ്റമില്ലാത്തവനുമായിരുന്നെങ്കിലും സെഖര്യാ പുരോഹിതൻ ദൈവത്തിന്റെ അറിയിപ്പിൽ വിശ്വാസം പ്രകടിപ്പിച്ചില്ല. തന്മൂലം അവൻ മൂകനായിപ്പോയി. ഒൻപതുമാസത്തെ മൗനവ്രതത്തിൽ അദ്ദേഹം എന്തെല്ലാം ചിന്തിച്ചിട്ടുണ്ടാവണം! "മക്കൾ യഹോവ നൽകുന്ന അവകാശവും, ഉദരഫലം അവൻ തരുന്ന പ്രതിഫലവും തന്നെ" (സങ്കീ.127:3); "നിന്റെ മക്കൾ മേശയ്ക്കു ചുറ്റും ഒലീവ് തൈകൾ പോലെ ഇരിക്കും" (സങ്കീ.128:4) എന്നീ വേദവാക്യങ്ങൾ അദ്ദേഹം ഓർമ്മിച്ചിട്ടുണ്ടാവണം. എന്നിട്ട് ഭാര്യ പ്രസവിക്കുമ്പോൾ കുഞ്ഞിന് യോഹന്നാൻ–'ദൈവത്തിന്റെ സമ്മാനം'–എന്നു പേരിടുന്നു. അതിലൂടെ ദൈവവിശ്വാസം പ്രകടിപ്പിക്കുന്നു. എന്നിട്ട് പരിശുദ്ധാത്മാവ് നിറഞ്ഞവനായി ദൈവത്തെ സ്തുതിക്കുന്നു. കർത്താവ് വരുന്നതിന്റെ അർത്ഥമെന്തെന്ന് സൂചിപ്പിക്കുന്നു.

(i) ഇത് പുനരുദ്ധാരണത്തിനു വേണ്ടിയുള്ള സ്തുതിപ്പാണ്.

"ഇസ്രയേലിന്റെ ദൈവമായ കർത്താവ് അനുഗ്രഹിക്കപ്പെട്ടവൻ; അവൻ തന്റെ ജനത്തെ സന്ദർശിച്ച് ഉദ്ധാരണം ചെയ്യുകയും..." എന്നു തുടങ്ങുന്ന 68–ാം വാക്യം ശ്രദ്ധിക്കുക. ഈജിപ്തിന്റെ അടിമത്തത്തിൽ നിന്നും, ബാബിലോൺ സാമ്രാജ്യത്തിൽ നിന്നും ഇസ്രായേല്യരെ രക്ഷിക്കാൻ യഹോവ വന്നതു പോലെ, വീണ്ടുമൊരു വീണ്ടെടുപ്പുകാരൻ വരുമെന്ന് ഇസ്രായേല്യർ വിശ്വസിച്ചിരുന്നു. മാലാഖിക്കുശേഷം 400 വർഷങ്ങൾ ഇതിനായി കാത്തിരുന്നു. ആ കാത്തിരിപ്പിന് അവസാനമായി എന്ന് സെഖര്യാവ് തിരിച്ചറിയുന്നു. ക്രിസ്തു ജനിക്കുന്നത് പുനരുദ്ധാരണത്തിനു വേണ്ടിയാണ്. അതിനാണ് സെഖര്യാവ് സ്തുതിക്കുന്നത്.

(ii)ഇത് വിജയത്തിനു വേണ്ടിയുള്ള സ്തുതിപ്പാണ്. 69, 71, 74 വാക്യങ്ങൾ ശ്രദ്ധിക്കുക. ശത്രുക്കളുടെ കൈയ്യിൽ നിന്നും രക്ഷിപ്പാനായി ക്രിസ്തു ഭൂജാതനാകുന്നു. 'നമുക്ക് രക്ഷയുടെ കൊമ്പ് ഉയർത്തിയിരിക്കുന്നു' എന്ന് സെഖര്യാവ് പറയുന്നു. രക്ഷയുടെ കൊമ്പ് നമ്മുടെ കർത്താവാണ്. അവൻ ദാവീദ് രഹത്തിൽ നിന്നും (69) വരുന്നു; അബ്രഹാമിന്റെ സന്തതി പരമ്പരയിൽ നിന്നും (ഉൽപ 12: 1–3); യഹൂദ വംശത്തിൽ നിന്ന് (ഉൽപ 49: 10) വന്ന് ബത്‌ലഹേമിൽ ജനിക്കുമെന്നും (മിഖാ 5–2) അദ്ദേഹം ഓർമിപ്പിക്കുന്നു. ആദി മുതൽ തന്റെ വിശുദ്ധ പ്രവാചകന്മാർ മുഖാന്തരം അരുളിചെയ്തതു പോലെ സംഭവിക്കുമെന്ന് സെഖര്യാവ് നിസ്സന്ദേഹം പ്രഖ്യാപിക്കുന്നു. ക്രിസ്തുമസ് വിജയത്തിന്റെ കാഹളമാണെന്നു പറഞ്ഞു ദൈവത്തെ സ്തുതിക്കുന്നു.

(iii) ഇത് ക്ഷമിക്കാൻ വേണ്ടിയുള്ള സ്തുതിപ്പാണ്. 76–77 വാക്യങ്ങൾ ശ്രദ്ധിക്കുക. "നീയോ പൈതലേ... ദൈവത്തിന്റെ ആർദ്രകരുണയാൽ അവന്റെ ജനത്തിനു പാപമോചനത്തിൽ രക്ഷാപരിജ്ഞാനം കൊടുപ്പാനുമായി.." എന്ന വാക്യങ്ങളിൽ പാപമോചനത്തിന്റെ സന്ദേശമാണ് നാം കേൾക്കുന്നത്. ക്രിസ്തു ഭൂജാതനായത് നമ്മുടെ പാപങ്ങൾ മോചിക്കുന്നതിനു വേണ്ടിയിട്ടാണ്. അതുകൊണ്ടാണ് സെഖര്യാവ് സ്തുതിക്കുന്നത്.



(iv) ഇത് പുതിയൊരു ദിനത്തിനു വേണ്ടിയുള്ള സ്തുതിപ്പാണ്. 78–79 വാക്യങ്ങൾ ശ്രദ്ധിക്കുക. "ഇരുളിലും മരണനിഴലിലും ഇരിക്കുന്നവർക്കു പ്രകാശിച്ച് നമ്മുടെ കാലുകളെ സമാധാന മാർഗ്ഗത്തിൽ നടത്തേണ്ടതിന്... ഉയരത്തിൽ നിന്ന് ഉദയം നമ്മെ സന്ദർശിച്ചിരിക്കുന്നു". റോമൻ സാമ്രാജ്യത്തിനു കീഴിൽ ഹെരോദാസിന്റെ ക്രൂരഭരണത്തിനു വിധേയരായി ഇസ്രായേല്യർ കടുത്ത യാതനകൾ അനുഭവിക്കുകയായിരുന്നു. അവർ ഇരുട്ടിന്റെയും, മരണത്തിന്റെയും താഴ്വരയിലായിരുന്നു. അവർക്കു പുതിയ വെളിച്ചം നൽകാനായി ക്രിസ്തു ആഗതനാകുന്നു.

ഒൻപതു മാസത്തെ കാത്തിരിപ്പിനു ശേഷം സെഖര്യാവ് ദൈവത്തെ സ്തുതിക്കുന്നു. കാരണം ക്രിസ്തു ഒരു പുത്തൻ സൂര്യോദയമാണ്.

അതേ, ക്രിസ്തുമസ് പുനരുദ്ധാരണത്തിന്റെ സന്ദേശമാണ്; വിജയത്തിന്റെ കാഹളനാദമാണ്; പാപമോചനത്തിന്റെ പ്രത്യാശയാണ്; സർവ്വോപരി പുത്തൻ സൂര്യോദയമാണ്. ക്രിസ്തുവിനെ വരവേൽക്കുവാൻ ഒരുങ്ങുക, സഹജരേ!



# മനുഷ്യനെ മനുഷ്യനാക്കാനായി ഒരു ജന്മം

**മധുപാൽ**



കുട്ടിക്കാലം മുതൽ തന്നെ എന്റെ ജീവിതത്തിൽ വളരെ സജീവമായി നിന്നിരുന്ന ഒരു ആഘോഷമാണ് ക്രിസ്തുമസ്. അതിന്റെ പ്രധാന കാരണം ഞാൻ പാലക്കാട്ട് പറളി എന്ന് പ്രദേശത്ത് ജീവിച്ചതുകൊണ്ടാണ്. സ്കൂൾ പഠനകാലം അവിടെയായിരുന്നു. ഞാൻ താമസിച്ചിരുന്ന പ്രദേശത്ത് വളരെയധികം ക്രിസ്ത്യൻ കുടുംബങ്ങൾ ഉണ്ടായിരുന്നു. അതുകൊണ്ടു തന്നെ ബാല്യകാലം മുതൽ ക്രിസ്തുമസ്, ഈസ്റ്റർ തുടങ്ങിയ ആഘോഷങ്ങളും ഇതരമതാഘോഷങ്ങളുമെല്ലാം ഒരു സമൂഹമായി ഞങ്ങൾ പങ്കെടുത്തിരുന്നു. ക്രിസ്തുമസ് കാലമാകുമ്പോൾ വലിയ തോതിൽ മഞ്ഞു തുടങ്ങും. പ്രത്യേകിച്ച് പാലക്കാടൻ അന്തരീക്ഷത്തിൽ മഞ്ഞിന് കാഠിന്യം കൂടുതലാണ്. ഞങ്ങൾ താമസിച്ചിരുന്ന വീടിന്റെ പുറകിൽ ഒരു വലിയ പാടവും അതിനപ്പുറം പുഴയുമാണ്. സന്ധ്യയാകുമ്പോൾ ശൈത്യം കൂടുതലാണ്. കുട്ടികളായ ഞങ്ങൾക്ക് സന്തോഷം നൽകിയിരുന്നത് ക്രിസ്തുമസ് കാലത്ത് ഞങ്ങൾ ഉണ്ടാക്കിയിരുന്ന ക്രിസ്തുമസ് ട്രീകളും മുളം തണ്ടുകളിൽ വർണ്ണക്കടലാസ് വെച്ചുണ്ടാക്കിയിരുന്ന നക്ഷത്രങ്ങളുമായിരുന്നു. ഇത് പറയാൻ കാരണം ഞങ്ങൾ താമസിച്ചിരുന്ന വീടിന് തൊട്ടു മുൻപിൽ ഒരു ക്രിസ്ത്യൻ കുടുംബമുണ്ടായിരുന്നു. ക്രിസ്തുമസ് കാലമാകുമ്പോൾ ആ വീട്ടിൽ നിന്ന് കരോൾ ഗാനങ്ങൾ കേൾക്കാമായിരുന്നു. ഫീലിപ്പോസും അദ്ദേഹത്തിന്റെ ഭാര്യ ഫിലോമിനയും മൂന്നു പെൺകുട്ടികളും ഫിലേന്ദ്രൻ എന്ന ആൺകുട്ടിയും അടങ്ങുന്ന കുടുംബം. ഈ കുടും

ബവും അവരുടെ ബന്ധുക്കളും പരിചയക്കാരും എല്ലാ ദിവസവും ആ വീടുകളിലെല്ലാം പ്രാർത്ഥനായോഗങ്ങൾ നടത്തിയിരുന്നു. ഈ പ്രാർത്ഥനകളെല്ലാം ക്രിസ്തുവിനെക്കുറിച്ചും ക്രിസ്തുമസിനെക്കുറിച്ചും പ്രതീക്ഷയെക്കുറിച്ചുമായിരുന്നു. ഞങ്ങൾക്ക് അത് കേൾക്കുമ്പോൾ ഒരു ആനന്ദമായിരുന്നു. ഇതായിരുന്നു ഒരു പരിധിവരെ എന്നെ സംബന്ധിച്ചടുത്തോളം ബാംഗ്ലൂരിൽ നിന്നു ലഭിച്ചിരുന്ന ലീഫ്‌ലെറ്റുകളിലേക്ക് എന്നെ അടുപ്പിക്കുന്നത്. തുടർന്ന് ബൈബിൾ സൊസൈറ്റി ഓഫ് ഇന്ത്യ യിൽ നിന്നും എല്ലാ ദിവസവും ഞാൻ അവർക്ക് കത്ത് എഴുതുകയും, ലീഫ്‌ലെറ്റുകൾ വരുത്തുകയും ചെയ്തു. ക്രിസ്തുവിനെക്കുറിച്ചും, ക്രിസ്ത്യാനിയെക്കുറിച്ചും, ക്രിസ്തുവിന്റെ ജീവിതത്തെക്കുറിച്ചും, മനുഷ്യൻ നന്മ ചെയ്തും സന്തോഷത്തോടും ജീവിക്കേണ്ടതിനെക്കുറിച്ചുമുള്ള ലഘുലേഖകൾ കിട്ടുമായിരുന്നു. എന്റെ സന്തോഷം ആ ലഘുലേഖകൾ എല്ലാം ജീവിതത്തിൽ നമ്മുടെ വീക്ഷണം മാറ്റുന്നു എന്നുള്ളതാണ്. അത്തരം മാറ്റങ്ങൾക്ക് ഉപകാരപ്രദമയിരുന്നു അവ. അവിടെനിന്നാണ് ഞാൻ ബൈബിൾ വായിക്കാൻ തുടങ്ങിയത്. ആദ്യമേ എനിക്ക് കിട്ടിയിരുന്നത് ബൈബിൾ കഥകൾ അടങ്ങിയ പുസ്തകമായിരുന്നു. അതായിരുന്നു ഒരു പരിധിവരെ ബൈബിൾ വായിക്കാൻ എനിക്ക് പ്രേരണ നൽകിയത്.

ജീവിതത്തിൽ ബൈബിൾ എന്റെ കൂടെ കൊണ്ടു നടക്കുന്ന ഒരു പുസ്തകമാണ്. ക്രിസ്തുവാണ് മനുഷ്യ നന്മയെക്കുറിച്ചും മനുഷ്യൻ ജീവിക്കുന്ന ചുറ്റുപാടുകളെക്കുറിച്ചും ആഹ്വാനം ചെയ്തുകൊണ്ട് നമ്മെ മുന്നോട്ട് നയിക്കാൻ പ്രേരിപ്പിക്കുകയും ചെയ്തത്. കാരണം ഉള്ളവന്റെയും ഇല്ലാത്തവന്റെയും വേദനകൾ തിരിച്ചറിയുകയും, സാധാരണക്കാരോടൊപ്പം സഹകരിക്കുകയും അവരുടെ ജീവിതങ്ങൾക്ക് കൃത്യമായ വെളിച്ചം നൽകുകയും ചെയ്തിരുന്നു. ആ വെളിച്ചം കണ്ടുകൊണ്ടു വന്ന മനുഷ്യരെല്ലാം ഒരു പരിധിവരെ നമ്മെയൊക്കെ മുന്നോട്ടു നയിക്കാൻ പ്രാപ്തരാക്കിയിട്ടുണ്ട്.

എല്ലാ മനുഷ്യരിലും ഒരു ക്രിസ്തുവുണ്ടാകണം എന്ന് ആഗ്രഹിക്കുന്ന ഒരാളാണ് ഞാൻ. അത്രമേൽ മനുഷ്യനെ മനസിലാക്കിയിട്ടുള്ള ഒരാൾ ഈ ഭൂമിയിൽ ഉണ്ടായിട്ടില്ലെന്നതാണ് സത്യം. ഒരു പ്രത്യാശയുടെ വെളിച്ചമായിട്ടാണ് ഞാൻ ക്രിസ്തുവിനെ കാണുന്നത്. അന്നത്തെ എന്റെ സുഹൃത്തായ ഫിലീന്ദ്രന്റെ കൂടെ ഇടപെടുമ്പോഴൊക്കെ എനിക്ക് മനസ്സിലാക്കാൻ സാധിക്കുന്നത് ക്രിസ്തുമസ് ഒരു പ്രത്യാശയുടെ പ്രതീകമാണ് എന്നാണ്. എല്ലാവരിലും ആ പ്രതീക്ഷ നിലനിൽക്കുന്നു എന്ന കാര്യവും ഞാൻ തിരിച്ചറിയുന്നു. സകല മനുഷ്യരെയും ചേർത്തുപിടിക്കാനുള്ള ധൈര്യവും അവരോടൊപ്പം നിന്ന് അവർക്കുവേണ്ടി പ്രാർത്ഥിക്കുകയും എല്ലാ മനുഷ്യർക്കും നന്മയും പ്രത്യാശയും വെളിച്ചവും ഉണ്ടാകണമെന്ന് കരുതുകയും ചെയ്യുന്ന ഒരു മനോഭാവവും ആ കുടുംബത്തിൽ നിന്നും ഞാൻ മനസ്സിലാക്കി. പ്രത്യാശയുടെയും പ്രതീക്ഷയുടെയും ഒരു വലിയ പ്രകാശം തന്നെയാണ് ക്രിസ്തു എന്ന സത്യം ഞാൻ തിരിച്ചറിഞ്ഞു.

ജോലി സംബന്ധമായി ഞാൻ എറണാകുളത്ത് വരുമ്പോൾ എല്ലാ പള്ളികളിലും ഞാൻ പോകുമായിരുന്നു. എന്റെ പി.ജി പഠനകാലത്ത് ചാവറകൾച്ചറൽ സെന്ററുമായി ഞാൻ ഏറെ ബന്ധം പുലർത്തിയിരുന്നു. പള്ളിക്കൂടം എന്ന സ്കൂളിനെ വലിയ തോതിലുള്ള ഒരു ഇടമാക്കി മാറ്റിയത് ചാവറ കുര്യാക്കോസ് അച്ചന്റെ ജീവിതത്തെ ആസ്പദമാക്കിയിട്ടുള്ള പ്രവർത്തനങ്ങളായിരുന്നു. ക്രിസ്തുവിനെ നമ്മൾ കണ്ടിട്ടില്ല, എന്നാൽ ക്രിസ്തു നമ്മുടെ ജീവിതത്തിൽ ഒരു വിശ്വാസമായി നിലനിൽക്കുന്നു. ക്രിസ്റ്റ്യാനിറ്റി മനുഷ്യനുവേണ്ടിയാണ് എന്ന പ്രത്യാശയുള്ള ജനങ്ങൾ നമുക്കു ചുറ്റും ജീവിച്ചിരുന്നു. ക്രിസ്തുവിനെ തിരിച്ചറിഞ്ഞ മനുഷ്യരുടെ ഒപ്പമാണ് നമ്മൾ സഞ്ചരിക്കുന്നത് എന്ന് തിരിച്ചറിയുമ്പോൾ ഉണ്ടാവുന്ന ഒരു സന്തോഷമുണ്ടല്ലോ, അത് ഞാൻ തിരിച്ചറിയുന്നത് രവമ്മൃമ രൗഹ ൗൃമഹ രലിൃേല-മായി ബന്ധപ്പെട്ടുള്ള പ്രോഗ്രാമുകളിലൂടെയും അവിടെയുള്ള ആളുകളെയും അച്ചന്മാരെയും കാണുമ്പോഴുമാണ്. ആ കാഴ്ചയാണ് കൊച്ചിയിലും മട്ടാഞ്ചേരിയിലും വല്ലാർപാടത്തും ഉള്ള പള്ളികളിലും എറണാകുളത്ത് ബസലിക്കാകളിലും ഉള്ള നൊവേനകളിലം പ്രാർത്ഥനകളിലും ആഘോഷങ്ങളിലും പങ്കെടുക്കുവാൻ എന്നെ പ്രേരിപ്പിച്ചത്. ആ അടുപ്പമാണ് ഒരു പരിധിവരെ എന്നെ എഴുതാനും വായിക്കുവാനും പ്രേരിപ്പിച്ച ഘടകം. ക്രിസ്ത്യൻ അന്തരീക്ഷത്തിൽ ജീവിച്ചിട്ടുള്ള എന്റെ സുഹൃത്തുക്കളോടൊപ്പമുള്ള സഹവാസത്തിലൂടെയാണ് ക്രിസ്ത്യാനിറ്റിയുടെ മഹത്വം ഞാൻ തിരിച്ചറിഞ്ഞത്.



ക്രിസ്തുവിന്റെ തിരുപ്പിറവി എന്നു പറയുന്നത്, എന്നെ സംബന്ധിച്ചിടത്തോളം നമ്മുടെ ഒരു ഉയിർത്തെഴുന്നേൽപ്പു തന്നെയാണ്. സിനിമകളിലായാൽപ്പോലും എനിക്ക് ഏറ്റവും കൂടുതൽ അടുപ്പം തോന്നുന്നത് ക്രിസ്തുവിന്റെ പിറവിയോട് ചേർന്നുകൊണ്ടുള്ള കഥകളാണ്. ബെത്‌ലഹേമിലെ സാധാരണ കാലിത്തൊഴുത്തിൽ ജനിച്ച ഒരു കുഞ്ഞ്, ലോകത്തിന്റെ വിശ്വാസമായി മാറുന്നത് വെറുമൊരു യാത്രകൊണ്ടു മാത്രമല്ല അത്, മനുഷ്യനെ മനുഷ്യൻ മനസ്സിലാക്കാൻ വേണ്ടിയുള്ള ഒരു ജന്മം കൊണ്ടുണ്ടായ ഒരു ഓർമ്മയായിട്ടാണ് ഞാൻ മനസ്സിലാക്കുന്നത്. തീർച്ചയായും ക്രിസ്തുമസ് ഒരു പ്രതീക്ഷയാണ്. നമ്മുടെ മുന്നോട്ടുള്ള വളർച്ചയ്ക്കും പ്രയ്നങ്ങൾക്കും ഒരു തിളക്കമുള്ള നക്ഷത്രമാണ് ഓരോ ക്രിസ്തുമസ്ക്കാലവും.



എം. ജയചന്ദ്രൻ

# ക്രിസ്തുമസ് സത്യത്തിന്റെ മധുര മനോഹര സംഗീതം

ക്രിസ്തുമസ് എന്ന് പറയുമ്പോൾ എപ്പോഴും എന്റെ മനസ്സിലേക്ക് ഓർമ്മ വരുന്നത് കേക്കുകളുടെ ഒരു സമുദ്രമാണ്. എന്റെ ബെഡ്റൂമിലും സിറ്റിംഗ് റൂമിലും ഊണുമുറിയിലുമൊക്കെ കേക്കുകൾ ഇങ്ങനെ നിറഞ്ഞ് കവിഞ്ഞ് ഇരിക്കുമ്പോൾ അതിനിടയിലൂടെ നടക്കാൻപോലും സ്ഥലമില്ലാതെ ഓരോ കേക്കുകളും ചാടികടന്ന് നടന്നു പോകുന്ന കുഞ്ഞായ എന്നെ എനിക്ക് ഓർമ്മ വരുന്നു. എന്റെ അമ്മ 1979 തൊട്ട് 'മംഗല്യ' എന്നൊരു ബേക്കറി നടത്തുന്നുണ്ട്. അക്കാലം തൊട്ട് എല്ലാവർഷവും ക്രിസ്തുമസ് സമയമാകുമ്പോൾ ക്രിസ്മസ് ബസാർ ഉണ്ടാവാറുണ്ട്. ആദ്യകാലങ്ങളിൽ അത് പുത്തരിക്കണ്ടം മൈതാനത്ത് വെച്ച് നടത്തുമായിരുന്നു അതിനുശേഷം തിരുവനന്തപുരം പാളയത്ത് പല സ്ഥലത്തായി നടന്നിരുന്നു. ഒരിക്കൽ സെൻട്രൽ സ്റ്റേഡിയത്തിൽ നടന്നതായി ഞാനോർക്കുന്നു. ചന്ദ്രശേഖരൻനായർ സ്റ്റേഡിയത്തിൽ ക്രിസ്തുമസ് ബസാർ നടത്തുമ്പോൾ, പത്ത് ദിവസവും മംഗല്യ ബേക്കറിയുടെ ഒരു സ്റ്റോൾ ഉണ്ടായിരിക്കുന്നതാണ്. ആ സ്റ്റോളിൽ കേക്കുൾ വിൽക്കുന്നതാണ് പ്രധാന പരിപാടി. ഫ്രൂട്ട് കേക്ക് ഉണ്ടാക്കുക എന്നാൽ അത് 250 ഗ്രാമിന്റെയും 500 ഗ്രാമിന്റെയും ഒരു കിലോയുടെയും ചിലപ്പോൾ 2 കിലോയുടെയും ഒക്കെ ഉണ്ടാവും. ഈ കേക്കുകളെല്ലാം ഉണ്ടാക്കി കഴിഞ്ഞാൽ ബേക്കറിയിൽ വയ്ക്കാൻ സ്ഥലമില്ലാതെയാകും. അതുകൊണ്ട് വീട്ടിൽ കേക്ക് അടുക്കി വയ്ക്കുമായിരുന്നു. കട്ടിലിന്റെ മുകളിൽ പോലും കേക്ക് വെക്കുന്ന ഒരവസ്ഥയിലേക്ക് കാര്യങ്ങൾ കടന്നുപോയി. പക്ഷേ അതെല്ലാം വളരെയധികം ഞങ്ങൾക്ക് വളരെയധികം സന്തോഷപ്രദമായ അനുഭവമായിരുന്നു. അങ്ങനെ കേക്കുകളിലൂടെയാണ് ക്രിസ്തുമസ് എന്താണെന്നും യേശുനാഥൻ നമ്മുടെ കൂടെ സദാ ഉണ്ടെന്നും, ഒരു കാരണവശാലും ഏതു സന്നിഗ്ദ്ധ ഘട്ടത്തിലും ദൈവം നമ്മളെ കൈവിടില്ല എന്നും, നമുക്ക് ഉറപ്പുതരുന്നതാണ് ക്രിസ്തുമസ് എന്ന് ഞാൻ മനസിലാക്കി. ആ ഒരു സത്യത്തിന്റെ മധുരമാണ് ക്രിസ്തുമസ് കേക്കുകളിൽ ഉള്ളത്. ഐസിങ് കേക്കുകളായിരുന്നു ഫ്രൂട്ട് കേക്കിനെക്കാൾ എനിക്കിഷ്ടം. അമ്മ പ്രത്യേകം കേക്കിൽ ഐസിങ് ചെയ്ത് 'ഹാപ്പി ക്രിസ്തുമസ് കുട്ടാ' എന്ന് എഴുതി എനിക്കു നൽകുമായിരുന്നു. അമ്മയ്ക്ക് അതിൽ വളരെ വലിയ കരവിരുതായിരുന്നു. ക്രിസ്തുമസ്സിന് കേക്ക് വിൽക്കുമ്പോൾ ക്രിസ്തുമസ് ചന്തയിൽ ഒരു സെയിൽസ് മാൻ എന്നപോലെ ഞാൻ നിൽക്കുമായിരുന്നു. കേക്കുകൾ എടുത്ത് കൊടുക്കുകയും അത് പൊതിയുകയും ചെയ്യും. ഈ കേക്കുകൾ പൊതിയുന്ന ഒരു രീതിയുണ്ട്, അത് പഠിക്കുകയും കൂടെ ബേക്കറിയിൽ ജോലി ചെയ്യുന്ന ആളുകളുമായും, കസിൻസുമായും അമ്മയോടൊപ്പം ഒന്നിച്ചിരുന്നു കേക്ക് പൊതിയുകയും ചെയ്യും. പൊതിഞ്ഞതിനുശേഷം കേക്കിന് മുകളിൽ മംഗല്യ ബേക്കറിയുടെ ഒരു സ്റ്റിക്കർ പതിക്കും. ആ ഓർമ്മകളാണ് ക്രിസ്തുമസ് എന്നു പറയുമ്പോൾ എനിക്ക് ഓർമ്മവരുന്നത്. അതുപോലെ എന്റെ പ്രിയപ്പെട്ട സുഹൃത്താണ് ജോൺ മത്തായി. ക്രിസ്തുമസിന് ജോണിന്റെ കൂടെ സെലിബ്രേറ്റ് ചെയ്യുവാനും ജോണിന്റെ വീട്ടിൽ പോയി ഭക്ഷണം കഴിക്കുവാനുമുള്ള വലിയ ഒരു അവസരവും സന്തോഷവും എനിക്കുണ്ടായിട്ടുണ്ട്.

'God is with Us' ഇതാണ് ക്രിസ്തുമസിന്റെ സന്ദേശമായി ഞാൻ ഇപ്പോഴും വിശ്വസിക്കുന്നത്. യേശുനാഥൻ നമ്മുടെ ഇടയിൽ മനുഷ്യനായി പിറക്കുമ്പോൾ, 'God is with Us' അതായത് ഏതു സന്നിഗ്ദ്ധ ഘട്ടത്തിലും ദൈവം നമ്മുടെ കൈ പിടിക്കും എന്നുള്ള ഒരു ഉറപ്പ് ക്രിസ്തുമസ് തീർച്ചയായും നൽകുന്നുണ്ട്. ഞാൻ യേശുനാഥനെ കാണുന്നത് ദൈവത്വത്തിന്റെ ഒരു ആൾരൂപമായിട്ടാണ്. ക്രിസ്തു എന്ന സ്പിരിറ്റ് നമ്മുടെ ഹൃദയങ്ങളിൽ നിറയുമ്പോൾ അല്ലെങ്കിൽ ജീവിതത്തിൽ



# ക്രിസ്തുമസ് പാട്ടിന്റെ കാലം

**ജാസി ഗിഫ്റ്റ്**

ക്രിസ്തുമസ് ഒരു കൂട്ടായ്മയുടെ കാലമാണ്. ക്രിസ്തുമസ് എന്നു പറയുമ്പോൾ ഓടിയെത്തുന്നത് രണ്ട് മൂന്ന് രീതിയിൽ ക്രിസ്തുമസ് ആഘോഷിക്കുവാൻ സാധിച്ചിട്ടുള്ള സമയമാണ്. ആദ്യം സ്കൂൾ പഠനകാലവുമായി ബന്ധപ്പെട്ട ക്രിസ്തുമസ് കാലവും, അടുത്തത് മ്യൂസിക്കൽ ഇൻഡസ്ട്രിയിൽ വന്നതിനുശേഷമുള്ള ക്രിസ്തുമസ് കാലവും. ഇതിനൊക്കെ വലിയ വ്യത്യാസങ്ങൾ ഉണ്ടായിരുന്നു. ഏറ്റവും കൂടുതൽ ഞാൻ സന്തോഷിച്ചിട്ടുള്ളത് സ്കൂൾ പഠനകാലത്തെ ക്രിസ്തുമസായിരുന്നു. തിരുവനന്തപുരത്തെ സാൽവേഷൻ ആർമി ആയിരുന്നു ഞങ്ങളുടെ പള്ളി. പെട്ടെന്ന് മനസ്സിലേക്ക് ഓടിയെത്തുന്നത് കരോൾ ഗാനങ്ങളാണ്. കരോൾ പാട്ടുകളുണ്ടാക്കി എല്ലാ വീടുകളിലും പാടുന്ന കുറേ ചേട്ടന്മാരെയും കൂട്ടുകാരെയുമാണ് ഓർമ്മ വരുന്നത്.

ക്രിസ്തുമസ് എന്നു പറയുമ്പോൾ, തിരുവനന്തപുരത്ത് അനുഭവിച്ചിട്ടുള്ളത് ഡിസംബർ ആദ്യത്തെ ആഴ്ച കഴിയുമ്പോഴേക്കും രാജവീഥികളിൽ നിലനിൽക്കുന്ന ക്രിസ്തുമസ് ഗന്ധമാണ്. സെന്റ് തോമസ് സ്കൂളിൽ പഠിച്ചിരുന്നപ്പോൾ പാട്ട് പരിശീലനങ്ങളും പിയാനോ വായനയും ഉണ്ടായിരുന്നു. ഈ അവസരത്തിൽ കരോൾ ഗാനങ്ങൾ ആലപിക്കുവാനും ചിട്ടപ്പെടുത്തുവാനും സ്കൂളുകളിൽ വിളിക്കുമായിരുന്നു. ഈ ഒരു കൂട്ടുകെട്ടാണ് എന്റെ മനസ്സിൽ ക്രിസ്തുമസ് എന്നു പറയുമ്പോൾ ആദ്യമായി ഓടിയെത്തുന്നത്.

സംഗീതലോകത്തേക്ക് വന്നതിനു ശേഷം, ക്രിസ്തുമസ് വലിയൊരു ക്യാൻവാസിലേക്ക് മാറ്റപ്പെട്ടു. പലപ്പോഴും ലോകത്തിന്റെ പല ഭാഗങ്ങളിലും ക്രിസ്തുമസ് പരിപാടികൾ അവതരിപ്പിക്കാനുള്ള അവസരവും, കരോൾ ഗാനങ്ങളിലും, മത്സരങ്ങളിൽ വിധികർത്താവായി ഇരിക്കാനുള്ള അവസരവും ലഭിച്ചിട്ടുണ്ട്. അതോടൊപ്പം വലിയ വലിയ choir-കൾ കാണാനുള്ള ഭാഗ്യവും ലഭിച്ചിട്ടുണ്ട്. ക്രിസ്തുമസ് കൂട്ടായ്മയുടെ ഏറ്റവും വലിയ പ്രതിഭഫലനം തന്നെയാണ്.

സാധാരണ ക്രിസ്തുമസ് അനുഭവം പറയുമ്പോൾ എനിക്ക് ഓർത്തെടുക്കാൻ പറ്റുന്നത് ക്രിസ്തുമസ് പാട്ടുക

എന്ത് ചെയ്താലും അത് ദൈവത്തിങ്കലേക്ക് സമർപ്പിക്കുമ്പോൾ തീർച്ചയായിട്ടും God is with Us എന്നുള്ളത് നമ്മുടെ ഓരോ നിമിഷവും നമുക്ക് അറിയുവാനും, മറ്റുള്ള ആൾക്കാരിലെ നന്മ നമുക്ക് തിരിച്ചറിയുവാനും, തിന്മയെ മാറ്റി ഒരു ലോകത്തിന്റെ പുനർസംസ്ഥാപനം നടത്തുവാനുമായിട്ട് ക്രിസ്തു നമ്മുടെ കൂടെയുണ്ട് എന്നുള്ള വിശ്വാസവും ഒരു ഉത്തമ ഗീതം പോലെ 'A Beautyful melody of Truth' പോലെ നമ്മുടെ കൂടെ ഇങ്ങനെ വസിക്കുന്നു. ക്രിസ്തുമസ് കേക്കുകളുടെ ലോകത്തു നിന്ന് ക്രിസ്തുമസ് സത്യങ്ങളിലേക്ക് ഉള്ള ഒരു യാത്ര ആയിരുന്നു എന്റെ ജീവിതത്തിൽ ഉള്ളത്. എന്താണ് spirituality, divinity? അതിൽ ക്രിസ്തു തന്റെ ജീവിതം കൊണ്ട് എന്താണ് ഉദ്ദേശിച്ചിട്ടുള്ളത്. ഓരോ നിമിഷവും നമ്മൾ ഉയിർക്കണം. ഓരോ നിമിഷവും നമ്മുടെ മനസ്സ് ഒരു കുഞ്ഞിനെപ്പോലെ, കുഞ്ഞായ ക്രിസ്തുവിനെപ്പോലെ, നിഷ്ക്കളങ്കമായ ഒരു മനസ്സ് നമുക്ക് ഉണ്ടായിരുന്നുവെങ്കിൽ എന്ന് ഞാൻ ആഗ്രഹിച്ചു പോകുന്നു. ക്രിസ്തുമസിന്റെ സന്ദേശം എന്നത് ലോകം മുഴുവനുമുള്ള സമാധാനത്തിന്റെയും സ്നേഹത്തിന്റെയും മാത്രമാണ്. നമ്മുടെ മനസ്സിൽ ഹൃദയവും ആത്മാവും കൊണ്ട് നമുക്ക് ക്രിസ്തുമസ് ആഘോഷിക്കാം.



# പ്രളയം



ഷാജു തേക്കിൻകാട്ടൽ

ഇന്നിന്റെ സുഖത്തിലലിയുന്നു ഞാൻ
ഇന്നലകളുടെ ഭാരം
വലിച്ചെറിയുന്നു ഞാൻ!
നാളയെക്കുറിച്ചു
മറക്കുന്നു ഞാൻ
വാക്കിന്റെ മറപറ്റി
മറവിക്ക് ഈടു കൂട്ടുന്നു ഞാൻ...!

പറവകൾ കൊല്ലില്ല,
പാടം മണ്ണിട്ട് മൂടില്ല,
പാടവരമ്പത്ത്
ചൂടുചോര വീഴ്ത്തില്ല,
നിറം നോക്കി
മണം നോക്കി ഗുണം നോക്കി കൊക്കിന്റെ..
മൂർച്ചകൂട്ടില്ല...!

സ്നേഹക്കളങ്ങളിൽ
ചുടുചോരയിറ്റിച്ചും,
കൊലക്കളമൊരുക്കി
പാഷാണത്തിൽ
തേൻ ഇറ്റിച്ചും,
പ്രചണ്ഡതാണ്ഡയമാടുന്നു ഞാൻ!
അഹബോധം വെടിയാതെ
മുകളിലാടുന്ന
വാൾത്തല കാണാതമരുന്നു ഞാൻ!
വരുമൊരു പ്രളയം,
ഒറ്റയ്ക്ക് നേരിടേണ്ട
പ്രളയം!

ളാണ്. പണ്ടത്തെ പാട്ടുകളും ഇപ്പോൾ പെർഫോം ചെയ്യുന്ന പാട്ടുകളും ഒരനുഭവം തന്നെയാണ്. ഒരു ഗായകൻ എന്ന നിലയിൽ ക്രിസ്തുമസിനെ ഓർക്കുന്നത് ഇപ്രകാരമാണ്. ആ സമയത്ത് വളരെ പ്രസിദ്ധമായ ശ്യാം സാറിന്റെ 'കിഴക്കുദിക്കും മുതലെ...' എന്ന ഗാനവും, 'യഹൂദിയായിലേ...' എന്ന ഗാനവും എല്ലായ്പ്പോഴും പ്രസിദ്ധമായിരുന്നു ക്രിസ്തുമസ് വേദിയിലൊക്കെ. അതിപ്പോൾ കേൾക്കുമ്പോൾ പഴയ ഓർമ്മകളിലേക്ക് മടങ്ങിപ്പോകുന്നു. ആ ഒരു കാലഘട്ടത്തിലേക്ക് നമ്മളെ കൂട്ടിക്കൊണ്ടു പോകാൻ ആ പാട്ടുകൾക്ക് കഴിയും. അങ്ങനെയുള്ള ധാരാളം പാട്ടുകൾ കാരണം, ക്രിസ്തുമസിന്റെ vibration ഇപ്പോഴും മനസ്സിലുണ്ട്. അതിൽ എടുത്തു പറയുവാൻ പറ്റുന്ന വ്യക്തി എന്റെ അപ്പച്ചനാണ്. എന്റെ അപ്പച്ചൻ പാട്ട് എഴുതുമയിരുന്നു. ആ ഒരു പാരമ്പര്യത്തിൽ നിന്നുമാണ് ഞാൻ മ്യൂസിഷൻ ആയത്. എന്റെ പപ്പയും ഇൻസ്ട്രമൻസ് വായിക്കുമായിരുന്നു. അപ്പച്ചൻ ആ സമയത്ത് ക്രിസ്ത്യൻ ഗാനങ്ങൾ ആരാധനയ്ക്ക് വേണ്ടി എഴുതുമായിരുന്നു. അവ സന്ധ്യാ പ്രാർത്ഥനകൾക്ക് പാടുമായിരുന്നു. ഇത്തരം കൂട്ടായ്മയിൽ നിന്നാണ് മ്യൂസിക്കിന്റെ അടിസ്ഥാന പാഠങ്ങൾ ലഭിച്ചത്. അത് കഴിഞ്ഞ് വാദ്യോപകരണങ്ങൾ ഉപയോക്കുന്നതിൽ നിന്നും, പള്ളിയാരാധനകളിലെ പാട്ടുകളിൽ നിന്നുമൊക്കെയാണ് ഒരു വൈബ്രേഷൻ മനസ്സിലേക്ക് കയറിയത്. അപ്പച്ചൻ എഴുതിയത് വളരെ ലളിതമായിട്ടുള്ള പാട്ടുകൾ ആയിരുന്നു. ടേപ്പ്റെക്കോഡറിൽ റെക്കോർഡ് ചെയ്തു വച്ചിട്ടുള്ള ആ പാട്ടുകൾ ഇപ്പോഴും ഞങ്ങൾ പാടാറുണ്ട്. ക്രിസ്തുമസ് അനുഭവങ്ങളിൽ കൂടി കടന്നുപോകുന്നത് വളരെ സന്തോഷകരമായി തോന്നിയിട്ടുണ്ട്.

പള്ളിയിൽ എത്തുമ്പോൾ കൂട്ടുകാരുമൊത്തുള്ള പാട്ടുകളും ആരാധനയും ക്രിസ്തുമസ് കാലത്തെ ആ സന്തോഷത്തിന്റെ വൈബ്രേഷൻ അനുഭവിക്കാൻ സഹായിച്ചിട്ടുണ്ട്. അന്നും ഇന്നും ക്രിസ്തുമസ് എന്ന് പറയുമ്പോൾ മനസ്സിലേക്ക് ഓടിയെത്തുന്നത് സ്നേഹത്തിന്റെ കണികകളാണ്. ഒത്തുചേരലിന്റെയും സ്നേഹം പങ്കുവയ്ക്കുന്നതിന്റെയും ഓർമ്മകൾ തന്നെയാണ് ക്രിസ്തുമസ് എപ്പോഴും സമ്മാനിക്കുന്നത്. അതു കാരണം ഇപ്പോഴും ലോകമെങ്ങും സമാധാനത്തിന്റെയും സന്തോഷത്തിന്റെയും സന്ദേശമെത്തിക്കുവാനായിട്ട് ക്രിസ്തുമസിന് കഴിയും എന്നുള്ള ഒരു ദൂരക്കാഴ്ച നമുക്കെല്ലാവർക്കുമുണ്ട്. വിവിധ കാരണങ്ങളാൽ സമാധാനവും സന്തോഷവും നഷ്ടപ്പെട്ട ഈ കാലഘട്ടത്തിൽ വീണ്ടും നല്ലൊരു സമാധാനത്തിന്റെയും ശാന്തിയുടെയും കാലത്തേയ്ക്ക് എത്തിച്ചേരാൻ ഈ ക്രിസ്തുമസ് കാലം നമ്മെ സഹായിക്കട്ടെ.



# പാപ്പാ-മോദി കൂടിക്കാഴ്ചയും പാപ്പായുടെ ഇന്ത്യാസന്ദർശന സാധ്യതയും



ഫാ. വർഗീസ് വള്ളിക്കാട്ട്

ഇന്ത്യൻ പ്രധാനമന്ത്രി നരേന്ദ്ര മോദിയും കത്തോലിക്കാസഭയുടെ ആത്മീയ നേതാവും വത്തിക്കാൻ രാഷ്ട്രത്തലവനുമായ ഫ്രാൻസിസ് മാർപാപ്പായും തമ്മിൽ 2021 ഒക്ടോബർ 30-നു വത്തിക്കാനിൽ നടന്ന കൂടിക്കാഴ്ചയെ "ചരിത്രപരം" എന്നാണ് ഇന്ത്യൻ സഭാനേതൃത്വം പൊതുവെ വിശേഷിപ്പിച്ചത്. മഹത്തായ സാംസ്കാരിക പാരമ്പര്യമുള്ള ഇന്ത്യ, ആധുനിക ജനാധിപത്യ രാഷ്ട്രങ്ങളിൽ മനുഷ്യവിഭവശേഷികൊണ്ട് ഒന്നാം സ്ഥാനത്തുനിൽക്കുന്ന രാജ്യമാണ്. ലോക സാമ്പത്തിക ശക്തികളിൽ ഒന്നാം നിരയോടൊപ്പമെത്താൻ കുതിക്കുന്ന ഇന്ത്യ, ബഹുസ്വരതയുടെയും മതേതരത്വത്തിന്റെയും ജനാധിപത്യത്തിന്റെയും പാതയിലൂടെ, ഏഷ്യയിലെ വേറിട്ട ശക്തിയായി, മുന്നേറിക്കൊണ്ടിരിക്കുന്നു. ഇന്ത്യൻ ഭരണഘടന ഉയർത്തിപ്പിടിക്കുന്ന ജനാധിപത്യ മാനവിക മൂല്യങ്ങളും ദർശനവും ആധുനിക ലോക രാഷ്ട്രങ്ങളിൽ ഇന്ത്യയുടെ യശസ്സുയർത്തുന്ന മുഖ്യഘടകങ്ങളാണ്. നമ്മുടെ പ്രധാനമന്ത്രി ശ്രീ. നരേന്ദ്ര മോദി, ഇന്നത്തെ പ്രമുഖ ലോകനേതാക്കളിൽ ഒരാളാണെന്നത് ഓരോ ഇന്ത്യൻ പൗരനും അഭിമാനപൂർവം നോക്കിക്കാണുന്നു.

ആഗോള കത്തോലിക്കാസഭയുടെ തലവനായ ഫ്രാൻസിസ് പാപ്പാ, മാനവസഹോദര്യത്തിൽ അടിയുറച്ചു വിശ്വസിക്കുന്ന കറയറ്റ മനുഷ്യസ്നേഹിയും പ്രകൃതിസ്നേഹത്തിൽ അസ്സീസിയിലെ വി. ഫ്രാൻസിസിനു തുല്യനുമാണ്. "നമ്മുടെ പൊതുഭവനമായ ഭൂമി"യെ അമ്മയെപ്പോലെ കരുതി പരിപാലിക്കേണ്ടത്, വരും തലമുറകളോടുള്ള നമ്മുടെ കടമയാണ് എന്ന് അദ്ദേഹം കരുതുകയും ചൂഷണവിമുക്തമായ ഒരു ലോക ക്രമത്തിനുവേണ്ടി എല്ലാവരെയും ചേർത്തുപിടിക്കുന്ന



നിലപാട് സ്വീകരിക്കുകയും ചെയ്യുന്നു. അമിതചൂഷണത്തിന് വിധേയയായിക്കൊണ്ടിരിക്കുന്ന ഭൂമിയുടെ കണ്ണീരും കമ്പോളാധിപത്യത്തിൽ ഞെരുങ്ങുന്ന ദരിദ്രരുടെ കണ്ണീരും ഒരുപോലെ മനുഷ്യമനസ്സാക്ഷിയെ മുറിപ്പെടുത്തുന്നതാണെന്ന് അദ്ദേഹം ഓർമിപ്പിക്കുന്നു. ഭൂമിയിൽ ജീവന്റെ നിലനില്പിനും മനുഷ്യരാശിയുടെ ഭാവിക്കും പ്രകൃതിയോടും ദരിദ്രരോടുമുള്ള കരുതൽ ഒഴിച്ചുകൂടാനാവാത്ത കർത്തവ്യമാണെന്ന് അദ്ദേഹം പറഞ്ഞുകൊണ്ടേയിരിക്കുന്നു.

ഇന്ത്യൻ പ്രധാനമന്ത്രിയും പാപ്പായും തമ്മിലുള്ള കൂടിക്കാഴ്ച വത്തിക്കാനും ലോകമാധ്യമങ്ങളും വമ്പിച്ച പ്രാധാന്യത്തോടെയാണ് റിപ്പോർട്ട് ചെയ്തത്. നിശ്ചയിച്ചതിൽ കൂടുതൽ സമയം നീണ്ട കൂടിക്കാഴ്ചയിൽ ചർച്ചാവിഷയമായ സംഗതികളുടെ വിശദാംശങ്ങൾ ലഭ്യമല്ലെങ്കിലും, പരിസ്ഥിതി-മനുഷ്യാവകാശ വിഷയങ്ങളും ജനാധിപത്യ-മതേതരത്വ നിലപാടുകളുടെ പ്രസക്തിയും മതസ്വാതന്ത്ര്യം പരമപ്രധാനമായി കാത്തുസൂക്ഷിക്കേണ്ടതിന്റെ പ്രാധാന്യവും സംഭാഷണവിഷയമായി എന്നാണ് നിരീക്ഷകമതം. കൂടാതെ, ഇന്ത്യ സന്ദർശിക്കാൻ പ്രധാനമന്ത്രി മോദി പാപ്പായെ ക്ഷണിക്കുകയും ക്ഷണം പാപ്പാ സ്വീകരിക്കുകയും ചെയ്തു. സന്ദർശനസമയവും സ്ഥലങ്ങളും സംബന്ധിച്ച വിശദാംശങ്ങൾ വത്തിക്കാനും ന്യൂഡൽഹിയും തമ്മിൽ നടക്കുന്ന ആശയവിനിമയങ്ങളിൽ തീരുമാനിക്കപ്പെടുമെന്നും ഇന്ത്യയിലെ കത്തോലിക്കാ സഭാ നേതൃത്വവുമായി ഇത് സംബന്ധിച്ച കൂടിയാലോചനകൾ നടക്കുമെന്നും കരുതുന്നു.

മാധ്യമങ്ങളിലൂടെ മനസ്സിലാക്കാൻ കഴിഞ്ഞിടത്തോളം, വത്തിക്കാനിലെ കൂടിക്കാഴ്ച കേവലം ഔപചാരികതകൾക്കപ്പുറം ഊഷ്മളവും ഹൃദ്യവും സൗഹൃദ പരവുമായിരുന്നു. ഏതൊരു ഇന്ത്യക്കാരനും വിശിഷ്യാ, ക്രൈസ്തവർക്ക് ഏറെ അഭിമാനവും സന്തോഷവും പ്രത്യാശയും പകരുന്ന നിമിഷങ്ങളായിരുന്നു കൂടിക്കാഴ്ചയുടേത്. ന്യൂഡൽഹി-വത്തിക്കാൻ ബന്ധത്തെ ശക്തിപ്പെടുത്തുന്നതിനും ഇന്ത്യൻ ഭരണനേതൃത്വത്തിന്റെ ന്യൂനപക്ഷ സമൂഹങ്ങളോടുള്ള നയ-സമീപനങ്ങളിലും മനോഭാവത്തിലും സദ്ഫലങ്ങളുണ്ടാക്കാൻ പര്യാപ്തവുമായി പ്രസ്തുത കൂടിക്കാഴ്ചയും പാപ്പായുടെ സന്ദർശനവും മാറുമെന്ന് പ്രത്യാശിക്കാം.

### പാപ്പാ-മോദി കൂടിക്കാഴ്ചയും രാഷ്ട്രീയ ചർച്ചകളും

പാപ്പാ - മോദി കൂടിക്കാഴ്ചയെയും ഫ്രാൻസിസ് പാപ്പായുടെ ഇന്ത്യാ സന്ദർശനത്തെയും വ്യത്യസ്ത വീക്ഷണകോണുകളിലൂടെ നോക്കിക്കാണുന്നവരുണ്ടാകാം. രാഷ്ട്രീയമായി അതിനുള്ള പ്രസക്തിയാണ് മുഖ്യമായും പലരും വിലയിരുത്തുന്നത്. പ്രത്യേകിച്ച്, അടുത്ത വർഷം നടക്കാനിരിക്കുന്ന ചില സംസ്ഥാനങ്ങളിലെ തെരഞ്ഞെടുപ്പുകളുടെ പശ്ചാത്തലത്തിൽ. പാപ്പായുടെ ഇന്ത്യാ സന്ദർശനം ബി. ജെ. പിയോടുള്ള ക്രൈസ്തവരുടെ മനോഭാവത്തിൽ ഗണ്യമായ മാറ്റം വരുത്തുമോ, അത് നടക്കാനിരിക്കുന്ന തെരഞ്ഞെടുപ്പുകളിൽ ബി.ജെ.പിക്ക് ഗുണം ചെയ്യുമോ, പ്രായേണ ക്രൈസ്തവ വോട്ടുകൾ കൂടുതലുള്ള കേരളം മുതലായ തെക്കേ ഇന്ത്യൻ സംസ്ഥാനങ്ങളിലും വടക്കു കിഴക്കൻ സംസ്ഥാനങ്ങളിലും ക്രൈസ്തവരിൽ ബി.ജെ.പിക്ക് അനുകൂലമായ മാറ്റം ഉണ്ടാക്കുമോ തുടങ്ങിയ ചർച്ചകൾ ഇതിനോടകം നടന്നുകൊണ്ടിരിക്കുന്നു. രാഷ്ട്രീയ രംഗത്ത് ഇത്തരം ചർച്ചകൾ നടക്കുക സ്വാഭാവികമാണുതാനും. പാപ്പായുടെ സന്ദർശനം ക്രൈസ്തവരുടെ രാഷ്ട്രീയ വീക്ഷണങ്ങളിൽ മാറ്റമുണ്ടാക്കുമോ, ഫ്രാൻസിസ് പാപ്പായുടെ പൊതുജന സമ്മതിയെ ബി. ജെ. പി വോട്ടുകളാക്കി മാറ്റുമോ തുടങ്ങിയ വിഷയങ്ങൾ രാഷ്ട്രീയനിരീക്ഷകർ ചർച്ച ചെയ്യട്ടെ.

### പാപ്പായെ വരവേൽക്കാൻ സഭ ഒരുങ്ങേണ്ടതെങ്ങനെ?

കത്തോലിക്കാസഭയെയും ക്രൈസ്തവ സമൂഹങ്ങളെയും സംബന്ധിച്ച്, മാർപാപ്പയുടെ സന്ദർശനം ഒരു അജപാലക സംഭവമാണ്. ക്രൈസ്തവ ഐക്യവും കൂട്ടായ്മയും ശക്തിപ്പെടുത്തി, സഭയെ അതിന്റെ ദൗത്യത്തിൽ ശാക്തീകരിക്കുന്നതിനുള്ള അവസരമായിട്ടാണ് സഭ അതിനെ സമീപിക്കുന്നത്. ഇന്നത്തെ ലോകത്തിൽ സഭ നിർവഹിക്കേണ്ട ദൗത്യമെന്തെന്നും ക്രൈസ്തവസഭകളും സമൂഹങ്ങളും കുടുംബങ്ങളും വ്യക്തികളും അതിനായി സ്വയം നവീകരണത്തിന്റെയും ആത്മസമർപ്പണത്തിന്റെയും പാതയിലൂടെ എങ്ങനെ മുന്നേറണമെന്നും സഭയുടെ വലിയ ഇടയനിൽനിന്നു നേരിട്ടു കേൾക്കാനും അദ്ദേഹത്തെ ഒരു നോക്ക് കാണാനുമുള്ള അവസരമായാണ് വിശ്വാസികൾ പാപ്പായുടെ സന്ദർശനത്തെ നോക്കിക്കാണുന്നത്. ഇതിനായി ഇന്ത്യയിലെ ക്രൈസ്തവ സഭാസമൂഹങ്ങൾ നടത്തേണ്ട മുന്നൊരുക്കങ്ങൾ കേവലം കാര്യക്രമങ്ങളുടേതു മാത്രമല്ല. ആത്മീയമായ തയ്യാറെടുപ്പിലും അജപാലനസമീപനങ്ങളിലും പ്രേഷിതാഭിമുഖ്യങ്ങളിലും അതിന്റെ പ്രസരിപ്പ് കാണാൻ കഴിയണം. ഇന്ത്യയിലെ സഭ എല്ലാ അർഥത്തിലും ഒരു ഉയിർത്തെഴുന്നേൽപ്പ് ആഗ്രഹിക്കുന്നു. ഇതിനായി

ഭാരതസംസ്കൃതിയെ ഏതെങ്കിലും ഒരു ഏകശിലാരൂപമായി വിഭാവന ചെയ്യുന്നതിൽ അപാകതകളുണ്ട്.

**മതസൗഹാർദ്ദവും സാഹോദര്യവും പുലരണം**

രണ്ടായിരം വർഷമായി ഹൈന്ദവ സമൂഹങ്ങളുമായി സഹോദര്യത്തോടും സൗഹാർദ്ദത്തോടും കഴിഞ്ഞിട്ടുള്ള സവിശേഷപാരമ്പര്യം കേരളത്തിലെ ക്രൈസ്തവ സമൂഹത്തിനുണ്ട്. ജാതി സമ്പ്രദായം നിലനിന്നിരുന്ന നാളുകളിൽ പോലും ഈ ബന്ധത്തിന് കാര്യമായ പോറലേറ്റിരുന്നില്ല എന്നത് പ്രത്യേകം സ്മരണീയമാണ്. വിശ്വാസത്തിൽ വ്യത്യസ്തതകൾ പുലർത്തിയിരുന്നപ്പോഴും പരസ്പര സൗഹൃദത്തോടെ ഒരേ സംസ്കൃതിയുടെ ഭാഗമായി കഴിയാൻ കഴിഞ്ഞിരുന്നു എന്നത് ചെറിയകാര്യമല്ല. എന്നു മാത്രമല്ല, പല പ്രത്യേക പരിഗണനകളും ആനുകൂല്യങ്ങളും ക്രൈസ്തവർക്ക് അനുവദിച്ചുനൽകുന്നതിൽ അന്നത്തെ ഹിന്ദുരാജാക്കന്മാരും ഭരണാധികാരികളും ഉദാരസമീപനം പുലർത്തിയിരുന്നു എന്നതും പ്രത്യേകം സ്മരണീയമാണ്.

കേരളത്തിലെ ഇസ്ലാംമത വിശ്വാസികളുമായും നൂറ്റാണ്ടുകളായി നിലനിൽക്കുന്ന സൗഹൃദമാണ് ക്രൈസ്തവ സമൂഹത്തിനുള്ളത്. മതപരമായ വിശ്വാസ വൈപരീത്യങ്ങൾ സാമൂഹ്യ ജീവിതത്തിലെ സഹവർത്തിത്വത്തിനു തടസ്സമാകാതിരിക്കാനുള്ള ജാഗ്രത പുലർത്തുന്നതിൽ ഇരുസമുദായവും ശ്രദ്ധ വച്ചു പോന്ന ചരിത്രമാണ് ഇന്ത്യയിൽ പൊതുവേയുമുള്ളത് ഒന്നാമത്തെയും രണ്ടാമത്തെയും ന്യൂനപക്ഷ വിഭാഗങ്ങൾ എന്ന നിലയിൽ, സഹകരണത്തിന്റെയും സഹവർത്തിത്വത്തിന്റെയും മേഖലകൾ കൂടുതലായി കണ്ടെത്താനും രാഷ്ട്രനിർമ്മാണ പ്രക്രിയയിൽ തുടർന്നും സഹകരിച്ചു പ്രവർത്തിക്കാനും, "എല്ലാവരും സഹോദരർ" എന്ന ഫ്രാൻസീസ് പാപ്പായുടെ ദർശനം സഹായകമാവും എന്നതിൽ സംശയമില്ല. പാപ്പായുടെ സന്ദർശനം ഇത്തരം ആലോചനകൾക്കും പരിശ്രമങ്ങൾക്കും ആക്കംകൂട്ടും എന്നു പ്രതീക്ഷിക്കാം.

**പൊതുസമൂഹവും പാപ്പായെ കാത്തിരിക്കുന്നു**

ഫ്രാൻസീസ് പാപ്പായുടെ ആഹ്വാനങ്ങളെയും ഉദ്ബോധനങ്ങളെയും ആഴത്തിൽ വിലയിരുത്തപ്പെടണം. ഭൂമിയുടെ ഉപ്പും ലോകത്തിന്റെ പ്രകാശവുമാകാനുള്ള വിളിയിൽഉറകെട്ടുപോകാതെയും വെളിച്ചം ഇരുണ്ടുപോകാതെയുമിരിക്കാൻ ഓരോ വിശ്വാസിയും ജാഗ്രത പുലർത്തേണ്ടതുണ്ട്. ആധുനിക ഇന്ത്യയെ കെട്ടിപ്പടുക്കുന്നതിൽ, ക്രൈസ്തവ സമൂഹം നിർണ്ണായകമായ പങ്കു വഹിച്ചിട്ടുണ്ട്. ഇക്കാര്യം ആർക്കും നിഷേധിക്കാവുന്നതല്ല. രാജ്യത്തിന്റെ ഭരണകർത്താക്കളും ചരിത്രകാരന്മാരുമെല്ലാം സവിശേഷ സന്ദർഭങ്ങളിൽ ഇക്കാര്യം അനുസ്മരിക്കുകയും അംഗീകരിക്കുകയും അഭിനന്ദനങ്ങൾ ചൊരിയുകയും ചെയ്തു പോന്നിട്ടുമുണ്ട്. പാപ്പായുടെ സന്ദർശനം ഇത്തരം സ്മരണകൾ ഉണർത്തും എന്നതിൽ സംശയമില്ല.

കഴിഞ്ഞ കാലങ്ങളിലെ നന്മകളെ അനുസ്മരിക്കുകയും പ്രകീർത്തിക്കുകയും ചെയ്യുന്നതോടൊപ്പം, വർത്തമാന കാലത്തും ഈ ദൗത്യം പൂർവാധികം ഭംഗിയായി നിർവ്വഹിക്കുന്നതിനുള്ള അന്തരീക്ഷം നിലനിൽക്കുന്നു എന്നുറപ്പുവരുത്തേണ്ടതുണ്ട്. നിലവിലെ രാഷ്ട്രീയ–സാമൂഹികാന്തരീക്ഷം സഭയുടെ ആത്മീയവും മനുഷ്യസേവനപരവുമായ പ്രവർത്തനങ്ങൾക്ക് പ്രതിബന്ധമാകാതിരിക്കുന്നതിനുള്ള കരുതൽ ഭരണാധികാരികളുടെ ഭാഗത്തുനിന്നുണ്ടാകണം. രാഷ്ട്രനിർമ്മാണ പ്രക്രിയയിൽ എല്ലാ വിഭാഗം ജനങ്ങളെയും വിശ്വാസത്തിലെടുക്കാനും എല്ലാവരുടെയും പങ്കാളിത്തം ഉറപ്പുവരുത്താനും ഭരണകർത്താക്കൾ ജാഗ്രതയുള്ളവരാകണം. വിവിധ മതങ്ങളുടെയും ജനവിഭാഗങ്ങളുടെയും സാന്നിധ്യംകൊണ്ട് വൈവിധ്യമാർന്ന സഭയും ക്രൈസ്തവസമൂഹങ്ങളും ഒരുങ്ങേണ്ടതായിട്ടുണ്ട്. പാപ്പായുടെ സന്ദർശനം ഇതിനു മാർഗദർശനവും ചൈതന്യവും ശക്തിയും പകരുമെന്നതിൽ സംശയമില്ല.

**സഭ കൂട്ടായ്മയിൽ നവീകരിക്കപ്പെടണം**

ദൈവിക കൂട്ടായ്മയിൽ നിന്നാണല്ലോ മനുഷ്യരക്ഷാദൗത്യം ഉത്ഭവിക്കുന്നത്. ദൈവികകൂട്ടായ്മയുടെ കൂദാശകളായ സഭാസമൂഹങ്ങളും കുടുംബങ്ങളും കൂട്ടായ്മയിൽ നവീകരിക്കപ്പെടണം. സഭയിൽ നിലനിൽക്കുന്ന ദൈവിക കൂട്ടായ്മയുടെ അരൂപിയാണ് സഭയെ അതിന്റെ ദൗത്യത്തിൽ മുന്നോട്ടു നയിക്കുന്നത്. കൂട്ടായ്മ തകർന്നാൽ, ദൗത്യ രംഗത്തു പരാജയമായിരിക്കും ഫലം. ദൗത്യത്തിൽ പരാജയപ്പെട്ട ഒരു ജനതയായി സമൂഹം സഭയെ വിലയിരുത്തും. ദൈവതിരുമുൻപിലും നമ്മൾ കണക്കു കൊടുക്കേണ്ടതായി വരും. സഭയ്ക്കുള്ളിലും സഭാ സമൂഹങ്ങൾ തമ്മിലും സ്നേഹാരൂപിയിലുള്ള ഐക്യം സുദൃഢമാകണം. ഇതര മത സമുദായങ്ങളുമായും എല്ലാ വ്യക്തികളുമായും ആത്മബന്ധവും മതനിരപേക്ഷമായ സ്നേഹബന്ധങ്ങളും ശക്തിപ്പെടണം. ഇതിനായുള്ള ആത്മാർഥമായ ശ്രമങ്ങൾ എല്ലാ വിശ്വാസികളുടെയും ഭാഗത്തുനിന്നും ഉണ്ടാകണം.

**ദൗത്യരംഗങ്ങളിൽ പുത്തനുണർവുണ്ടാകണം**

സഭയുടെ ദൗത്യരംഗങ്ങളിൽ നിലവിലുള്ള ആന്തരികവും ബാഹ്യവുമായ പ്രതിസന്ധികളും പ്രതിബന്ധങ്ങളും



ഇടപെടലുകളെയും സാകൂതം വീക്ഷിക്കുകയും ആദരത്തോടെ മനസ്സിലാക്കുകയും ചെയ്യുന്ന ഒരു സമൂഹമാണ് ഇന്ത്യയിൽ പ്രത്യേകിച്ച്, കേരളത്തിലുള്ളത്. ഒരുപക്ഷെ, ഇക്കാര്യത്തിൽ മുന്നിട്ടുനിൽക്കുന്നത് കേരളത്തിലെ ഇടതുപക്ഷ ചിന്തകരും എഴുത്തുകാരും രാഷ്ട്രീയ പ്രവർത്തകരുമാണ്. മാനവികതയിൽ ഊന്നിയുള്ള പാപ്പായുടെ എഴുത്തുകളും പ്രകൃതിയോടുള്ള കരുതലുമെല്ലാം ക്രൈസ്തവസമൂഹത്തിലെന്നപോലെ, പൊതുസമൂഹത്തിലും വായിക്കപ്പെടുകയും ചർച്ചചെയ്യപ്പെടുകയും ചെയ്യുന്നു എന്നത് സന്തോഷപ്രദമാണ്. ഫ്രാൻസിസ് പാപ്പായുടെ ഇന്ത്യാസന്ദർശനത്തിൽ കേരളവും ഉൾപ്പെടുമെന്നും പാപ്പായെ നേരിൽ കാണാൻ കഴിയുമെന്നും പ്രതീക്ഷിക്കുന്ന മലയാളികൾ വളരെയേറെ പേരുണ്ട്. കേരളത്തിലെ ക്രൈസ്തവസഭകളും വിശ്വാസികളും അവരോടൊപ്പം പാപ്പായുടെ വരവിനായി കാത്തിരിക്കുന്നു!

### പാപ്പായ്ക്കു പ്രിയപ്പെട്ട അഭയാർഥികൾ, കുടിയേറ്റക്കാർ

പ്രശ്നസങ്കീർണ്ണമായ ഇന്നത്തെ ലോകത്തിൽ ഫ്രാൻസിസ് പാപ്പാ അഭയാർത്ഥികളുടെയും കുടിയേറ്റക്കാരുടെയും ശബ്ദമാണ്. ക്രിസ്തുവിൽ വെളിപ്പെട്ട ദൈവം ഏല്ലാവർക്കും പിതാവായിരിക്കുന്നതുപോലെ, ക്രിസ്തുവിലൂടെ ലോകത്തിനു വെളിപ്പെട്ട മനുഷ്യൻ ദരിദ്രനും നിന്ദിതനും പീഡിതനും തലചായ്ക്കാൻ ഇടമില്ലാത്തവനും അന്നന്നത്തെ അപ്പത്തിനുവേണ്ടി അധ്വാനിക്കുന്നവനും അന്യായമായി കൊല ചെയ്യപ്പെട്ടവനുമായിരുന്നു! പലായനവും അഭയാർത്ഥിയായുള്ള ജീവിതവും യേശുവിന് അന്യമായിരുന്നില്ല.മനുഷ്യന്റെ സഹനങ്ങളിൽ മനുഷ്യത്വത്തിന്റെ മഹത്വം മറഞ്ഞിരിക്കുന്നു! അത് കണ്ടെത്തുന്നിടത്താണ് സമാധാനവും പ്രത്യാശയുമുള്ളത്! ഫ്രാൻസിസ് പാപ്പാ, അഭയാർഥികൾക്കും കുടിയേറ്റക്കാർക്കും വേണ്ടി സംസാരിച്ചു കൊണ്ടും അവരെ ചേർത്തുപിടിച്ചുകൊണ്ടും സമാധാനത്തിനുള്ള മാർഗം തെളിക്കുന്നു! ഇന്ത്യ ഉൾപ്പെടുന്ന ഏഷ്യൻ രാജ്യങ്ങളിൽനിന്നാണ് ലോകത്തിൽ ഇന്ന് ഏറ്റവുമധികം കുടിയേറ്റക്കാരും അഭയാർഥികളുമുള്ളത്. അവരുടെ സഹനങ്ങൾക്കും അവകാശ ലംഘനങ്ങൾക്കും പരിഹാരമുണ്ടാകണം. ഇക്കാര്യത്തിൽ പാപ്പായോടൊപ്പം നേതൃത്വപരമായ പങ്കു വഹിക്കാൻ ഇന്ത്യയ്ക്കു കഴിയും.

### ഉപസംഹാരം

പാപ്പായുടെ സന്ദർശനം വേഗം യാഥാർഥ്യമാകട്ടെയെന്നും അത് രാജ്യത്തിനും ഇന്ത്യൻസഭയ്ക്കും പുതിയ കാഴ്ചപ്പാടുകളും ഉണർവും ഉത്സാഹവും പ്രദാനം ചെയ്യട്ടെയെന്നും ആത്മാർഥമായി ആഗ്രഹിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു. ബഹുസ്വരതയുടെ സംഗീതം ലോകത്തിന് ഇന്ത്യയിൽനിന്നു പഠിക്കാൻ കഴിയും എന്ന് പാപ്പാ ലോകത്തോട് പറയാൻ ഇടയാകട്ടെ!

# ഈ പൊലീസ് എന്താ ഇങ്ങനെ?



**ബോബി ഏബ്രഹാം**

കഴിഞ്ഞ ഫെബ്രുവരി 3-ന് ആണ് കൊല്ലം ജില്ലയിലെ തെന്മല പൊലീസ് സ്റ്റേഷനിൽ ഒരു പരാതിയുമായി എത്തിയതാണ് ഉറുകുന്ന് സ്വദേശി ദളിത് യുവാവായ രാജീവൻ. ബന്ധുവായ ഒരാൾ ഫോണിൽ വിളിച്ച് അസഭ്യം പറഞ്ഞെന്നായിരുന്നു പരാതി. ഈ പരാതി നൽകിയതിന് രസീത് ചോദിച്ച രാജീവന് അതു നൽകിയില്ല. വേണമെന്നു നിർബന്ധിച്ചപ്പോൾ ഇൻസ്പെക്ടർ വിശ്വംഭരനും എസ്. ഐ ഷാലുവും ചേർന്ന് രാജീവനെ ലാത്തികൊണ്ട് മർദിക്കുകയും സ്റ്റേഷനിലെ കൈവരിയോട് ചേർത്ത് വിലങ്ങുവച്ച് നിർത്തുകയും ചെയ്തു. അമ്മയെയും സഹോദരനെയും വിളിച്ചുവരുത്തി രാജീവനെ വിട്ടയച്ച എസ്. ഐ ഷാലു പിറ്റേ ദിവസം രാജീവനെതിരെ സ്റ്റേഷനിൽ ജോലി തടസ്സപ്പെടുത്തിയെന്നാരോപിച്ച് കേസും റജിസ്റ്റർ ചെയ്തു. ഇതു സംബന്ധിച്ച് രാജീവ് ഡിജിപിക്ക് പരാതി നൽകി. തുടർന്ന് കൊല്ലം ഡി.സി.ആർ.ബി ഡി.വൈ.എസ്.പി അന്വേഷണം നടത്തുകയും രാജീവന്റെ പരാതി ശരിയാണെന്ന് റിപ്പോർട്ട് നൽകുകയും ചെയ്തു. പക്ഷേ തുടർ നടപിയൊന്നും ഉണ്ടായില്ല. മാസങ്ങൾക്കു ശേഷം രാജീവ് ഹൈക്കോടതിയെ സമീപിച്ചു. ഒരു ദളിതനായതുകൊണ്ടാണ് തനിക്കീ അനുഭവം ഉണ്ടായതെന്ന് രാജിവ് കോടതിയിൽ പറഞ്ഞു. കേസ് പരിഗണിച്ച ജസ്റ്റിസ് ദേവൻ രാമചന്ദ്രൻ പറഞ്ഞത് കുറ്റക്കാരായ ഈ ഉദ്യോഗസ്ഥർ പൊലീസ് സേനയിൽ തുടരുന്നത് അപമാനകരമാണെന്നാണ്. ഉടൻ നടപടിയെടുക്കാനും ആവശ്യപ്പെട്ടു. പക്ഷേ എന്തു സംഭവിച്ചുവെന്ന് അറിയില്ല. ഇതു നടന്നത് കേരളത്തിലാണ്.

കഴിഞ്ഞ ഓഗസ്റ്റിൽ ആണ് തിരുവനന്തപുരത്ത്ഐ.എസ്.ആർ.ഒ.യിലേക്ക് ഒരു വലിയ വാഹനത്തിൽ യന്ത്രോപകരണം കൊണ്ടുപോകുന്നത് കാണാൻ ദേശീയ പാതയിൽ ആറ്റിങ്ങലിൽ ആള് കൂടി. കാഴ്ചക്കാരുടെ കൂട്ടത്തിലുണ്ടായിരുന്നു ജയചന്ദ്രൻ എന്ന 38 വയസുകാരനും എട്ടുവയസുകാരിയായ മകളും. സ്ത്രീകളുടെയും കുട്ടികളുടെയും സംരക്ഷണത്തിനായി പ്രത്യേകം രൂപീകരിച്ച പിങ്ക് പൊലീസിന്റെ വാഹനത്തിനടുത്തു നിൽക്കുകയായിരുന്നു ഇരുവരും. ഇതിനിടയിൽ രജിത എന്ന

പൊലീസുകാരിയുടെ മൊബൈൽ ഫോൺ കാണുന്നില്ല എന്നൊരു തോന്നൽ. ഉടൻ തന്നെ അവർ ഈ അച്ഛനെയും മകളെയും കുറ്റക്കാരാക്കി വിചാരണ തുടങ്ങി. ആ കുട്ടിയെയും വെറുതേ വിട്ടില്ല. പൊതുജന മധ്യത്തിൽ മോഷ്ടാക്കളെന്നു മുദ്ര കുത്തി ആ അച്ഛനെയും മകളെയും വിചാരണ ചെയ്തു. തങ്ങൾ ഫോൺ എടുത്തിട്ടില്ല എന്ന് ആവർത്തിച്ചു പറഞ്ഞതൊന്നും അവർ കേട്ടില്ല. എവിടെയാണ് ഫോൺ ഒളിപ്പിച്ചതെന്ന് കുട്ടിയോട് വീണ്ടും ചോദിച്ചു. ഇതിനിടയിൽ ഫോൺ വാഹനത്തിനകത്ത് പൊലീസുകാരിയുടെ ബാഗിൽ നിന്നു തന്നെ കണ്ടെടുത്തു. ഈ രംഗങ്ങളെല്ലാം ആരോ മൊബൈൽ ഫോണിൽ ചിത്രീകരിച്ച് പുറത്തുവിട്ടു. അതോടെ വിവരം പുറംലോകവും അറിഞ്ഞു. തുടർന്ന് അന്വേഷണം നടത്തി നടപടിയും എടുത്തു. വലിയ നടപടിയാണ്. പൊലീസുകാരിയെ സ്ഥലം മാറ്റി. വില കൂടിയ വസ്ത്രം ധരിക്കാത്തവരൊക്കെ മോഷ്ടാക്കളാകാം എന്ന ചിന്ത പേറുന്ന ഒരാൾ പൊലീസ് സേനയിൽ തുടരുന്നത് ശരിയല്ലെന്നറിയാമായിട്ടും സ്ഥലം മാറ്റി രക്ഷപ്പെടുത്തുകയായിരുന്നു അധികാരികൾ. എല്ലാ പ്രതിഷേധങ്ങളെയും അവർ അവഗണിച്ചു. ഏറ്റവും ഒടുവിൽ ആ ബാലിക 50 ലക്ഷം രൂപ നഷ്ടപരിഹാരം ചോദിച്ച് കോടതിയെ സമീപിച്ചിരിക്കുകയാണ്. ഇതും നടന്നത് കേരളത്തിലാണ്.

കുറച്ചുകാലം മുമ്പ് മുൻ ഡി.ജി.പി. ആർ. ശ്രീലേഖ പൊലീസിനെക്കുറിച്ച് ഗുരുതരമായ ആരോപണം ഉന്നയിച്ചു. വിരമിച്ച ശേഷം അവർ നൽകിയ ഒരു പരാതി പൊലീസ് അവഗണിച്ചുവെന്നായിരുന്നു അത്. അടുത്തിടെ ഏറ്റവും വിവാദമായ ദത്ത് വിഷയത്തിൽ അനുപമ എന്ന യുവതി പറഞ്ഞത് താൻ കൊടുത്ത പരാതിയിൽ അന്വേഷണം നടത്താൻ പേരൂർക്കട പൊലീസ് തയാറായില്ല എന്നാണ്. ഇതേ സ്റ്റേഷനിൽ തന്റെ അസിസ്റ്റന്റായ യുവതി നൽകിയ പരാതിയിൽ പൊലീസ് കേസ് എടുക്കാൻ തയാറായില്ല എന്ന് ആരോപിച്ചത് എഴുത്തുകാരിയും സ്ത്രീപക്ഷ പ്രവർത്തകയുമായ ജെ. ദേവികയാണ്. ഇത്തരം സംഭവങ്ങൾ പറയാൻ തുടങ്ങിയാൽ അന്തമില്ല. അടുത്തകാലത്തുണ്ടായ ഏതാനും സംഭവങ്ങൾ പറഞ്ഞെന്നു മാത്രം. ഈ ശ്രേണിയിൽ ഏറ്റവും അവസാനത്തേതാണ് കഴിഞ്ഞ ദിവസം ആലുവയിൽ ഉണ്ടായത്. ഭർത്താവിന്റെയും മാതാപിതാക്കളുടെയും പീഡനത്തെക്കുറിച്ചു പറയാനെത്തിയ യുവതിയോട് സി.ഐ മോശമായി പെരുമാറിയെന്നു പറഞ്ഞ് കത്തെഴുതിവച്ച് യുവതി ആത്മഹത്യ ചെയ്തു. അതിന്റെയും വിശദാംശങ്ങളിലേക്കു കടക്കുന്നില്ല. എന്നാൽ മറ്റൊരു കാര്യവും കാണാതെ പോകരുത്. ഇതേ പൊലീസിലെ ഡി.ജി.പി. യാണ് (നിലവിലുള്ളയാളല്ല) മറ്റ് ഉന്നത പൊലീസ് ഉദ്യോഗസ്ഥരെയും കൂട്ടി മോൻസൻ മാവുങ്കൽ എന്നയാളുടെ വീട്ടിൽ പോയി ടിപ്പുവിന്റെ സിംഹാസനത്തിൽ കയറി ഞെളിഞ്ഞിരുന്നത്. മാത്രമല്ല, താൻ അവിടെ പോയത് വിദേശമലയാളിയായ ഒരു യുവതി ആവശ്യപ്പെട്ട പ്രകാരം ആയിരുന്നു എന്നും അദ്ദേഹം പറഞ്ഞു. ചില കേസുകൾ സംബന്ധിച്ച് താൻ ഇടപെടാറുണ്ടെന്നും ആ യുവതി വ്യക്തമാക്കി. അവിടെ സ്ഥിരമായെത്തുകയും മോൻസനുമായി വഴിവിട്ട ബന്ധങ്ങളുണ്ടാക്കുകയും ചെയ്ത ആന്ധ്ര സ്വദേശിയായ ഉന്നത പൊലീസ് ഉദ്യോഗസ്ഥൻ ഇപ്പോൾ സസ്പെൻഷനിലാണ്. അയാൾ മുമ്പ് ഹൈദരാബാദിൽ സ്വന്തം ഓഫിസ് തുറന്ന് ഉയർന്ന സൗകര്യം വാഗ്ദാനം ചെയത് ശബരിമല ദർശനത്തിന് ആളുകളെ ക്യാൻവാസ് ചെയ്യുന്നുണ്ടായിരുന്നുവെന്ന വിവരവും അപ്പോഴാണ് പുറത്തുവന്നത്. ഓരോരുത്തരിൽ നിന്നും ലക്ഷങ്ങൾ ഈടാക്കി തന്റെ അതിഥികൾ എന്നു പറഞ്ഞ് ശബരിമല ദർശനത്തിന് സൗകര്യം ഏർപ്പെടുത്തുകയായിരുന്നു രീതി. ഇതു സംബന്ധിച്ച് പരാതി ഉയർന്നതോടെ അന്വേഷണം ഉണ്ടായെങ്കിലും മറ്റു നടപടികളിലേക്കൊന്നും പോകാതെ ഉന്നതർ ഒതുക്കി.

എന്താണ് നമ്മുടെ പൊലീസിന് സംഭവിക്കുന്നത്. മുൻകാലങ്ങളിലും പൊലീസ് ഇതിൽ നിന്നൊന്നും ഭേദമായിരുന്നില്ല. എന്നാൽ അന്നും ഇന്നും തമ്മിലുള്ള പ്രധാന വ്യത്യാസം നടപടിയുടെ കാര്യത്തിലാണ്. മുമ്പൊക്കെ പൊലീസിനെക്കുറിച്ച് ഗുരുതരമായ ആരോപണം ഉയർന്നാൽ ഉടൻ അവർക്കെതിരെ നടപടി ഉറപ്പായിരുന്നു. എന്നാൽ ഇപ്പോൾ ആഭ്യന്തരം ഭരിക്കുന്ന മുഖ്യമന്ത്രിക്ക് പൊലീസിനെ വലിയ വിശ്വാസമാണ്. അടിക്കടി അവർ തെറ്റിലേക്കു പോയാലും അദ്ദേഹം അവരെ സംരക്ഷിക്കും. അത് ഉറപ്പുള്ളതുകൊണ്ട് പൊലീസുകാർക്ക് ഭയം എന്നത് ലവലേശമില്ല. ആർക്കെതിരെയും കുതിര കയറാം. പൊലീസിനെ മർദനോപകരണമായാണ് എല്ലാക്കാലത്തും ഭരണാധികാരികൾ കണ്ടത്. പൊലീസ് ജനങ്ങളെ ഭയപ്പെടുത്തി നിർത്തണം എന്ന ചിന്താഗതിക്കാരാണ് അവരിൽ ഭൂരിപക്ഷവും. ബ്രിട്ടീഷുകാരുടെ കാലം മുതൽ അങ്ങനെയാണ്. ജനങ്ങളെ ഭയപ്പെടുത്തുക, ഉപദ്രവിക്കുക, കൈക്കൂലി വാങ്ങിക്കുക, നീതി നിഷേധിക്കുക തുടങ്ങിയ ആരോപണങ്ങൾ എല്ലാക്കാലത്തും പൊലീസിനെതിരെ ഉയർന്നിരുന്നു. കാശുള്ളവന് ഒരു നീതിയും അല്ലാത്തവന് മറ്റൊരു നീതിയും എന്നത് പൊലീസിൽ നിലനിൽക്കുന്നു എന്നത് പരസ്യമായ രഹസ്യമാണ്. പണവും സ്വാധീനവും ഇല്ലാത്തവന് പൊലീസിൽ നിന്നു നീതി ലഭിക്കാൻ പ്രയാസമാണ്. 2021 ആയിട്ടും ആ സ്ഥിതിക്കു മാറ്റമില്ല. ഒരു പരാതിയുമായി ധൈര്യമായി പൊലീസ് സ്റ്റേഷനിൽ പോകാൻ ധൈര്യമുള്ള എത്ര പേരുണ്ട്? അവിടെ ചെന്നാൽ മിക്കവാറും വാദി പ്രതിയായി മാറുമെന്ന് ഉറപ്പുള്ളതിനാൽ മിക്കവാറും പേർ ഒഴിവാകും. അല്ലെങ്കിൽ ഒരു രാഷ്ട്രീയ നേതാവിന്റെ സഹായം തേടും. ഭരണകക്ഷിയുടെ ആളെയും കൂട്ടിയാണ് ചെല്ലുന്നതെങ്കിൽ പൊലീസ് പരിഗണിച്ചേക്കും.

പൊലീസ് എല്ലാവരെയും കാണുന്നത് കുറ്റവാളികളായാണ്. കാശ് കൊടുക്കാൻ കഴിവുള്ള കുറ്റവാളികളും കാശില്ലാത്ത കുറ്റവാളികളും. മുകളിൽ പറഞ്ഞ ആദ്യ രണ്ടു സംഭവങ്ങളിലും ദളിതരാണ് അപമാനത്തിനും അക്രമത്തിനും ഇരയായത്. ദളിതർ പൊതുവേ ദരിദ്രരാണ്. അവരിൽനിന്ന് ഒന്നും കിട്ടപ്പോരില്ല. തെന്മല സംഭവത്തിൽ എതിർപക്ഷത്തുനിന്നുള്ള ആളിൽ നിന്ന് ഒരുപക്ഷേ കൈക്കൂലി വാങ്ങിയിരിക്കാം. അല്ലെങ്കിൽ ഒരു ദളിതനായ നീ ആരാണ് പരാതിക്ക് രസീത് ചോദി

ക്കാനെന്ന് മനോഭാവമായിരിക്കാം പൊലീസിനെ ഭരിച്ചിരിക്കുക. അതിന്റെ പേരിൽ എത്ര ക്രൂരമായാണ് പെരുമാറിയതെന്നു നോക്കുക. ആറ്റിങ്ങൽ സംഭവത്തിൽ ഒരാളെ മോ്ഷ്ടാവായി മുദ്ര കുത്താനും കാരണം ഒറ്റനോട്ടത്തിൽ ആ അച്ഛന്റെയും മകളുടെയും ദരിദ്രാവസ്ഥ തന്നെയാണ്. അവർ മോഷ്ടാക്കളാണെന്ന മുൻവിധി. അതിന്റെ പേരിൽ ജനക്കൂട്ടത്തിനു മുന്നിൽ ക്രൂരമായി അപഹസിക്കുക. അത് ചെയ്തത് വനിതകളായ പൊലീസ് ആണ്. ആ ഫോൺ വാഹനത്തിനകത്തുനിന്നു തന്നെ കണ്ടു കിട്ടിയില്ലായിരുന്നുവെങ്കിൽ ആ അച്ഛനും മകളും ജെയിലിൽ കിടക്കുമായിരുന്നു. ഇത്തരത്തിൽ പെരുമാറാനാണോ വലിയ തുക ശമ്പളമായി കൊടുത്ത് പൊലീസിനെ തീറ്റിപ്പോറ്റുന്നത്?

പൊലീസിന് ഒരു കുഴപ്പമുണ്ട്. തൊപ്പി തലയിൽ കയറിയാൽ പിന്നെ പല പൊലീസുകാരും ആരെയും നീ, എടാ, പോടാ എന്നിങ്ങനെയേവിളിക്കുകയുള്ളു. മറ്റ് അസഭ്യവാക്കുകളും പിന്നാലെയുണ്ടാവും. ആളുകളുടെ മേൽ അധീശത്വം കാണിക്കുകതന്നെ പ്രധാന ലക്ഷ്യം. പൊലീസ് ഇങ്ങനെയാവരുത് എന്നു കരുതിയ ആളുകളും പൊലീസിന്റെ തലപ്പത്തു ായിരുന്നു. ഡി.ജി.പി ജേക്കബ് പുന്നൂസ് എന്നും പറഞ്ഞിരുന്നത് പൊലീസ് ജനങ്ങളോട് മര്യാദയ്ക്ക് പെരുമാറണമെന്നായിരുന്നു. ജനമൈത്രി പൊലീസ് ഒക്കെ അദ്ദേഹത്തിന്റെ ആശയമായിരുന്നു. പക്ഷേ ജനമൈത്രി എന്നു പേരിട്ടതല്ലാതെ പൊലീസിന്റെ പെരുമാറ്റത്തിൽ മാറ്റമൊന്നുമുണ്ടായില്ല. വാഹന പരിശോധനയുടെ പേരിൽ പൊലീസ് ജനങ്ങളെ ബുദ്ധിമുട്ടിക്കരുതെന്നും മുഴുവൻ വാഹനങ്ങളും കൂടി തടഞ്ഞിടരുതെന്നും അദ്ദേഹം നിർദേശം കൊടുത്തിരുന്നു. മാത്രമല്ല, ഡ്രൈവറുടെ അടുത്തേക്കു പോയി പൊലീസ് രേഖകൾ പരിശോധിക്കണമെന്നും പറഞ്ഞു. ആ ഉത്തരവിറങ്ങിയ കടലാസിന്റെ വിലപോലും പൊലീസുകാർ അതിനു കൽപിച്ചില്ല.

പൊലീസിൽ ഇന്നു ധാരാളം ഉന്നത ബിരുദധാരികൾ കടന്നുവരുന്നുണ്ട്. എസ്.ഐ മുതലുള്ള തസ്തികകളിലേക്കും കടന്നുവരുന്നത് വലിയ വിദ്യാഭ്യാസ യോഗ്യതയുള്ളവർ തന്നെ. മികച്ച പരിശീലനവും നൽകുന്നുണ്ട്. പക്ഷേ ആ പരിശീലനം സിദ്ധിച്ചു സേനയിലെത്തുന്നവർ പെട്ടെന്നുതന്നെ ക്രിമിനൽ മന:സ്ഥിതിക്കാർ ആകുന്നുവെങ്കിൽ ആ പരിശീലനത്തിലെന്തോ കുഴപ്പമുണ്ട്. കുറച്ചുനാൾ മുമ്പ് കൊല്ലം ജില്ലയിലെ കടയ്ക്കലിൽ ഒരു വയോധികന്റെ മുഖത്തടിച്ചത് പ്രബേഷനറി എസ് ഐ ആയിരുന്നു. പരിശീലനം കഴിഞ്ഞ് സ്റ്റേഷനിൽ നിയോഗിച്ചതേ ഉണ്ടായിരുന്നുള്ളു. അതാണ് സ്ഥിതി. പൊലീസിൽ മനോരോഗികളുെ ങ്കിൽ ഉടൻ പിരിച്ചുവിടുക തന്നെ വേണം. കാണുന്നവരെയൊക്കെ ചീത്ത വിളിക്കാനും അടിക്കാനും ഇത് ചുരുളി സിനിമയല്ലെന്നെങ്കിലും ഓർക്കണം. നിലവിൽ പൊലീസ് എന്നാൽ ഭരിക്കുന്ന പാർട്ടിക്ക് ഹിതകരമായത് ചെയ്യുന്നവർ എന്ന നിലയിലേക്ക് തരംതാഴ്ന്നിട്ടുണ്ട്. പൊലീസുകാർക്കും സംഘടന രൂപീകരിക്കാൻ അനുമതി നൽകിയത് ഇടതു സർക്കാരിൽ ആഭ്യന്തര മന്ത്രിയായിരുന്ന ടി.കെ. രാമകൃഷ്ണനാണ്. അത് വലിയ കുഴപ്പത്തിനിടയാക്കുമെന്ന് അന്നുതന്നെ പലരും മുന്നറിയിപ്പു നൽകിയിരുന്നു. ഇന്ന് പൊലീസ് അസോസിയേഷനിലും പാർട്ടി അടിസ്ഥാനത്തിൽ ചേരിതിരിവുണ്ട്. കുറ്റം ചെയ്താലും സംരക്ഷിക്കാൻ സംഘടനാ നേതൃത്വം ഒപ്പമുണ്ടാകുമെന്ന് പൊലീസിന് ഉറപ്പുമുണ്ട്. പൊലീസിന്റെ വില വല്ലാതെ ഇടിഞ്ഞ കാലമായിരുന്നു മുൻ ഡിജിപിയുടെ കാലമെന്നു പറയാതെ വയ്യ. മുഖ്യമന്ത്രി പിണറായി വിജയന്റെ പ്രത്യേക താൽപര്യത്തിലാണ് ലോക്നാഥ് ബെഹ്റ ഡിജിപിയായത്. ഡിജിപിയായിരുന്ന ടി.പി. സെൻകുമാറിനെ മാറ്റിയായിരുന്നു നിയമനം. പക്ഷേ കോടതി ഉത്തരവ് കാരണം സെൻകുമാറിന് സ്ഥാനം തിരിച്ചുകിട്ടി. അദ്ദേഹം വിരമിച്ചതോടെ ബെഹ്റ വീണ്ടും ഡി.ജി.പി.യായി. അതിനുശേഷം അരങ്ങേറിയതൊന്നും ഒരു ജനാധിപത്യ സർക്കാരിലെ പൊലീസ് ചെയ്യേണ്ടതായിരുന്നില്ല. നിരന്തരം നിയമങ്ങൾ ലംഘിക്കപ്പെട്ടു. പൊലീസ് തോന്നുന്നതൊക്കെ ചെയ്തു. പൊലീസ് ഹെഡ് ക്വാർട്ടേഴ്സിനു മുന്നിൽ സമരം ചെയ്യാനെത്തിയ ഒരമ്മ വലിച്ചിഴയ്ക്കപ്പെട്ടു. ഒരു നടപടിയും ഉണ്ടായില്ല.

ഒരു ഇടതുപക്ഷ സർക്കാരിൽ നിന്നു പ്രതീക്ഷിക്കുന്ന പൊലീസ് നയം അല്ല കേരളത്തിലുണ്ടാകുന്നതെന്ന വിമർശനം ഉന്നയിച്ചത് സിപിഐയുടെ അഖിലേന്ത്യാ നേതാവായ ആനിരാജയാണ്. സംഘപരിവാറിന്റെ ചട്ടുകമായി പൊലീസ് മാറുന്നുവെന്ന ഗുരുതര ആരോപണമാണ് അവർ ഉന്നയിച്ചത്. സ്വന്തം പാർട്ടിയുടെ സംസ്ഥാന സെക്രട്ടറി തന്നെ ആ വിമർശനത്തെ തള്ളിക്കളഞ്ഞെങ്കിലും പൊതുജനം അത്ര നിസാരമായി കണ്ടില്ല. ആനിരാജയെ പ്രകോപിപ്പിച്ചതും സ്ത്രീ പീഡന വിഷയങ്ങളിൽ പൊലീസ് കാണിച്ച കൃത്യവിലോപമാണ്. യുഎപിഎയ്ക്ക് എതിരായ നിലപാടാണ് ഇടതുപക്ഷത്തിന്റേത്. പക്ഷേ, അലൻ ഷുഹൈബ്, താഹ എന്നീ യുവാക്കൾക്കെതിരെ യു.എ.പി.എ ചുമത്താനുള്ള ഒത്താശ ചെയ്യുകയായിരുന്നു കേരള പൊലീസ്. ചായ കുടിക്കാൻ പോയതിനല്ല അറസ്റ്റ് എന്നു പറഞ്ഞ് മുഖ്യമന്ത്രിയും ന്യായീകരിച്ചു. ഏറ്റുമുട്ടൽ കൊലകളെ എതിർക്കുന്നവരാണ് ഇടതുപക്ഷം. എന്നാൽ കേരളത്തിൽ ആ പ്രഖ്യാപിത നയത്തിനെതിരായി മൂന്നുതവണ മാവോയിസ്റ്റുകളെ ഏറ്റുമുട്ടൽ നാടകത്തിലൂടെ വധിച്ചു. അതിനെയും മുഖ്യമന്ത്രി ന്യായീകരിക്കുകയായിരുന്നു. ഈ രീതിയിൽ പൊലീസിനെ ന്യായീകരിക്കുന്ന സമീപനമാണ് പ്രശ്നങ്ങൾ ഇത്ര വഷളാക്കിയതെന്നു പറയാതെ വയ്യ.

കൊറോണക്കാലത്ത് ഇതുപോലെ റോഡിലിറങ്ങി നാട്ടുകാരെ ഏത്തമിടീച്ചത് ഒരു ജില്ലാ പൊലീസ് മേധാവിയായിരുന്നു. ഇവരൊക്കെ ഏതു കാലഘട്ടത്തിലെ മാനസികാവസ്ഥയുമായാണ് ജീവിക്കുന്നതെന്ന ചോദ്യം ഉയർത്താതെ വയ്യ. യൂറോപ്യൻ രാജ്യങ്ങളിലൊക്കെ പൊലീസ് മർദനോപകരണങ്ങളല്ല. ജനങ്ങളുടെ സഹായികളാണ്. എന്നാൽ നിയമലംഘനം ഉണ്ടായാൽ ഒരു ശുപാർശയ്ക്കും വഴങ്ങുകയുമില്ല. നിയമലംഘനം ഉണ്ടായാൽ ഉയർന്ന ഭരണാധികാരിക്കെതിരെയും നടപടിയെടുക്കാൻ ഏറ്റവും താഴ്ന്ന നിലയിലുള്ള പൊലീസ് ഉദ്യോഗസ്ഥനും അധികാരമുണ്ട്. അതാണ് ഉന്നതമായ ജനാധിപത്യം. അതില്ലാത്തിടത്തോളം കാലം കേരളത്തിലെപ്പോലെ ദരിദ്രരും സ്ത്രീകളും സ്റ്റേഷനിൽ



പീഡിപ്പിക്കപ്പെട്ടുകൊണ്ടിരിക്കും. അവരുടെ ഉന്നത ഉദ്യോഗസ്ഥർ ഏതെങ്കിലും മോൻസൻമാർ പറയുന്ന പോഴത്തം ഒക്കെ കേട്ട് ടിപ്പു സുൽത്താന്റെ സിംഹാസനത്തിൽ ഞെളിഞ്ഞിരിക്കും. മോശയുടെ വടിയെന്നും കൃഷ്ണന്റെ ഉറിയെന്നും കേട്ടാലുടൻ വാ പൊളിച്ചു നിൽക്കും. ഏതെങ്കിലും പ്രവാസി വനിത പറയുന്നിടത്തെല്ലാം ഒപ്പിട്ടു കൊടുക്കും. ഖേദിച്ചിട്ടു കാര്യമില്ല. അടിമുടി ഉടച്ചുവാർക്കാതെ കേരളത്തിലെ പൊലീസിന് ഇനി മുന്നോട്ടുപോകാനാവില്ല. കാട്ടുനീതി നിലനിൽക്കുന്നുവെന്നു പറഞ്ഞ് നമ്മൾ മറ്റു ചില സംസ്ഥാനങ്ങളെ ആക്ഷേപിക്കാറുണ്ട്. ആ നാട്ടിലെ നിലവാരത്തിലേക്കാണ് മുൻ ഡി.ജി.പി കേരള പൊലീസിനെ കൊണ്ടെത്തിച്ചിരിക്കുന്നതെന്നു പറയാതെ വയ്യ. അതിൽ നിന്നൊരു മാറ്റം ഉണ്ടാകണമെങ്കിൽ രാഷ്ട്രീയ നേതൃത്വം തന്നെ തയാറാകണം. നിർഭാഗ്യവശാൽ കേരളത്തിലതിനു സാധ്യതയില്ല. പ്രാദേശിക നേതാക്കളുടെ സ്വാധീനം തുടരണമെങ്കിൽ പൊലീസ് മർദനോപകരണമായി നിലനിന്നേ പറ്റൂ. ധൈര്യമായി ഒരുത്തനും ഒറ്റയ്ക്ക് സ്റ്റേഷനിൽ കയറരുത്. ഇടനിലക്കാർ വേണം. അതിന് നിലവിലുള്ള സംവിധാനം തന്നെ നല്ലത്. ഇടയ്ക്കിടെ കോടതിയിൽ നിന്നു വിമർശനം ഉയരുമ്പോൾ ഭരണത്തിന്റെ സുഖശീതളിമയിൽ മുഖം ഒളിപ്പിച്ചാൽ മതി.

**മേമ്പൊടി**

തിരുവനന്തപുരത്തെ ദത്ത് നാടകത്തിനു സമാപ്തിയായി. വിവാഹേതര ബന്ധം, കുഞ്ഞിന്റെ ജനനം, തട്ടിക്കൊണ്ടുപോകൽ, ദത്ത് നൽകൽ, തിരികെ കൊണ്ടുവരൽ തുടങ്ങി സംഭവബഹുലമായിരുന്നു ദിവസങ്ങൾ. എല്ലാവരും ഊന്നിയത് കുഞ്ഞിനെ നഷ്ടമായ അമ്മയുടെ വേദന, കുഞ്ഞിനെ ദത്തെടുത്തിട്ട് വിട്ടുനൽകേണ്ടിവന്ന കുടുംബത്തിന്റെ വേദന, അവിഹിത ഗർഭം കാരണം മാനം നഷ്ടപ്പെട്ട കുടുംബത്തിന്റെ അവസ്ഥ തുടങ്ങിയ സ്ഥിരം കാര്യങ്ങളിലായിരുന്നു. ഇടതുപക്ഷ കേന്ദ്രങ്ങളൊക്കെ പെട്ടെന്ന് കുടുംബ മഹിമ, കുടുംബത്തിന്റെ മാനം തുടങ്ങിയ സെന്റിമെന്റൽ കാര്യങ്ങളിൽ തൂങ്ങി. എന്നാൽ ഇതിനിടയിൽ ഒരു സ്റ്റേറ്റ് സ്പോൺസേർഡ് ക്രൈം നടന്നുവെന്ന കാര്യം എല്ലാവരും വിസ്മരിച്ചു. അനുപമ എന്ന യുവതി ചെയ്തത് ശരിയോ തെറ്റോ എന്നു വിലയിരുത്താൻ തുനിയുന്നില്ല. നിലവിലുള്ള നാട്ടുനടപ്പനുസരിച്ച് അംഗീകരിക്കാവുന്ന കാര്യമല്ല എന്നതിൽ കേരള സമൂഹത്തിലെ വലിയൊരു വിഭാഗത്തിനു സംശയമില്ല. പക്ഷേ അതിനു നിയമവിരുദ്ധ പരിഹാരം കാണാൻ സംസ്ഥാനത്തെ സർക്കാർ ഏജൻസികളെ ആരും ചുമതലപ്പെടുത്തിയിട്ടില്ല.എന്നാൽ പാർട്ടി കുടുംബത്തിൽ സംഭവിച്ച കാര്യമായതിനാൽ സർക്കാർ സംവിധാനങ്ങളാകെ ഉണർന്നു. കേസ് എടുക്കാതെ പൊലീസ് ആദ്യം സജീവമായി. സിപിഎം നേതാവ് ഭരിക്കുന്ന ശിശുക്ഷേമ സമിതി നവജാത ശിശുവിനെ ഏറ്റെടുക്കുന്നതു മുതൽ തട്ടിപ്പിനു കളമൊരുക്കി. കുട്ടിയുടെ ലിംഗം മാറ്റുന്നതിലും അമ്മ കുഞ്ഞിനെ തേടി നടക്കുമ്പോൾ അനാഥ ശിശു എന്ന രീതിയിൽ ദത്ത് നൽകാനുള്ള കടലാസുകൾ വേഗത്തിൽ നീക്കുന്നതിലും അതീവ ശ്രദ്ധ കാണിച്ചു. സിഡ്ബ്ല്യുസി യും അതിനൊത്തവണ്ണം പ്രവർത്തിച്ചു. ഓ, ഇനി പരാതിപ്പെട്ടിട്ടൊന്നും കാര്യമില്ല എന്ന് അമ്മയെ ഉദ്ബോധിപ്പിക്കാനും മറന്നില്ല. സംഭവം അറിഞ്ഞ പൊളിറ്റ് ബ്യൂറോ അംഗങ്ങൾ മുതൽ മുഖ്യമന്ത്രിയും ജില്ലാ സെക്രട്ടറിയും വരെ മൗനം പാലിച്ചു. ഇത്ര ആസൂത്രിതമായി നടന്ന സ്റ്റേറ്റ് സ്പോൺസേർഡ് ക്രൈമിനെക്കുറിച്ച് അന്വേഷിക്കുന്നില്ലെങ്കിൽ ഈ നാട്ടിൽ ആർക്കാണ് സുരക്ഷിത ബോധമുണ്ടാകുക.



Wishing You
Merry Christmas

**Bethany Sisters**
Trivandrum Province
Nalanchira



Wishing You
Merry Christmas

Daughters of Mary
St. Mary's Province
Pongummoodu



**ബിജു കുര്യൻ.**
**സീനിയർ റിപ്പോർട്ടർ, ദീപിക**

# ഇന്ത്യയുടെ അവസ്ഥ വിശകലനം ചെയ്യുന്ന പുസ്തകങ്ങൾ

*മുതർന്ന മാധ്യമപ്രവർത്തകൻ ബോബി ഏബ്രഹാം എഴുതി മീനച്ചിൽ മീഡിയ പ്രസിദ്ധീകരിച്ച മാധ്യമപക്ഷം, പക്ഷമുണ്ട്.. പക്ഷേ, ഡിജിറ്റൽ ഇന്ത്യയുടെ കാണാപ്പുറങ്ങൾ എന്നീ പുസ്തകങ്ങളെപ്പറ്റി*

മുതിർന്ന മാധ്യമ പ്രവർത്തകൻ ബോബി ഏബ്രഹാമിന്റെ മാധ്യമപക്ഷം, പക്ഷമുണ്ട്.. പക്ഷേ....., ഡിജിറ്റൽ ഇന്ത്യയുടെ കാണാപ്പുറങ്ങൾ എന്നീ മൂന്ന് പുസ്തകങ്ങൾ മീനച്ചിൽ മീഡിയ പ്രസിദ്ധീകരിക്കുകയുണ്ടായി.

ആനുകാലിക മാധ്യമ ലോകവുമായി ബന്ധപ്പെട്ടതാണ് ആദ്യത്തെ പുസ്തകം. കേരളവുമായി ബന്ധപ്പെട്ട വിഷയങ്ങളാണ് പക്ഷമുണ്ട്, പക്ഷേയിൽ പ്രതിപാദിക്കുന്നത്. രാജ്യത്തെ സമീപകാല രാഷ്ട്രീയസംഭവങ്ങളും ഭരണനയങ്ങളും കോർത്തിണക്കി ചില മുന്നറിയിപ്പുകളാണ് ഡിജിറ്റൽ ഇന്ത്യയുടെ കാണാപ്പുറങ്ങൾ.

മാധ്യമ പ്രവർത്തകനെന്ന നിലയിൽ വസ്തുതകളെ വിലയിരുത്തുമ്പോൾ കടന്നുവരുന്ന ചിന്താഗതികളെ ഒരു സാധാരണക്കാരന്റെ കാഴ്ചപ്പാടുകളുമായി സമന്വയിപ്പിച്ചാണ് മൂന്ന് പുസ്തകങ്ങളിലും ബോബി ഏബ്രഹാം ഉള്ളടക്കം കണ്ടെത്തിയിട്ടുള്ളതെന്നത് ശ്രദ്ധേയം.

2017 മുതലുള്ള കാലഘട്ടത്തിൽ അദ്ദേഹം എഴുതിവച്ച കുറിപ്പുകളാണ് പുസ്തകങ്ങളിലുള്ളത്. ഇതിൽ നല്ലൊരു പങ്കും വിമർശനാത്മകമായ കുറിപ്പുകളാണ്. പക്ഷേ ചിന്തകളിൽ അത് നമ്മുടെ രാജ്യത്തെയും സമൂഹത്തെയും സ്വാധീനിക്കുന്ന ഘടകങ്ങളാണ്. ചില മുന്നറിയിപ്പുകളാണ്. ഓരോ വിഷയങ്ങളുടെയും സാമൂഹികമായ പശ്ചാത്തലങ്ങളെ സ്വന്തം കാഴ്ചപ്പാടോടെ ബോബി ഏബ്രഹാം അവതരിപ്പിക്കുമ്പോൾ വിയോജിപ്പുകളുണ്ടാകാം. പക്ഷേ രാജ്യത്തിന്റെ നന്മയെയും ജനാധിപത്യ സംവിധാനങ്ങളുടെ നിലനില്പിനെയും മതേതര സങ്കല്പങ്ങളെയും സംശുദ്ധമായ മാധ്യമ ലോകത്തെയും കരുതുന്നവർ അറിയാതെ തന്നെ ലേഖന കർത്താവിനെ വായനകൾക്കിടെ പിന്തുണച്ചുപോകും.

**മാധ്യമ പക്ഷം...**

മാധ്യമപ്രവർത്തകനായ ബോബി ഏബ്രഹാം ഈ പുസ്തകരചന



നിർവഹിച്ചിട്ടുള്ളത് ഇക്കാലയളവിൽ അദ്ദേഹത്തിന്റെ മനസിലേക്ക് കോരിയിടപ്പെട്ട ചില ചിന്തകളുടെ പിൻബലത്തിലാണെന്നതു വ്യക്തം. മാധ്യമ സദസുകളിൽ പലപ്പോഴും ചർച്ച ചെയ്യപ്പെടുന്ന പല വിഷയങ്ങളും ഈ രംഗത്തെ പഴയ തലമുറയുടെ ചിന്താഗതികളുമൊക്കെ അവതരിപ്പിക്കുന്നു. മാധ്യമങ്ങളുടെ സമീപകാല കാഴ്ചപ്പാടുകളാണ് മുഖ്യപ്രതിപാദ വിഷയം. ഇതോടൊപ്പം മാറുന്ന മാധ്യമ കാഴ്ചപ്പാടുകൾ, അതുയർത്തുന്ന വെല്ലുവിളികൾ, സാമൂഹികമായ പ്രശ്നങ്ങൾ, മാധ്യമപ്രവർത്തകരുടെ നിലപാടുകൾ, പ്രവർത്തനശൈലി ഇവയെല്ലാം ബോബി ഏബ്രഹാം ലേഖനങ്ങളായി തന്നെ അവതരിപ്പിക്കുന്നു. വായനക്കാരനു മാധ്യമങ്ങളുടെ മേലുള്ള സ്വാധീനമാണ് ആദ്യ ലേഖനത്തിലെ ഉള്ളടക്കം. ഇതിലൂടെ സമൂഹ മന:സാക്ഷി രൂപപ്പെടുത്തുന്നതും സമൂഹമാധ്യമങ്ങളുടെ സ്വാധീനവും അതിലെ അപകടവും നല്ലവശങ്ങളും കീറിമുറിക്കപ്പെടുന്നു. സാധാരണക്കാരനു ലേഖകനോടു യോജിക്കാനാകുന്ന നിരവധി സന്ദർഭങ്ങളെ ലേഖനങ്ങളിൽ എടുത്തുകാട്ടുന്നുണ്ട്. മാധ്യമപ്രവർത്തനത്തിനു മരണമണി മുഴക്കരുത് എന്ന ലേഖനം ഒരു മുന്നറിയിപ്പു തന്നെയാണ്. മാറുന്ന കാലഘട്ടത്തിൽ മാധ്യമങ്ങളുടെ നിലനില്പ് നാം തന്നെ അപകടത്തിലേക്കു കൊണ്ടുപോകരുതെന്ന മുന്നറിയിപ്പ്. നിരുത്തരവാദപരമായ സമീപനം മാധ്യമസ്വാതന്ത്ര്യത്തെ അപകടത്തിലാക്കുമെന്ന ചിന്ത ലേഖകൻ പങ്കുവയ്ക്കുകയും ചെയ്യുന്നു. എന്തിന്റെ പേരിലായാലും മാധ്യമങ്ങളുടെ മേൽ നിയന്ത്രണം കൊണ്ടുവരാനും അകറ്റി നിർത്താനുമൊക്കെയുള്ള ശ്രമങ്ങളെ ലേഖകൻ നിശിതമായി വിമർശിക്കുന്നു. ഇതിനു പിന്നിലെ ചേതോ വികാരം ഏതു രാഷ്ട്രീയത്തിന്റെ പേരിലായാലും അംഗീകരിക്കാനാകുന്നതല്ലെന്നു പുസ്തകം തറപ്പിച്ചു പറയുന്നു. ജനാധിപത്യത്തിന്റെ നാലാംതൂണായി മാധ്യമ പ്രവർത്തനം സ്വതന്ത്രമായി നിലനിൽക്കണമെന്ന തികഞ്ഞ അഭിനിവേശവും താത്പര്യവുമെല്ലാം ലേഖനങ്ങളിൽ പ്രകടമാണ്.

**പക്ഷമുണ്ട് ... പക്ഷേ....**

വലതുപക്ഷത്തെ ഇടതുപക്ഷ ചിന്താഗതിക്കാരും ഇടതുപക്ഷത്തെ വലതുപക്ഷക്കാരും ഇവരെല്ലാം കൂടി ചേർത്ത് ഒരുക്കുന്ന പക്ഷം ആനുകാലിക വിഷയങ്ങളിൽ സ്വീകരിക്കുന്ന നിലപാടുകളെ നിക്ഷ്പക്ഷമായി വിലയിരുത്താനുള്ള ശ്രമമമാണ് ബോബി ഏബ്രഹാം ഈ പുസ്തകത്തിലൂടെ നടത്തിയിട്ടുള്ളത്. നിലപാടുകൾ അനുഭവങ്ങളിലൂടെ രൂപപ്പെട്ടുവരുന്നതാണെന്ന് ആമുഖത്തിൽ തന്നെ വ്യക്തമാക്കുന്ന ലേഖകൻ നമ്മുടെ നാട്ടിലെ സമീപകാല സാമൂഹികവിഷയങ്ങളെയാണ് അപഗ്രഥിക്കുന്നത്. 14 വിഷയങ്ങൾ ഈ പുസ്തകത്തിൽ സമഗ്രമായി പ്രതിപാദിക്കുന്നു. മാറാത്ത മലയാളി മനസ് പല വിഷയങ്ങളിലും ലേഖകൻ വിമർശന വിധേയമാക്കുന്നുണ്ട്. ഏതെങ്കിലും ഒരു പക്ഷത്തെ പിന്തുണയ്ക്കുന്നവർ പോലും തങ്ങൾ നിക്ഷ്പക്ഷരാണെന്നു വരുത്തിതീർത്ത് ആരെയും പിണക്കാതിരിക്കാൻ കാട്ടുന്ന വ്യഗ്രത അഭിപ്രായങ്ങൾ തുറന്നു പറയാനുള്ള അവസരം നഷ്ടമാക്കുകയാണെന്ന് പുസ്തകം വ്യക്തമാക്കുന്നു. പരിസര ശുചിത്വം, പ്രകൃതിയോടുള്ള സമീപനം, വിദ്യാഭ്യാസ മേഖലയിലെ പ്രശ്നങ്ങൾ തുടങ്ങി സമീപകാല കോവിഡ് സാഹചര്യങ്ങൾ വരെ പുസ്തകത്തിൽ വിവരിക്കുമ്പോൾ ഇതിൽ പറയുന്ന വർത്തമാനങ്ങൾ പലതും നാലാൾ കൂടുന്നിടത്ത് നമ്മൾ ചർച്ച ചെയ്യേണ്ട വിഷയങ്ങൾ തന്നെയാണ്. മാധ്യമങ്ങൾ ഏറെ ചർച്ച ചെയ്ത വിഷയങ്ങൾ പിന്നീട് എപ്പോഴെങ്കിലും പരിശോധിക്കാൻ കഴിയുന്ന തരത്തിൽ പുസ്തകത്തിൽ ഉള്ളടക്കം ചെയ്തിരിക്കുന്നുവെന്നുള്ളതും ഭാവിക്ക് ഒരു കരുതൽ തന്നെയാണ്.

**ഡിജിറ്റൽ ഇന്ത്യയുടെ കാണാപ്പുറങ്ങൾ**

ആദ്യ രണ്ട് പുസ്തകങ്ങളിൽ നിന്നു വ്യത്യസമായി രാജ്യത്തിന്റെ ആനുകാലിക സംഭവങ്ങളെ വിശകലനം ചെയ്യുകയാണ് ഡിജിറ്റൽ ഇന്ത്യയുടെ കാണാപ്പുറങ്ങൾ. ജനാധിപത്യത്തിൽ അനിവാര്യമായ സംവാദങ്ങളും ചർച്ചകളും നഷ്ടപ്പെടുന്ന ഒരു കാലഘട്ടത്തിൽ ബോബി ഏബ്രഹാം നടത്തുന്ന വിശകലനങ്ങൾ കാലികപ്രസക്തമാണ്. രാജ്യത്തിന്റെ ജനാധിപത്യത്തിലും നാം പിന്തുടരുന്ന മതേതര സങ്കല്പങ്ങളിലും സങ്കീർണതകളിലും ഒക്കെ അഭിമാനം കൊള്ളുമ്പോൾ തന്നെ ഇവ ഇന്നു നേരിടുന്ന വെല്ലുവിളികളെ പുസ്തകം അപഗ്രഥിക്കുന്നു. 14 ലേഖനങ്ങളാണ് പുസ്തകത്തിലെ ഉള്ളടക്കം. വ്യത്യസ്തമായ കാലഘട്ടത്തിൽ അപ്പോഴത്തെ സംഭവങ്ങളുടെ പശ്ചാത്തലത്തിൽ തയാറാക്കിയവയാണിവ. സ്വാതന്ത്ര്യത്തിന്റെ എഴുപത് വർഷങ്ങൾ രാജ്യത്തിന്റെ ഇന്നത്തെ അവസ്ഥയെ വസ്തുനിഷ്ഠമായി അപഗ്രഥനം ചെയ്യുന്നു. ഡിജിറ്റൽ ഇന്ത്യയുടെ കാണാപ്പുറങ്ങൾ എന്ന പേരിലുള്ള അടുത്ത ലേഖനം നൽകുന്നത് ചില മുന്നറിയിപ്പുകളാണ്. രാജ്യത്തിന്റെ അവസ്ഥാ വിശേഷങ്ങൾ വിശകലനം ചെയ്തുകൊണ്ടുള്ള ലേഖനത്തിൽ ഒരു വശത്ത് നാം കോടികൾ മുടക്കി കാട്ടിക്കൂട്ടുന്ന വികസനത്തിന്റെ പേരിലുള്ള അജണ്ടകളുടെ പൊള്ളത്തരങ്ങൾ തുറന്നു കാട്ടുന്നു. പട്ടിണപ്പാവങ്ങളുടെ നാട്ടിൽ അടിസ്ഥാന പ്രശ്നങ്ങൾക്കു പരിഹാരം കാണാതെ ഉയർത്തിപ്പിടിക്കുന്ന ഡിജിറ്റൽ യുഗം കാപട്യമാണ്. തറവാടിന്റെ കഴുക്കോൽ ഊരി വിറ്റും ആഡംബരം കാട്ടുന്ന പഴയ തറവാട്ട് കാരണവരുടെ കാഴ്ചപ്പാടുകളായിട്ടാണ് ഈ വികസന സംസ്കാരത്തെ ലേഖകൻ വിശേഷിപ്പിക്കുന്നത്. കർഷകസമരം, മതപരമായ വേർതിരിവുകൾ, ബാങ്കുകളുടെ കൊള്ള, സാമ്പത്തികരംഗത്തെ തകർച്ച, അശാന്തമാകുന്ന ഇന്ത്യയുടെ സാഹചര്യങ്ങൾ, അമേരിക്ക ലോകത്തെ പഠിപ്പിക്കുന്നത് തുടങ്ങിയ വിഷയങ്ങളിലൊക്കെ വിശദമായ അപഗ്രഥനമാണ് ലേഖകൻ നടത്തിയിട്ടുള്ളത്. സാങ്കേതികമായി പുരോഗമിക്കുന്ന ഇന്ത്യൻ നഗരങ്ങൾക്കൊപ്പം ഓടിയെത്താൻ ഗ്രാമീണ ഇന്ത്യയ്ക്കു കഴിയുന്നുണ്ടോയെന്ന ചോദ്യമാണ് പ്രധാനമായും ഈ പുസ്തകത്തിൽ ലേഖകൻ ഉന്നയിക്കുന്നത്. ഇതോടൊപ്പം മുമ്പെങ്ങുമുണ്ടാകാത്ത വിധം രാജ്യത്തെ ജനങ്ങളെ മതത്തിന്റെ പേരിലും ജാതിയുടെ പേരിലും വേർതിരിക്കാനുള്ള ശ്രമവും അതോടൊപ്പം വംശീയതയും ഭക്ഷണവും വസ്ത്രവുമൊക്കെ അടിസ്ഥാനമാക്കിയുള്ള വേർതിരിവും ഉയർത്തുന്ന വെല്ലുവിളിയിലേക്ക് ലേഖകൻ വിരൽ ചൂണ്ടുന്നു. പലപ്പോഴും നാം ശ്രദ്ധിക്കാതെ പോകുന്ന പല സംഭവങ്ങളിലും പതിയിരിക്കുന്ന അപകടങ്ങളെ വസ്തുനിഷ്ഠമായി തന്നെ ബോബി ഏബ്രഹാം വരച്ചുകാട്ടുന്നു.

(പുസ്തകങ്ങൾ തപാലിൽ ലഭിക്കാനായി 8547944482, 9447104482 എന്നീ നമ്പരുകളിൽ വിളിക്കുകയോസന്ദേശമയയ്ക്കുകയോ ചെയ്യുക. മൂന്നു പുസ്തകങ്ങൾക്കും കൂടി തപാൽ ചാർജ് ഉൾപ്പെടെ 390 രൂപയാണ് നിരക്ക്)

# ആദരാഞ്ജലികൾ



## ഫാ. ജോസഫ് കൈപ്പള്ളിൽ (87)

തിരുവനന്തപുരം മേജർ അതിരൂപതാ വൈദികനായ ബഹു. ജോസഫ് കൈപ്പള്ളിൽ അച്ചൻ (87) വാർദ്ധക്യസഹജമായ അസുഖത്തെ തുടർന്ന് 3.10. 2021 രാവിലെ 9ന് പിരപ്പൻകോട് സെന്റ് ജോൺസ് ഹോസ്പിറ്റലിൽ നിര്യാതനായി.. ബഹ. അച്ചന്റെ സംസ്കാരം നവം. 2–ന് രാവിലെ 10–ന് കാർത്തികപള്ളി സെന്റ് മേരിസ് മലങ്കര സുറിയാനി കത്തോലിക്കാ ദൈവാലയത്തിൽ അത്യഭിവന്ദ്യ കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവയുടെ മുഖ്യ കാർമ്മികത്വത്തിൽ നടത്തപ്പെട്ടു.1934–ൽ തോമസ് ഈപ്പൻ റാഹേലമ്മ ദമ്പതികളുടെ മകനായി ജനിച്ച ബഹു. ജോസഫ അച്ചൻ, തിരുവനന്തപുരം സെന്റ് അലോഷ്യസ് മൈനർ സെമിനാരി, മാംഗ്ലൂർ സെന്റ് ജോസഫ് സെമിനാരി എന്നിവിടങ്ങളിലെ വൈദിക പരിശീലനത്തിനുശേഷം 1959–ൽ വൈദികനായി. ബഹു. ജോസഫ് കൈപ്പള്ളിയിൽ അച്ചൻ, കൊട്ടറ, മീൻകുളം, കണ്ണംകോട്, പെരിങ്ങനാട്, ചെന്നിത്തല, പനവേലി, ചെറുതന, ഓടനാവട്ടം, മാവൂർ, ചെരുവക്കൽ, ആനകുളം, ഇടമുളയ്ക്കൽ, കൊടങ്ങാവിള,പാറക്കൂട്ടം, പഴകുളം, മാവേലിക്കര, എരുമത്തൂർ, തലച്ചിറ, കല്ലുമല, കാട്ടൂർ തുടങ്ങിയ മലങ്കര കത്തോലിക്കാ ദൈവാലയങ്ങളിൽ ഇടവകവികാരിയായി ശുശ്രൂഷ ചെയ്തു. 2001–ൽ സജീവ വൈദിക ശുശ്രൂഷയിൽ നിന്ന് വിരമിച്ച ബഹു. അച്ചൻ മേജർ അതിരൂപതാ ക്ലർജി ഹോമിൽ (സായൂജ്യം) വിശ്രമജീവിതം നയിച്ചു വരികയായിരുന്നു.



## റവ. ഫാ. ജോൺ കണ്ണങ്കര (86)

തിരുവനന്തപുരം മേജർ അതിരൂപതാ വൈദികനായ വന്ദ്യ ജോൺ കണ്ണങ്കര അച്ചൻ 2021 നവംബർ 22–ന് നിര്യാതനായി. സംസ്കാരം പുതുശ്ശേരിഭാഗം സെന്റ് ജോൺസ് മലങ്കര സുറിയാനി കത്തോലിക്കാ ദൈവാലയത്തിൽ കർദ്ദിനാൾ മോറാൻ മോർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവയുടെ മുഖ്യ കാർമ്മികത്വത്തിൽ നവംബർ 24 രാവിലെ 10–ന് നടന്നു.

1935 ഓഗസ്റ്റ് 14–ന് പുതുശ്ശേരിഭാഗം കണ്ണങ്കര തെക്കേതിൽ വീട്ടിൽ തോമസ്സിന്റെയും ശോശാമ്മയുടെയും മകനായി ജനിച്ചു. സാമുവൽ, മറിയാമ്മ, ഏലിക്കുട്ടി, തങ്കച്ചൻ, കൊച്ചുത്രേസ്യ എന്നിവരാണ് സഹോദരങ്ങൾ. പൂനെ പേപ്പൽ സെമിനാരിയിൽ വൈദികപരിശീലനം പൂർത്തിയാക്കി 1962 ഒക്ടോബർ 3–ന് പൂനയിൽ വച്ച് വൈദിക പട്ടം സ്വീകരിച്ചു. തുടർന്ന് അതിഭദ്രാസനത്തിലെ അജപാലന ശുശ്രൂഷയിലേക്ക് പ്രവേശിച്ച ബഹുമാനപ്പെട്ട അച്ചൻ പനച്ചമൂട്. തൊഴുക്കൽ, കൊടുങ്ങാവിള, കണ്ണറവിള, പെരിങ്ങനാട്, പാറക്കൂട്ടം, പറന്തൽ, മാവേലിക്കര, ചെന്നിത്തല, എരമത്തൂർ, അഞ്ചൽ, എടമുളയ്ക്കൽ, ഏഴംകുളം, പഴയേരൂർ, കുറവൻകോണം, പേരൂർക്കട,അടൂർ, പൊങ്ങലടി, പറക്കോട്, കുമല്ലൂർ, കടപ്പാക്കട തുടങ്ങിയ ദൈവാലയങ്ങളിൽ വികാരിയായി ശുശ്രൂഷ ചെയ്തു. ദീർഘകാലം അഞ്ചൽ സെന്റ് ജോൺസ് കോളേജിൽ അദ്ധ്യാപകനായി ശുശ്രൂഷ ചെയ്തു. കുറവൻകോണം പാസ്റ്ററൽ എഡ്യുക്കേഷൻ സെന്ററിന്റെ ചുമതലക്കാരനും സൺഡേസ്കൂൾ ഡയറക്ടറുമായി സേവനം അനുഷ്ഠിച്ചു. അടൂർ ഹോളി എയ്ഞ്ചൽസ് സ്കൂളിന്റെ ബർസാറായും അടൂർ വൈദിക ജില്ലയുടെ ജില്ലാവികാരിയായും ശുശ്രൂഷ ചെയ്തു.

# ആദരാഞ്ജലികൾ



## വന്ദ്യ ജോൺ പുത്തൻവിളയിൽ കോർ എപ്പിസ്കോപ്പാ (83)

മലങ്കര സുറിയാനി കത്തോലിക്കാ സഭ, മാവേലിക്കര ഭദ്രാസനത്തിലെ വന്ദ്യ ജോൺ പുത്തൻവിളയിൽ കോർ എപ്പിസ്കോപ്പാ, 2021 ഒക്ടോബർ 24-ന് രാവിലെ 9.14-ന് ദിവംഗതനായി.

ശവസംസ്കാര ശുശ്രൂഷ 2021 ഒക്ടോബർ 26 രാവിലെ 10.30-ന് പഴകുളം, പുത്തൻവിളയിൽ ഭവനത്തിൽ, മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ അത്യുന്നത കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവയുടെ മുഖ്യ കാർമ്മികത്വത്തിൽ ആരംഭിച്ചു. തുടർന്ന്, പഴകുളം സെന്റ് മാത്യൂസ് മലങ്കര സുറിയാനി കത്തോലിക്കാ ദൈവാലയത്തിൽ നടന്ന ശവസംസ്കാര ശുശ്രൂഷയ്ക്ക് മാവേലിക്കര ഭദ്രാസനാദ്ധ്യക്ഷൻ അഭിവന്ദ്യ ഡോ. ജോഷ്വാ മാർ ഇഗ്നാത്തിയോസ് മെത്രാപ്പോലീത്തനേതൃത്വം നൽകി.

പഴകുളം, പുത്തൻവിളയിൽ ഗീവർഗ്ഗീസ്-ഏലിയാമ്മ ദമ്പതികളുടെ മൂന്നാമത്തെ മകനായി 1939 ജൂലൈ 27-ന് ജനിച്ച അച്ചൻ അടൂർ ഗവൺമെന്റ് ഹൈസ്കൂളിലെ പ്രാഥമിക വിദ്യാഭ്യാസത്തിന് ശേഷം തിരുവനന്തപുരം സെന്റ് അലോഷ്യസ്സ് സെമിനാരി, ട്രിച്ചി സെന്റ് പോൾസ് സെമിനാരി എന്നിവിടങ്ങളിലെ ദൈവിക പരിശീലനത്തിന് ശേഷം 1965 മാർച്ച് 24-ന് വൈദികനായി അഭിഷിക്തനായി.

ഇലന്തൂർ, പ്രക്കാനം, പുളിത്തിട്ട, കാരക്കാട്, മെഴുവേലിൽ, പുന്നല, മാർത്താണ്ഡം, ആറ്റൂർ, ഉണ്ണാമലക്കട, സൂസൈപുരം, കുഴിത്തുറ, പ്ലാങ്കാല, പേച്ചിപ്പാറ, വയലത്തല, കീക്കൊഴൂർ, തോട്ടമൺ, പുത്തൂർ, തേവലപ്പുറം, കാരിക്കൽ, കാരിവേലി, കിഴക്കേത്തെരുവ്, കരിക്കം, മൈലം, പുലമവൺ, തട്ടയിൽ, ആനന്ദപ്പള്ളി, ചെന്നിത്തല, ഏരമത്തൂർ, ചെങ്ങന്നൂർ, കടമ്പനാട്, പുന്നമൂട് കത്തീഡ്രൽ എന്നിവിടങ്ങളിൽ വൈദിക ശുശ്രൂഷ നിർവ്വഹിച്ചു.

തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ സാമൂഹ്യ ക്ഷേമ കാര്യാലയമായ സ്രോതസിന്റെ (MSSS) ഡയറക്ടർ, കൊല്ലം, കൊട്ടാരക്കര, മാവേലിക്കര, ചെങ്ങന്നൂർ, കടമ്പനാട് വൈദിക ജില്ലാ വികാരി, മാവേലിക്കര ഭദ്രാസന പ്രീസ്റ്റ്, വെൽഫയർ ഫണ്ട് (PF) പ്രസിഡന്റ്, മാവേലിക്കരയിൽ നടന്ന പുനരൈക്യ പ്ലാറ്റിനം ജൂബിലി (2005), എൺപത്തി മൂന്നാം പുനരൈക്യ വാർഷികം (2013), പുനരൈക്യ നവതി (2020) എന്നിവയുടെ കൺവീനർ എന്നീ നിലകളിൽ സ്തുത്യർഹമായ സേവനം അച്ചൻ നൽകി.

2009 ആഗസ്റ്റ് 15-ന് കോറെപ്പിസ്കോപ്പാ സ്ഥാനം നൽകി അച്ചന്റെ സേവനങ്ങളെ സഭ ആദരിച്ചു.

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പൊതു കർമ്മപരിപാടികളിൽ എപ്പോഴും സംലഭ്യനായ അച്ചൻ പാർശ്വവൽക്കരിക്കപ്പെട്ടവരോട് കരുതലും വാത്സല്യവുമുള്ള അജപാലകനായിരുന്നു. ആരാധനാക്രമ കാര്യങ്ങളിൽ നിഷ്ട പുലർത്തിയ അച്ചൻ ദൈവവിളികൾ തീഷ്ണതയോടെ പ്രോത്സാഹിപ്പിച്ചു. ഇടവക ജനങ്ങളുടെ പ്രിയപ്പെട്ട വികാരിയച്ചനായിരുന്ന വന്ദ്യനായ കോർ-എപ്പിസ്കോപ്പ അച്ചന് പ്രാർത്ഥനാ നിർഭരമായ ആദരാഞ്ജലികൾ!


With The Best Compliments From







RNI Licence No. 5675/1960
Registered-Postal Reg.No.KL/TV(N)284/2021-2023
Date of Publication 29-11-2021

**Christavakahalam Monthly, NOV & DEC 2021**
Annual Subscription Rs. 150/-
Single Copy Rs. 15/-



Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com